# പുണർകോട്ടസ്വരൂപം




കെ. എം. പണിക്കർ.

# പുണർകോട്ടസ്വരൂപം

(ചരിത്രസംബന്ധമായ ഒരു നോവൽ)



ഗ്രന്ഥകർത്താവു്

**കെ. എം. പണിക്കർ**



പ്രസാധകൻ

കെ. ആർ. ജി. മേനോൻ,

ബി. വി. ബുക്കുഡിപ്പോ & പ്രിൻറിങ്ങ് വർക്സ്,

തിരുവനന്തപുരം.



1131] [വില 1 രൂ. 8 ണ.

# ണർകോട്ടസ്വരൂപം



## ഒന്നാം അദ്ധ്യായം



വേമ്പനാട്ടുകായലിന്റെ തെക്കേ അറ്റത്തിൽ
മലയാററിന്റെ മുഖം പണ്ടത്തെ കാലങ്ങളിൽ
റവും കുപ്രസിദ്ധമായ ഒരു സ്ഥലമായിരുന്നു. സന്ധ്യ
ഞ്ഞാൽ ആളുകൾ ആ ആറുവഴി സഞ്ചരിക്കുന്ന
തിവുതന്നെ ഉണ്ടായിരുന്നില്ല. അതിന്റെ ചുററുമുള്ള
ദേശങ്ങളിൽ താമസിച്ചിരുന്ന പറയർ ഒന്നുചേന്ന്
ബലന്മാരായ ചില പ്രഭുക്കന്മാരുടെ സഹായത്തോട്
ടെ വഴിയാത്രക്കാരെ ഉപദ്രവിച്ച് അവരുടെ ആഭ
ണം, പണം എന്നിവ തട്ടിപ്പറിക്കുകയും ഒരു പതിവാ
ന്നിരുന്നു. ഈ പ്രകാരമുള്ള അഴിമതികൾക്ക് ആ
ലത്തിന്റെ കിടപ്പും പ്രകൃതിയും ഒരു വലിയ സഹാ
യിരുന്നു എന്നു പറയണം. വയ്ക്കം, വരമ്പൂര, കുമര
ർ, ചേർത്തല മുതലായ സ്ഥലങ്ങളിൽനിന്നു വഞ്ചി
ി ഉൾനാട്ടുകളിലേയ്ക്കു സഞ്ചരിക്കേണ്ടവർക്ക് ആ
ആററിൽ കയറിയല്ലാതെ യാത്ര സാദ്ധ്യമല്ലായിരുന്നു.
യൽ കടന്ന് ആററിലേയ്ക്കു കയറി കണ്ണാടി, കാവാലം,
ളിങ്കുന്നു മുതലായ പ്രദേശങ്ങളായാൽ വളരെ നാഴി
ക വിസ്താരമേറിയ പാടങ്ങളാണു പരന്നു കിടന്നതു്.
ൽപോലെ കിടന്നിരുന്ന ഈ പാടങ്ങളിൽ ങ്ങളു

മിക്കം ചില പറക്കുടികൾ ഇരുട്ടുകളിൽ ഉണ്ടായിരുന്നതല്ലാതെ, ജനങ്ങൾ ഒന്നായി വസിച്ചിരുന്ന കരകൾ അത്രത്തോളം ഉണ്ടായിരുന്നില്ല. പറയരുടെ അക്രമങ്ങൾക്കു് ഇതാണ വലുതായ സൌകൎയ്യം കൊടുത്തിരുന്നതു്.

ഈ പ്രദേശങ്ങളിൽ നടന്നുവന്നിരുന്ന അക്രമങ്ങൾ നമ്മുടെ കഥ തുടങ്ങുന്ന കാലത്തു വളരെ വൎദ്ധിച്ചിരുന്നു. ഇതിന്റെ കാരണം ധനശക്തികൊണ്ടു പ്രബലന്മാരും, മന്ത്രവാദികളെന്നു പ്രസിദ്ധി സമ്പാദിച്ചിരുന്നവരുമായ വില്യാർവട്ടത്തു കുറുപ്പന്മാർ എന്ന പ്രമാണികൾ ഈ അഴിമതികളെ സഹായിച്ചു വന്നിരുന്നതുകൊണ്ടത്രെ. പറയർ യജമാനസ്ഥാനം വഹിച്ചുവന്നിരുന്ന അവരുടെ ആജ്ഞാബലംകൊണ്ടു സമീപസ്ഥന്മാരായ നായർപ്രഭുക്കന്മാൎക്കു് ഈ അഴിമതികൾ അടക്കം ചെയ്യുന്നതിന്നു സാധിച്ചില്ല. വില്യാർവട്ടത്തു കാരണവരായ ഇട്ടിക്കണ്ടക്കുറുപ്പിന്റെ ആജ്ഞാകരന്മാരായ യക്ഷന്മാരെ പേടിച്ചു്, ആ നാട്ടുകളിലെ ജനാവലി തങ്ങളുടെ മുൻപിൽ നടക്കുന്ന അക്രമങ്ങൾപോലും തടയുവാൻ ശക്തിയില്ലാതെ കുഴങ്ങിയിരുന്നു.

ഇപ്രകാരമുള്ള ഒരു വഴിയിൽക്കൂടി വഞ്ചികൾ ഒന്നുചേൎന്നു മാത്രമേ പോകാറുണ്ടായിരുന്നുള്ളു. ഈ നിയമം തെറ്റിനടക്കുന്നവൎക്കു ശിക്ഷ ഉടനടി അനുഭവമാകാറുണ്ടായിരുന്നതു വകവയ്ക്കാതെ, മേടമാസക്കാലത്തു് ഒരുദിവസം ഏഴെട്ടുനാഴിക പകലുള്ളപ്പോൾ, ഒരു ഓടിവള്ളം രണ്ടു അകമ്പടിവഞ്ചികളോടുകൂടി വേമ്പനാട്ടു കായലിൽനിന്നു കയറി മണിമലയാറ്റിന്റെ മുഖം തിരിഞ്ഞു്, കാവാലം ദേശത്തിന്റെ തെക്കുകിഴക്കുള്ള വലിയ പാടത്തു പ്രവേശിച്ചിരുന്നു. പതിനെട്ടു തണ്ടുകൾ കെട്ടി

"മൈനാകം തൻചിറകുകൾ വിരിച്ചു" ഇതുപോലെ പ്രൌഢിയിൽ പോയിരുന്ന ആ വഞ്ചി സാമാന്യന്മാരുടെ സഞ്ചാരത്തിനുള്ളതായിരുന്നില്ല എന്നു് ആൎക്കും കണ്ടറിയാമായിരുന്നു. അമരത്തു ഇളകിയിരുന്ന കൊടിയും കൂടാരത്തിൽ കാണാമായിരുന്ന അലങ്കാരങ്ങളും ഈ വാസ്തവത്തെ നല്ലവണ്ണം വെളിപ്പെടുത്തിയിരുന്നു. അകമ്പടിവഞ്ചികളിൽ ആയുധപാണികളായ ഭടന്മാർ ഉണ്ടായിരുന്നതുകൊണ്ടു് ആ സാഹസികന്മാരായ യാത്രക്കാർ രാജപദവിയുള്ള ആരോ ആയിരുന്നു എന്നൂഹിക്കാമായിരുന്നു.

വാസ്തവവും അങ്ങനെ ആയിരുന്നു. പുണർകോട്ടു സ്വരൂപത്തിലെ മൂത്ത നേത്യാർ തനിക്കു വളരെ ആഗ്രഹിച്ചു ഒരു കുട്ടി ഉണ്ടായതിനു വെച്ചൂട്ടു നേർന്നിരുന്ന "പ്രാതൽ" നടത്തി സ്വന്തം കൊട്ടാരത്തിലേയ്ക്കു മടങ്ങുക ആയിരുന്നു. അവരുടെകൂടെ സ്വരൂപത്തിലെ ഇളമുറത്തമ്പുരാക്കന്മാരായ ബാലന്മാരും, മരിച്ചുപോയ ജ്യേഷ്ഠത്തിയുടെ മകളായ രണ്ടു പെൺകുട്ടികളും, അവരിൽ മൂത്തവളുടെ ഭർത്താവായ നമ്പൂതിരിയും ഉണ്ടായിരുന്നു. സന്ധ്യയ്ക്കു മുൻപു് സ്വരാജ്യത്തിന്റെ തലസ്ഥാനമായ ആനപ്രമ്പാൽ എന്നസ്ഥലത്തു് എത്തുവാനായി അവർ ബദ്ധപ്പെട്ടു യാത്ര ചെയ്ക ആയിരുന്നു.

പാടത്തു കയറി അധികം മുന്നോട്ടു പോകുന്നതിനു മുൻപു് അവരുടെ വഞ്ചികൾക്കെതിരായി അതിവേഗത്തിൽ നാലു ചെറുവള്ളങ്ങൾ ആൾ നിറച്ചു കയറിവരുന്നതു കാണാമായിരുന്നു. ഭടന്മാരും അകമ്പടിക്കാരുംകൂടെ ഉണ്ടായിരുന്നു എങ്കിലും പറയരായിരിക്കാം വരുന്നതു് എന്നുള്ള ശങ്കകൊണ്ടു് നമ്മുടെ യാത്രക്കാർ അന്ധാളിക്കാതിരുന്നില്ല. ഈ അഴിമതിക്കാരുടെ പരാക്രമങ്ങളിൽ ജനങ്ങളിൽ പരത്തിയിരുന്ന ഭയം തന്നെ ആയിരുന്ന

അവരുടെ പ്രധാനമായ ബലം. പറയർ വരുന്നു എന്നു കേട്ടാൽതന്നെ എത്ര വലിയ ആൾക്കൂട്ടമായാലും പിന്തിരിഞ്ഞു പായുന്നതായിരുന്നു പതിവു്. പിന്നെ സാധുക്കളായ സ്ത്രീകളും കുട്ടികളും കയറിയിരുന്ന വഞ്ചിയിലെ അകമ്പടിക്കാർ അമ്പരന്നതിൽ ആശ്ചൎയ്യപ്പെടാനില്ലല്ലോ. എന്തായാലും അധികനേരം സംശയഗ്രസ്തരായിരിക്കേണ്ട സങ്കടം അവൎക്കുണ്ടായില്ല. ആട്ടിൻകുട്ടികളോടടുക്കുന്ന ചെന്നായ്ക്കളെന്നപോലെ ചില അട്ടഹാസങ്ങളും മററും കേൾക്കാമായിരുന്നു. അവർ ഒരു വിളിപ്പാടു സമീപമായപ്പോൾതന്നെ കവിണയിൽ നിന്നെറിഞ്ഞ ഒരു കല്ലു് മുൻപിൽ പോയിരുന്ന അകമ്പടിവള്ളത്തിൽ വീണു. ശരവൎഷംപോലെ അരനിമിഷത്തിൽ കല്ലുകൾ വന്നു വീഴുവാൻ തുടങ്ങി. ഭയവിഹ്വലരായ അകമ്പടി വള്ളക്കാർ രാജകുടുംബം കയറിയിരുന്ന വഞ്ചിയെ ഉപേക്ഷിച്ചു മററു വഴിയായി തിരിച്ചുകളഞ്ഞു.

തമ്പുരാട്ടിമാരും കുട്ടികളും മുറവിളി തുടങ്ങി. പറയരുടെ കയ്യിലകപ്പെട്ടാൽ ഉണ്ടാകുന്ന അപമാനങ്ങളും സങ്കടങ്ങളും ഓൎത്തു് അവർ വിലപിക്കുന്നതിന്നിടയിൽ വഞ്ചി പിന്നെയും വിരോധികളോടടുക്കയായിരുന്നു. "തിരിച്ചു പിടിപ്പിനെടാ" എന്നു് അകത്തിരുന്ന സ്ത്രീയുടെസ്വരം ആജ്ഞാപിക്കുന്നുണ്ടായിരുന്നെങ്കിലും വഞ്ചിക്കാർ അതിനെ വകവെച്ചിരുന്നില്ല. ഒരു യുവാവായ നമ്പൂതിരിബ്രാഹ്മണൻ, തന്റെ ബ്രാഹ്മതേജസ്സു വെളിവാക്കുന്നതിന്നെന്നപോലെ, കൂടാരത്തിന്നുനിന്നു പുറത്തിറങ്ങി പടിയിൽ നിന്നു "പോകെടാ മുൻപോട്ടു, പറയരുണ്ടോ നമ്മോടടുക്കുന്നു" എന്നു സ്വപ്രതാപത്തെ വെളിവാക്കി. അതിനുത്തരം വഞ്ചിയുടെ തലയ്ക്കൽ ഇരുന്ന ഒരു ഭീമാകാരനിൽ നിന്നായിരുന്നു. 'പൊന്നു തിരുമേനി

പറയരോടൊത്താൽ, നമ്പൂതിരിയെന്നും രാജാവെന്നുമില്ല: അവർ കൊന്നുതിന്നുകളയുന്നവരാണ്."

"നിന്റെ അഭിപ്രായം ചോദിച്ചില്ല: മുന്നോട്ട് പിടിക്കിനെടാ."

"ചതിച്ചല്ലോ! കട്ടാക്കൂട്ടിനകത്താണല്ലോ കൊണ്ടുകയററിയതു" എന്ന് ആയാൾ രണ്ടാമതു പറഞ്ഞു കഴിയുന്നതിനു മുമ്പ് കോപിഷ്ഠനായ നമ്പൂതിരി തന്റെ കയ്യിലിരുന്ന വടികൊണ്ട് അതിശക്തിയോടെ അയാളുടെ തലയ്ക്കുതന്നെ ഒന്നു പ്രഹരിച്ചു.

അപ്പോഴെയ്ക്കും പറയരുടെ തോണികരം അടുത്തു. അക്രമികളുടെ നായകനായ ഒരു രാക്ഷസരൂപവൻ രൂക്ഷസ്വരത്തിൽ:

"ആരു വഞ്ചിക്കകത്ത്?" എന്നു ഗർജ്ജിച്ചു.

"പുണർകോട്ടു സ്വരൂപത്തിൽനിന്ന്" എന്ന് നമ്പൂതിരി കലുഷംകൂടാതെ ഉത്തരം പറഞ്ഞു.

"എടാ നാറാണാ, കോരികൊ. പെണ്ണുങ്ങളും ആഭരണങ്ങളും ഇങ്ങോട്ട്; കുട്ടികളെ വെള്ളത്തിൽ; ആണുങ്ങളും പൊയ്ക്കൊള്ളട്ടെ."

പറപ്രമാണിയുടെ ഈ അന്തകാജ്ഞയെ നടത്തുന്നതിനായി ഭയങ്കരാകൃതികളായ നാലു പറയന്മാർ പള്ളിയോടത്തിലേയ്ക്കു കയറി.

"ഛീ! മ്ലേച്ഛന്മാർ അശുദ്ധമാക്കിയല്ലോ!" എന്നു സ്വാഭാവമായ അസൌകര്യത്തിൽ അസഹിഷ്ണുത കാണിച്ചതല്ലാതെ, ആ യുവാവായ നമ്പൂതിരി ഈ ദുർഘടാവസ്ഥയിലും ഇളകിയില്ല. തന്റെ ബ്രഹ്മതേജസ്സ് അവരെ നശിപ്പിക്കുമെന്നു വിചാരിച്ചോ, വല്യത്തപ്പൻ തന്റെ

"പരിഗ്രഹ"ത്തെയും കുട്ടികളേയും രക്ഷിക്കേണമെന്നു വിചാരിച്ചോ ആയിരിക്കാം ഈ നിശ്ചഞ്ചലത്വം അദ്ദേഹം പ്രദർശിപ്പിച്ചതു്. അഥവാ "മലകളിളകിലും മഹതാം ജനാനാം മനമിളകാ" എന്നല്ലേ.

വാവിട്ടു മുറവിളികൂട്ടിയിരുന്ന ആ സ്ത്രീകളേയും കുട്ടികളേയും അകത്തുകയറിയ പറയർ ഉപദ്രവിക്കുന്നതിനുമുൻപിൽ, പിറകിൽനിന്നു്, 'ആരെടാ', എന്നൊരു ശബ്ദം കേട്ടു് എല്ലാവരും അങ്ങോട്ടു തിരിഞ്ഞു. രണ്ടു തണ്ടും ഒരു മരവും മാത്രമായി, ഈ വാഗ്വാദങ്ങളുടെ ഇടയിൽ അടുത്തുള്ള ഒരു ഇടത്തിന്റെ മറവു തിരിഞ്ഞു്, ഒരു ചെറിയ ഓടിവള്ളം ആ സ്ഥലത്തു് എത്തിയിരുന്നു. "ആരെടാ" എന്നു് ഒന്നുകൂടെ ചോദിച്ചപ്പോൾ പറയരുടെ നായകനു് ആളു മനസ്സിലായതുപോലെ തോന്നി.

അടിയനാണേ! ശീതങ്കൻ.

"ഛീ! ജനോപദ്രവം ചെയ്യുന്നോ; വിട്ടുമാറു്, കല്പനയുണ്ടു്."

"ആരുടെ കല്പന?"

"വലിയ തമ്പുരാന്റെ."

ചെറിയ ഓടി പുണർകോട്ട സ്വരൂപത്തിലെ പള്ളിയോടത്തോടു സമീപിച്ചു. അതിനകത്തു വള്ളറയിൽനിന്നു പുറത്തിറങ്ങി പറയരുടെ നായകനെ വാക്കുകൊണ്ടെന്നപോലെ നോട്ടംകൊണ്ടും മുഖഭാവംകൊണ്ടും തടഞ്ഞു്, ക്ഷത്രതേജസ്സു മൂർത്തീകരിച്ചതുപോലെ ഒരു യുവാവു നിന്നിരുന്നു.

"ആട്ടെ, വലിയ യജമാനനോടു ഞാൻ പറഞ്ഞുകൊള്ളാം."

"അടിയൻ, വിട്ടയയ്ക്കരുതെന്നാണു് പ്രത്യേകം കല്പന.

തന്റെ ആജ്ഞയെ അനുസരിക്കാതെ പിന്നെയും അവൻ മറുപടി പറഞ്ഞതിൽ കത്തിജ്വലിച്ച കോപത്തോടെ ആ യുവാവു് അരയിൽനിന്നു വാളൂരി. സിംഹക്കുട്ടിയുടെ മുൻപിൽ സൃഗാലപ്പരിഷപോലെ, പറയർ ഒതുങ്ങി തിരികെ തങ്ങളുടെ വഞ്ചിയിൽ കയറി.

"പൊയ്ക്കോ, കറുപ്പു ചോദിച്ചാൽ പണിക്കരുത്തരവാദി എന്നു പറഞ്ഞേക്കു."

പറയർ പിന്നെ താമസിച്ചില്ല. ഗോപന്മാരായി, ഭക്ഷണശാലയിൽനിന്നു് ആട്ടി ഓടിക്കപ്പെട്ട പട്ടികൾപോലെ അവർ തിരിച്ചു സ്വസ്ഥാനങ്ങളിലേയ്ക്കുപോയി.

പള്ളിയോടത്തിൽ നിന്ന നമ്പൂതിരി, തന്റെ കുടുംബത്തെയും തന്നെയും അപമാനത്തിൽനിന്നു രക്ഷിച്ച യുവാവിനോടു ശാന്തസ്വരത്തിലെങ്കിലും നീരസഭാവത്തോടെ പറഞ്ഞു:

നിങ്ങളോടു പുണർകോട്ടു സ്വരൂപം വളരെ കടപ്പെട്ടിരിക്കുന്നു. നിങ്ങൾ എവിടുന്നാണു്?

"ഇവിടെ സമീപംതന്നേ പഴൂരെന്നാണു വീട്ടുപേരു്."

"എന്തു്? പഴൂർ പണിക്കരോ. അപ്പോൾ...... പിന്നെ......യാട്ടെ."

"കുഞ്ഞുപ്പണിക്കരോടു് എന്നെ കണ്ടു വന്നു പറഞ്ഞേക്കണം. വിടെടാ വള്ളം മുൻപോട്ടു്."

ഇത്ര രൂക്ഷമായും നീരസഭാവത്തിലും നമ്പൂതിരി സംസാരിച്ചതിൽ ആ യുവാവിനു് സ്വല്പം ആശ്ചര്യം

തോന്നാതിരുന്നില്ല. പഴ്ശർ പണിക്കരെന്ന സ്വനാമധേയം വെളിപ്പെട്ടതൊന്നുമല്ലായിരുന്നു എന്നും തോന്നി. സംഗതികളുടെ കിടപ്പിലെന്തോ പിശകുണ്ടെന്നും തന്റെ പ്രവൃത്തി ഒരു പക്ഷെ അധികാരസ്ഥാനങ്ങളിൽ വൈരസ്യത്തിന്ന് ഇടവരുത്തുമെന്നും അയാളുടെ ഹൃദയത്തിൽ അങ്കുരിച്ച സംശയാന്ധകാരം അകത്തു തന്റെ സഹായത്തെ അഭിനന്ദിച്ചു മുഖംകൊണ്ടു കൃതജ്ഞതാഭരങ്ങളും കാണിച്ചിരുന്ന ഒരു യുവസൌന്ദര്യധാമത്തിന്റെ കിരണാവലിയിൽ നിശ്ശേഷം മാഞ്ഞുപോയി.

നമ്പൂതിരിയുടെ ആജ്ഞ അനുസരിച്ചു വഞ്ചി മുൻപിലത്തതിലും വേഗത്തിൽ മുന്നോട്ടു പോയി. അതിനകത്തിരുന്ന സ്ത്രീജനങ്ങൾക്ക്, തങ്ങടെ അപമൃത്യുവിന്റേയും, അല്ലെങ്കിൽ അതിലും കഷ്ടതരമായ അപമാനത്തിന്റേയും വായിൽ നിന്ന് ഇങ്ങനെ അപ്രതീക്ഷിതമായി രക്ഷിക്കപ്പെട്ടതിലുണ്ടായ ആശ്വാസം അസാമാന്യമായിരുന്നു. വല്ലുത്തപ്പന്റെ കാരുണ്യംകൊണ്ട് ഇങ്ങനെ വന്നുചേർന്നതാണെന്നു നാല്പതിൽ കവിഞ്ഞു പ്രായമായിരുന്ന മൂത്ത നേത്യാർ തീർച്ചപ്പെടുത്തി. പറയരുടെ കയ്യിൽപ്പെട്ടിട്ടു രക്ഷയുണ്ടെന്നതായി കേട്ടുകേൾവി പോലും ഇല്ലാതിരുന്നതുകൊണ്ട്, വല്ലുത്തു കഴിച്ച പ്രാതലിന്റേയും തന്റെ ഭക്തിയുടേയും ഫലമായിട്ടാണ് ഇങ്ങനെ സംഭവിച്ചതെന്ന് അവർ തീർച്ചയാക്കിയതിൽ ആശ്ചര്യപ്പെടാനില്ലല്ലൊ.

എന്നാൽ കൌമാരദശവിട്ടു യൌവ്വനത്തിലേയ്ക്കു കാലുവെച്ചു തുടങ്ങിയിരുന്ന ബാലികയ്ക്കു ദൈവത്തോടുണ്ടായതിനേക്കാൾ നന്ദി ആ യുവാവായ പ്രഭുകുമാരനിൽ ആയിരുന്നു. മനുഷ്യഹൃദയം എല്ലാ കാലത്തും കല്പനാശക്തികൊണ്ടു ലോകനിർമ്മാണം ചെയ്യുന്നതു സാധാരണമാണെങ്കിലും യൌവ്വനത്തിന്റെ ആദ്യകാലത്തിൽ അതു

മററു ചിന്തകൾക്കു് ഇടകൊടുക്കാത്ത വിധത്തിൽതന്നെ "മനോരാജ്യം" കാണുന്നതു സാധാരണമാണല്ലോ. ആ യുവാവിന്റെ മുഖത്തെ തേജസ്സും വ്യായാമംകൊണ്ടു ദാർഢ്യം വന്നിട്ടുള്ള ദേഹത്തിന്റെ സൌകുമാര്യവും അവളുടെ ഹൃദയഭിത്തിയിൽ മാഞ്ഞുപോകാത്ത ഒരു ചിത്രമായി പതിഞ്ഞു. തിരികെ കൊട്ടാരത്തിൽ ചെന്നെത്തുന്നതുവരെ വേറെ ഒരു ചിന്തയും അവളുടെ മനസ്സിൽ കടന്നില്ല.

---

## രണ്ടാം അദ്ധ്യായം

കേരളരാജ്യം നമ്മുടെ കഥ നടക്കുന്ന കാലത്തു് ഛിന്നഭിന്നമായ രാജശക്തി നിമിത്തം അരാജകത്വത്തിൽ കിടന്നിരുന്നു. നാടൊന്നുക്കു നാലു രാജാക്കന്മാർ എന്ന മട്ടിൽ ഒരോ ദേശത്തിലും സൈന്യബലമോ അധികാരശക്തിയോ ഇല്ലാത്ത "തമ്പുരാക്കന്മാർ" രാജപദവി നടിച്ചു വാണിരുന്നു. മദ്ധ്യതിരുവിതാംകൂർ എന്നു നാം ഇപ്പോൾ അറിഞ്ഞുവരുന്ന പ്രദേശം ഇപ്രകാരമുള്ള മുറി രാജാക്കന്മാരുടെ കീഴിലായി സമാധാനമോ, ന്യായനീതികളോ ഇല്ലാത്ത ഒരു വിധത്തിലാണു കഴിഞ്ഞുപോന്നിരുന്നതു്. പുറക്കാട്ടു മുതൽ ആലപ്പാട്ടുവരെയുള്ള കടൽവക്കു് ലന്തക്കാരുടെ വരുതിപ്രകാരം ദേവനാരായണൻ എന്ന സ്ഥാനപ്പേർ വഹിച്ചിരുന്ന ചെമ്പകശ്ശേരി നമ്പൂതിരിയുടെ കീഴിലായിരുന്നു. അദ്ദേഹത്തിന്റെ അധികാരാതിർത്തി അമ്പലപ്പുഴ, തകഴി, ചമ്പക്കുളം, കളർക്കോട്ടു്, നെടുമുടി ഈ സ്ഥലങ്ങളെ കവിഞ്ഞിരുന്നില്ല. ഈ

സ്ഥലങ്ങൾക്കും ചങ്ങനാശ്ശേരി ഭരിച്ചിരുന്ന തെക്കുംകൂറിനും, തിരുവല്ലാദേശം അടക്കി വാണിരുന്ന പത്തില്ലത്തിൽ പോറ്റിമാർക്കും, പുളിംകുന്നുദേശത്തിൽ ആധിപത്യമുണ്ടായിരുന്ന വടക്കുംകൂർനായർക്കും ഇടയിൽ കിടന്നിരുന്ന സ്ഥലം കരനാഥന്മാരായ ദേശവാഴികളുടെയും പതിവീട്ടിൽ യജമാനന്മാർ മുതലായ മാടമ്പിമാരുടെയും കയ്യശമായിരുന്നു. ഈ ചെറുസ്വരൂപങ്ങളുടെ അധികാരത്തെ നശിപ്പിച്ചു് അവരെയും തങ്ങളുടെ കീഴിൽ കൊണ്ടുവരുന്നതിനായിരുന്നു വടക്കുംകൂർ ചെമ്പകശ്ശേരി മുതലായ രാജാക്കന്മാരുടെ ശ്രമം. പതിവീട്ടിൽ മാടമ്പിമാരുടെ കീഴിലായിരുന്ന കാവാലംദേശം വടക്കുംകൂർ രാജാക്കന്മാർ അടക്കിക്കഴിഞ്ഞിരുന്നു. പുന്നർകോട്ടസ്വരൂപത്തെ കീഴടക്കുന്നതിനു് തിരുവല്ലാ ദേശാധിപന്മാരും ചെമ്പകശ്ശേരിയും ഒരുപോലെ ശ്രമിച്ചിരുന്നു. എന്നിരുന്നാലും രാജാധികാരം* ഇപ്രകാരം ഭിന്നമായിരുന്നതുകൊണ്ടു് പല സ്ഥലങ്ങളിലും ഒരുപോലെ ശക്തിയും സഹായവുമുണ്ടായിരുന്ന മാടമ്പിമാർക്കു സ്വാധികാരം നടത്തുന്നതിനും സ്വതന്ത്രമായി നാടുവാഴുന്നതിനും എളു സൌകര്യമുണ്ടായിരുന്നു എന്നു സ്പഷ്ടമാണല്ലോ. ഒരു രാജ്യത്തിലെ മന്ത്രിയായ ഒരു പ്രഭു മറെറാരു രാജ്യത്തെ സേനാനായകനായിരിക്കുന്നതിനു മടിച്ചിരുന്നില്ല. മാത്തൂർ പണിക്കർക്കു കായംകുളത്തും ചെമ്പകശ്ശേരിയിലും ഒരുപോലെ അധികാരങ്ങളും അവകാശങ്ങളുമുണ്ടായിരുന്നു. അതതുസ്ഥലങ്ങളിൽ താമസിച്ചിരുന്ന പ്രഭുക്കന്മാർ ആർക്കും വഴങ്ങാതെ സൌകര്യംപോലെ ഇടത്തോട്ടോ വലത്തോട്ടോ ചായുന്നതാണു നയവൈദഗ്ദ്ധ്യമെന്നു പഠിച്ചിരുന്നു. രാജഭക്തിയും ദേശാഭിമാനവും അന്നത്തെ ആളുകൾ വലുതായി ഗണിച്ചിരുന്നില്ല. അതിലും ഉപരിയായി ഗണിച്ചിരുന്നതു് ആത്മാഭിമാനവും പൌരുഷവും ആയിരുന്നു.

ഇപ്രകാരമുള്ള സ്ഥിതിയെ സ്ഥിരമാക്കി നിൎത്തുന്നതിന്നു പരിശ്രമിച്ചുകൊണ്ടു ലന്തക്കാരായ വ്യാപാരികൾ പ്രക്കാട്ടു പാളയമടിച്ചു താമസിച്ചിരുന്നു. മുളകുവ്യാപാരത്തിന്നും അവരുടെ പ്രാബല്യത്തിന്നും കേരളത്തിൽ രാജശക്തി ഇല്ലാതിരിക്കുന്നതാണു നല്ലതെന്നുള്ള അവരുടെ കൌടില്യതന്ത്രം അവർ മറയ്ക്കുകയോ മറക്കുകയോ ചെയ്തിരുന്നില്ല. രാജാക്കന്മാരോടു പ്രഭുക്കൾ പിണങ്ങുമ്പോൾ സഹായിക്കുന്നതിന്നും അവൎക്കു തോക്കു മുതലായ യുദ്ധസാമഗ്രികൾ കൊടുത്തു് അവരുടെ ശക്തി വൎദ്ധിപ്പിക്കുന്നതിന്നും അവർ നിരന്തരം പരിശ്രമിച്ചുവന്നു.

ഇങ്ങനെയുള്ള ഒരു ചരിത്രഘട്ടത്തിലാണു് ഈ കഥയിൽ വിവരിക്കുന്ന സംഗതികൾ നടന്നതു്. കയ്യൂക്കുള്ളവൻ കാൎയ്യസ്ഥൻ എന്ന സ്ഥിതിയിൽ നാടുമുഴുവൻ കിടന്നിരുന്നപ്പോൾ പറയർ മുതലായവരെ വശത്താക്കി നാടടച്ചു കൊള്ളചെയ്യുന്ന ജനദ്രോഹികൾ പ്രബലന്മാരായി വന്നതിൽ ആശ്ചൎയ്യപ്പെടാനില്ലല്ലോ. ഇപ്രകാരമുള്ളവരെ ശിക്ഷിക്കേണ്ട രാജാക്കന്മാർ, അതിന്നുപകരം അവരവരുടെ തൽക്കാലാവശ്യങ്ങൾ നിറവേറുന്നതിന്നായി അവരെ സമയംപോലെ അടുപ്പിച്ചും അകത്തിയുമാണു പെരുമാറിവന്നതു്. തന്നിമിത്തം അവരോടെതിൎക്കുന്നതിന്നു മറ്റു പ്രഭുക്കന്മാൎക്കോ ജനങ്ങൾക്കോ ശക്തി ഉണ്ടായിരുന്നില്ല. തങ്ങളുടെ നടപടികൾക്കു് ആരെങ്കിലും വിപരീതമാണെന്നു മനസ്സിലാകുന്നപക്ഷം അവരുടെ കുടുംബംകൂടി നശിപ്പിക്കുന്നതിന്നു് ഈ രാക്ഷസന്മാൎക്കു മടിയുണ്ടായിരുന്നില്ല

വില്യാർവട്ടത്തു കരപ്പിന്റെ ആജ്ഞാകരന്മാരായ പറയരെ തടഞ്ഞു പുണൎകേട്ടു സ്വരൂപത്തിലെ സ്ത്രീകളെ രക്ഷിച്ചതിൽ താൻ പ്രമാണിയും പ്രബലനുമായ

ഒരു പ്രഭുവിന്റെ വിരോധത്തിന്ന പാത്രമാകുന്ന എന്ന യുവാവായ രാമകൃഷ്ണപ്പണിക്കർ ധരിക്കാതിരുന്നില്ല. എങ്കിലും തന്റെ കാർണവരായ കുഞ്ഞുപ്പപ്പണിക്കരും വില്യാർവട്ടത്തു വലിയ കുപ്പും തമ്മിലുണ്ടായിരുന്ന സ്നേഹവും തന്റെ കുടുംബത്തിന്ന തെക്കുംകൂർ തമ്പുരാക്കന്മാരോടുണ്ടായിരുന്ന ബന്ധുത്വവും നിമിത്തം വലുതായ കുഴപ്പങ്ങളൊന്നും അതിൽനിന്ന് ഉണ്ടാകയില്ലെന്ന് അയാൾ വിശ്വസിച്ചു. എന്തായാലും നല്ല ഒരു കാൎയ്യം ചെയ്യുന്നതിലുണ്ടായ സന്തോഷത്തോടുകൂടിയാണ് അയാൾ സ്വഗൃഹത്തിൽ എത്തിയത്.

പഴൂർവീടു തെക്കുംകൂർ രാജ്യത്തിന്റെ പടിഞ്ഞാറെ അതൃത്തിയിൽ ഉള്ള ഒരു ചെറിയ കരയിലാണു സ്ഥിതിചെയ്തിരുന്നത്. പല രാജ്യങ്ങളുടെ അതൃത്തികളും ഒന്നിച്ചു കൂട്ടിമുട്ടുന്ന സ്ഥലത്തു താമസിക്കുന്നവൎക്കു പ്രാധാന്യം പ്രത്യേകിച്ചും ഉണ്ടാകുമല്ലൊ. തെക്കുംകൂർ രാജാവിന്ന മുൻനിന്നു യുദ്ധം ചെയ്യുന്നതിനുള്ള ഒരായുധം, പിന്നോട്ടു വാങ്ങുന്നതിനുള്ള ഒരു പരിച, എന്നുള്ള നിലയിലായിരുന്നു പണിക്കരുടെ സ്ഥിതി. തെക്കുംകൂറിനെ പടിഞ്ഞാറുനിന്ന് ആക്രമിക്കണമെങ്കിൽ പണിക്കരെ കടന്നുവേണം. തെക്കുംകൂറിന്ന ചെമ്പകശ്ശേരിയെ ആക്രമിക്കണമെങ്കിൽ പണിക്കരുടെ സഹായം വേണം. ഈ കാരണംകൊണ്ടു തെക്കുംകൂറിലും ചെമ്പകശ്ശേരിയിലും പണിക്കരെ ഒരുപോലെ ബഹുമാനിച്ചുവന്നു. തന്റെ രാജ്യത്ത് അവൎക്കു സ്ഥാനമാനങ്ങളും അധികാരങ്ങളും കൊടുത്ത് അങ്ങോട്ടു വശപ്പെടുത്തുന്നതിന്ന ചെമ്പകശ്ശേരി രാജാവു ശ്രമിച്ചുവന്നു. പഴൂർ പണിക്കരുടെ ഒരു കുടുംബത്തിന്റെ ശാഖ ചെമ്പകശ്ശേരിരാജ്യത്തുതന്നെ ഉണ്ടായിരുന്നതുകൊണ്ട് ഇപ്രകാരമുള്ള കൌടില്യനയങ്ങളും

നടത്തിക്കൊണ്ടുപോകുന്നതിന്നു വലുതായ പ്രയാസമുണ്ടായിരുന്നില്ല.

ഇക്കാലത്തു പഴ്ശൂർ കാർണ്ണവരായിരുന്നതു രാമകൃഷ്ണപ്പണിക്കർ എന്നൊരാളായിരുന്നു. ആജാനബാഹുവും ദൃഢഗാത്രനും ആയുധാഭ്യാസങ്ങളിൽ പ്രസിദ്ധി നേടിയിരുന്ന ആളുമായ ഇദ്ദേഹം പല യുദ്ധങ്ങളിലും പങ്കുകൊണ്ടു വലിയ കീർത്തി നേടിയിരുന്നു. ചെറുപ്പത്തിൽ കൊച്ചി, നെടുവിരിപ്പു മുതലായ രാജ്യങ്ങളിൽ സഞ്ചരിക്കുന്നതിന്നു അന്നത്തെ കാർണ്ണവരുമായുണ്ടായ അഭിപ്രായഭേദം വേണ്ട ഇടകൊടുത്തു. ഈ സഞ്ചാരംകൊണ്ടു പണിക്കർക്കു കേരളരാജാക്കന്മാരുടെ സ്ഥിതിവ്യത്യാസങ്ങളെ അറിയുന്നതിന്നും അവരെ പാവ കളിപ്പിച്ചിരുന്ന ലന്തക്കാരുടെ നയം മനസ്സിലാക്കുന്നതിന്നും സാധിച്ചിരുന്നു. പണിക്കർ മൂപ്പു കിട്ടിയതിൽപിന്നെ കളരിയിൽ നടത്തിയിരുന്ന അഭ്യാസങ്ങളും പരിഷ്കരിച്ചു തന്റെ അനന്തരവന്മാർക്കു യുദ്ധത്തിന്നു സാമർത്ഥ്യം കൂടുന്നതിന്നും അവിടെയുണ്ടാകുന്ന കുടിപ്പകകളിൽ ഇടപെടാതെ എല്ലാവരോടും സന്തോഷമായികഴിയുന്നതിന്നും മാത്രമായിരുന്നു ശ്രദ്ധവെച്ചിരുന്നതു്. തെക്കുംകൂറോടുമില്ല, ചെമ്പകശ്ശേരിയോടുമില്ല എന്നു നിന്നിരുന്ന പണിക്കരുടെ ആലോചന തനിക്കുള്ള സ്വാതന്ത്ര്യശക്തിയെ വർദ്ധിപ്പിക്കുന്നതിന്നാണോ എന്നു രണ്ടു കൊട്ടാരങ്ങളിലെയും മന്ത്രിപ്രധാനന്മാർ സംശയിക്കാതിരുന്നില്ല. എന്നാൽ അപ്രകാരമുള്ള ദുർഗ്ഗങ്ങൾ എല്ലാം പണിക്കരെക്കൊണ്ടു കാര്യസാദ്ധ്യമുണ്ടായിരുന്നതുകൊണ്ടു തൽക്കാലം അവർ മറച്ചുവെച്ചിരുന്നതേയുള്ളു.

രാമകൃഷ്ണപ്പണിക്കർ സ്വഗൃഹത്തിലെത്തിയ ഉടനെ കാർണ്ണവരുടെ അടുക്കൽ ചെന്നു.

“എന്താണു് ഇത്ര താമസിച്ചതു്? വെള്ളൂർ കുറുപ്പിനെ കണ്ടില്ലെന്നുണ്ടോ?”

“കണ്ടു; എഴുത്തു് അവിടെ കൊടുത്തു,” മറുപടി ഒന്നുമില്ല. ‘വളരെ സന്തോഷം’ എന്നിവിടെ അറിവിക്കണമെന്നും പറഞ്ഞു.”

മൂത്ത പണിക്കർ സന്തോഷഭാവത്തോടുകൂടി ഒന്നു ചിരിച്ചു.

“ആകട്ടെ, സൊല്ല ഒഴിഞ്ഞല്ലോ. പുണർകോട്ടും ചെമ്പകശ്ശേരിയും എനിക്കു രണ്ടും ഒന്നുപോലെ. ഒരു കക്ഷിയിലും പഴൂർ പണിക്കരില്ല” എന്നു് ആത്മഗതമെന്നതുപോലെ ഒന്നു മന്ത്രിച്ചു. വഴിക്കു താൻ അന്നു ചെയ്തതായ സംഗതി പറയണമോ വേണ്ടയോ എന്നു കൊച്ചുപണിക്കർ കുറേനേരം ശങ്കിച്ചു. വില്വാർവട്ടത്തു കുറുപ്പു പിണക്കം ഭാവിച്ചു പുറപ്പെടുകയാണെങ്കിൽ ഉണ്ടാകാവുന്ന വിഷമങ്ങളും വിചാരിച്ചു് പറകതന്നെ എന്നു തീർച്ചപ്പെടുത്തി, സകല വിവരങ്ങളും ഉണ്ടായ വിധത്തിൽ അവിടെ ബോധിപ്പിച്ചു.

സംഗതിയുടെ സ്വരൂപം മനസ്സിലായതോടുകൂടി മൂത്ത പണിക്കരുടെ മുഖഭാവം പകർന്നു. അതുവരെ തന്റെ വാത്സല്യത്തിനു് ഏകഭാജനമായ മരുമകനെ അതിരറ്റു ശകാരിച്ചു. തനിക്കു മാനഭംഗവും കുടുംബത്തിനു ശ്രേയോഹാനിയും ഈ ഒരു സംഗതിനിമിത്തം സംഭവിച്ചു എന്നാണു് അദ്ദേഹത്തിന്റെ ഭർത്സനങ്ങളിൽനിന്നു തെളിഞ്ഞതു്. ഏതു വിധത്തിലാണു താൻ ചെയ്ത സൽപ്രവൃത്തി കഷ്ടനഷ്ടങ്ങൾക്കും മാനഹാനിക്കും ഇടയാക്കിയതെന്നു് അറിവാൻ സാധിക്കാതെ രാമകൃഷ്ണപ്പണിക്കർ അന്ധാളിച്ചു നിന്നുപോയതേ ഉള്ളൂ.

"ആവശ്യമില്ലാത്ത കാൎയ്യങ്ങളിൽ ഇടപെട്ടാൽ ഉണ്ടാകുന്ന അനുഭവം ഇതാണു്. കണ്ടില്ലേ, കട്ടവും ഇല്ലാതാക്കിയതു! പത്തുവൎഷമായി ചെയ്ത പ്രയത്നത്തിന്റെ ഫലം നശിച്ചല്ലോ".

ഇതിനു ഒരു മറുപടിയും പറയാതെയാണു് ആ യുവാവു നിന്നതെങ്കിലും മൂത്ത പണിക്കരുടെ കോപം വൎദ്ധിച്ചുവന്നതേയുള്ളു. അദ്ദേഹം കോപാന്ധനായി തെക്കോ വടക്കോ നടന്നു തന്റെ വിധി വൈപരീത്യത്തെയും ബുദ്ധിയില്ലാത്തമകനേയും ശപിക്കുകയാണു ചെയ്തതു്. "നമ്മുടെ ആളുകളാണു് അവരെ രക്ഷിച്ചതെന്നു അറിയുമ്പോൾ തമ്പുരാൻ എന്തു പറയും! ഇന്നു തന്നെ രണ്ടും ഒന്നിച്ചായതല്ലേ കഷ്ടം. അവർ തമ്മിലുള്ള പിണക്കത്തിൽ നമുക്കെന്തു കാൎയ്യം?"

ഈ വാക്കുകൾ ഒക്കെ കേട്ടു മൌനം അവലംബിച്ചു നിന്ന യുവാവിനു സംഗതിയൊന്നും മനസ്സിലായില്ലെങ്കിലും എന്തോ, എവിടെയോ തെറ്റിയിട്ടുണ്ടെന്നു തെളിവായി.

# മൂന്നാം അദ്ധ്യായം

മുന്നദ്ധ്യായത്തിൽവിവരിച്ച സംഭവങ്ങൾക്കുശേഷം രണ്ടാഴ്ച കഴിഞ്ഞു് ഒരു ദിവസം വൈകുന്നേരം നമ്മുടെ കഥാനായകനായ രാമകൃഷ്ണപ്പണിക്കർ ആനപ്രാമ്പായിൽ ശാസ്താംകോവിലിന്റെ തെക്കുവശത്തുള്ള ഒരു ആൽത്തറയിൽ ഇരിക്കുകയായിരുന്നു. ഈ സ്വല്പദിവസങ്ങൾകൊണ്ടു് ആ യുവാവിന്റെ ജീവിതനദിക്കു വലുതായ

ഗതിഭേദങ്ങൾ സംഭവിച്ചിരുന്നു. വില്യാർവട്ടത്തു കരുപ്പിന്റെ പറയരെ തടഞ്ഞതുമൂലം തന്റെ ആലോചനകൾക്കു ഭംഗംവന്നതുകൊണ്ടു സമഗ്രപ്രഭാവനായ കാർണ്ണവർ അനന്തിരവനെ യാതൊരു കൂസലും കൂടാതെ സ്വഗൃഹത്തിൽ നിന്നും ബഹിഷ്കരിച്ചു. ഇവർ തമ്മിലുണ്ടായിരുന്ന സ്ഥിതി ഒന്നുകൊണ്ടും കാരണവാനന്തരവന്മാരുടേതല്ലായിരുന്നു. കുടുംബാധിപതിയെന്നുള്ള നിലയിലും ദേശാധിപത്യം വഹിക്കുന്ന പ്രഭുവെന്ന നിലയിലും തന്റെ നയത്തിനു വിപരീതമായും തന്റെ അഭിപ്രായാനുകൂല്യങ്ങളെ തെറ്റിദ്ധരിക്കത്തക്കവിധത്തിലും ഇളമയായ മരുമകൻ ചെയ്തുപോയ കൃത്യത്തിനു ചേർന്നതായ ശിക്ഷയെന്ന വിധത്തിലാണു ഈ നിർദ്ദയമായ ആജ്ഞ അദ്ദേഹം നടത്തിയതു്. ചെറുപ്പകാലത്തു തന്റെ സ്വന്തമായ മിടുക്കുകൊണ്ടുമാത്രം യുവാക്കന്മാർ ജീവിക്കുന്നതായാൽ പിന്നീടു കാർണ്ണവരാകുമ്പോൾ ആ ലോകപരിചയം ഉപയോഗമുള്ളതായിരിക്കുമെന്നുള്ള വിചാരവും അദ്ദേഹത്തിനുണ്ടായിരുന്നിരിക്കാം.

തന്റെ കുടുംബസ്ഥിതിക്കനുസരിച്ചുള്ള ആയുധാഭ്യാസവും പാണ്ഡിത്യവും അമ്മാവന്റെ നിഷ്കർഷകൊണ്ടു തനിക്കു ലഭിച്ചിരുന്നതിനാൽ രാമകൃഷ്ണപ്പണിക്കർ ഈ നിഷ്കാസനത്തെ വലിയ മനസ്താപമൊന്നുംകൂടാതെ കൈക്കൊണ്ടു. ഉടുത്ത മുണ്ടും വാളും പരിചയുമായി പുറപ്പെട്ട പണിക്കർക്കു കേരളത്തിൽ ഏതുരാജധാനിയിൽചെന്നാലും കീർത്തിയും മാനവും നേടാമായിരുന്നു. തന്റെ മാതുലന്റെ പേരു വടക്കൻ രാജാക്കന്മാർക്കു സുപരിചിതമായിരുന്നു. തെക്കുംകൂറിലോ, ചെമ്പകശ്ശേരിയിലോ, വടക്കുംകൂർ രാജാക്കന്മാരുടെ രാജധാനിയായ വടമതിയയിലോ ചെന്നാൽ പഴൂർ പണിക്കരുടെ മരുമകനെ സൽക്കരിച്ചു

വേണ്ടവിധത്തിൽ പ്രോത്സാഹിപ്പിക്കാതിരിക്കുമായിരുന്നില്ല. പിന്നെ, എല്ലാ രാജാക്കന്മാരും അഭ്യാസം തികഞ്ഞ യുദ്ധവീരന്മാരെ ആവശ്യമുള്ള സമയമായിരുന്നു. നെടുവിരിപ്പും പെരുംപടപ്പുമായി ദേവാസുരയുദ്ധം പോലെ അവധിയില്ലാത്ത സമരം നടന്നിരുന്നതുകൊണ്ട് അവിടെ ചെന്നാൽ തന്റെ സ്ഥിതിക്കും പ്രാപ്തിക്കും തക്കവണ്ണമുള്ള ഒരു സ്ഥാനം ലഭിക്കുമെന്നു അയാൾ വിചാരിക്കാതിരുന്നില്ല. പലവിധമായ ആഗ്രഹങ്ങളും അയാളുടെ മനസ്സിൽ തോന്നിയെങ്കിലും ഒടുവിൽ ചെയ്ത തീർച്ച് കീർത്തിയേയോ മാനത്തേയോ ആശിച്ചതല്ലായിരുന്നു.

മനുഷ്യഹൃദയത്തെ നിയന്ത്രണം ചെയ്യുന്ന രഹസ്യം സ്വാർത്ഥം മാത്രമാണെന്നു ചിലർ ഘോഷിക്കുന്നു. യശസ്സ്, ധനം, അധികാരം ഇവയിലുള്ള ആഗ്രഹങ്ങൾ മനുഷ്യരുടെ പ്രവൃത്തികളുടെ അടിസ്ഥാനമായി കിടക്കുന്നതെന്ന് അവർ വാദിക്കുന്നു. അപ്രകാരം വാദിക്കുന്നവർ മാതൃപുത്രബന്ധത്തെപ്പറ്റിയോ കൃതജ്ഞത, സ്നേഹം മുതലായവയെപ്പറ്റിയോ ആലോചിക്കുന്നില്ല. വാസ്തവം വിചാരിക്കുകയാണെങ്കിൽ മനുഷ്യരുടെ പ്രവൃത്തികൾ നാലിൽ മൂന്നു ഭാഗം എങ്കിലും സ്വാർത്ഥമെന്നോ പരാർത്ഥമെന്നോ ഉള്ള ആലോചന കൂടാതെ ചെയ്യുന്നതായിരിക്കും. അതെങ്ങനെ ഇരുന്നാലും മാഴക്കുന്നപ്പണിക്കർ തന്റെ ജീവിതഭാവിയെ തീർപ്പെടുത്തിയതു് തന്റെ സ്വാർത്ഥപരമായ ആലോചനകൾക്കു വിപരീതമായും, തന്നെ നയിച്ചിരുന്ന എന്തെന്നറിവില്ലാത്ത ഒരു വികാരത്തിന്റെ അധീനതയിലും ആയിരുന്നു. കീർത്തിയും മാനവും നേടുന്നതിനു കൊച്ചിയിലേയ്ക്കോ കോഴിക്കോട്ടേയ്ക്കോ പോകുന്നതിനു പകരം ആ യുവാവു പൂണർകോട്ട സ്വരൂപം

സ്ഥിതിചെയ്തിരുന്ന തലവടി എന്ന സ്ഥലത്തെയ്ക്കാണ തിരിച്ചതു്.

ശാസ്താംകോവിലിന്റെ ആൽത്തറയിലിരുന്നു് ആ യുവാവു് അനന്തരകരണീയം എന്തെന്ന ആലോചിക്കുക ആയിരുന്നു. അരികിൽക്കൂടി ഒഴുകിയിരുന്ന തോട്ടിന്റെ മറുകരയായിരുന്നു പുന്നൎകോട്ട തമ്പുരാന്റെ അധീനതയിൽ ഉണ്ടായിരുന്ന ദേശം. അങ്ങോട്ടു തന്നെ പ്രവേശിക്കയോ എന്ന സംശയിച്ചു കൊണ്ടിരുന്നപ്പോൾ, ഒരു വഴിപോക്കൻ സാമാന്യത്തിൽ കവിഞ്ഞു വലുതായ ഒരു ചക്കപ്പഴം തലയിൽ വച്ചുകൊണ്ടു പോകുന്നതായി കണ്ടു. അയാളെ സമീപത്തു വിളിച്ചു കാൎയ്യങ്ങളന്വേഷിച്ചപ്പോൾ ആ വരിക്കച്ചക്ക തമ്പുരാന്റെ തിരുമുൽക്കാഴ്ചയായി കൊണ്ടുപോകുന്നതാണെന്നു ഉണ്ണിക്കു മനസ്സിലായി. പാന്ഥൻ ചുമടു താഴെയിറക്കി വെററില മുറുക്കിയശേഷം കൊട്ടാരത്തിലേയ്ക്കു തിരിച്ചു.

കാഴ്ച കൊണ്ടുപോയ നായൎക്കു തിരുമുമ്പിൽ പ്രവേശിക്കുന്നതിനു തടസ്സമുണ്ടായിരുന്നില്ല. തലയിൽനിന്നു ചക്കയെടുത്തു താഴെ വെച്ചപ്പോൾ ചക്ക നാലായി പിളൎന്നു കാണപ്പെട്ടു. ഇതു കണ്ടു അന്ധാളിച്ചു നായർ തന്റെ ജീവിതംതന്നെ സന്ദിഗ്ദ്ധസ്ഥിതിയിലായിരിക്കുന്നു എന്നു വിചാരിച്ചു് തമ്പുരാന്റെ കാൽക്കൽ ദണ്ഡനമസ്കാരം ചെയ്തു്, ഇപ്രകാരം ചക്ക പിളൎന്നുകണ്ടതു ദൈവശക്തിയാണെന്നും, താൻ തലയിൽ വെച്ചപ്പോൾ അതിനു യാതൊരു തരക്കേടുമില്ലായിരുന്നു എന്നും അറിവിച്ചു. ഇതിൽ എന്തോ സാമൎത്ഥ്യമുണ്ടെന്നു ഊഹിച്ചു രാജാവു് മന്ദബുദ്ധിയായ ആ നായരെ വിഷമിപ്പിക്കാതെ വാസ്തവം മനസ്സിലാക്കുന്നതിനായി അയാളുടെ യാത്രയെപ്പററി ചോദ്യം തുടങ്ങി. വഴിയിൽ കണ്ട ആളുകളെപ്പററി ചോദിച്ചപ്പോൾ അയാൾ ആൽത്തറയ്ക്കൽവച്ചു

കണ്ട യുവാവിന്റെ കാൎയ്യം പറഞ്ഞു. അതു കേട്ട മാത്രയിൽത്തന്നെ ആ യുവാവിനെ കൂട്ടി തന്റെ സന്നിധാനത്തിങ്കലേയ്ക്കു കൊണ്ടുവരുന്നതിനു കല്പനയായി.

നമ്മുടെ നായർ ആലിൻചുവട്ടിലേയ്ക്കു തിരികെ ചെന്നപ്പോൾ പണിക്കർ പൂൎവ്വസ്ഥാനത്തുതന്നെ ഇരിക്കുന്നുണ്ടായിരുന്നു. "കൂട്ടിക്കൊണ്ടു വരുവാൻ കല്പനയായി" എന്നു് ആ വൃദ്ധൻ പറഞ്ഞതനുസരിച്ചു പണിക്കർ യാതൊരു ചോദ്യവും കൂടാതെ അയാളോടൊന്നിച്ചു നടന്നു. ആ ക്ഷേത്രസ്ഥലത്തുനിന്നു പുണർകോട്ട സ്വരൂപത്തിലേയ്ക്കു അരനാഴികയിൽ കൂടുതൽ ദൂരമില്ലായിരുന്നതിനാൽ പണിക്കർ താമസംകൂടാതെ ആ ദേശാധിപന്റെ ഭവനത്തിൽ എത്തി. കായംകുളം, തൃപ്പൂണിത്തുറ, തൃശ്ശിവപേരൂർ മുതലായ സ്ഥലങ്ങളിലെ കൊട്ടാരങ്ങൾ സന്ദൎശിച്ചിരുന്ന ആ യുവാവിനു് പുണർകോട്ട സ്വരൂപാധിപന്റെ ഭവനം, "വലമഥനന്റെ ഹൎമ്മ്യത്തിനോടോ" പാണ്ഡവന്മാരുടെ രാജധാനിയോടോ ഉപമിക്കാവുന്നതായി തോന്നിയില്ല. ദേശാധിപത്യം വഹിച്ചുവന്ന നായർ പ്രഭുക്കന്മാരുടെ സ്ഥിതിക്കു ചേൎന്നവണ്ണം പണി ചെയ്തിട്ടുള്ള ഒരു പതിനാറുകെട്ടും, അതിനു ചുററും സാമാന്യം വലുതായി കെട്ടിയുയൎത്തിയിരുന്ന മതിലും, കൊട്ടാരമെന്നും കോട്ടയെന്നും ഉള്ള രാജകീയപദങ്ങളാൽ ആ ദേശക്കാരാൽ ആദരിക്കപ്പെട്ടു വന്നിരുന്നു എങ്കിലും പണിക്കരുടെ കാഴ്ചയിൽ സാമാന്യം ഒരു കുടുംബഗൃഹമായിട്ടേ തോന്നിയുള്ളു. വസ്ത്രത്തിലോ വേഷത്തിലോ വിശേഷവിധിയായി ഒന്നുമില്ലായിരുന്നു എങ്കിലും അയാളുടെ മുഖത്തു പ്രസ്ഫുരിച്ചിരുന്ന ക്ഷാത്രതേജസ്സുകൊണ്ടും, കയ്യിൽ ഉണ്ടായിരുന്ന വാളിന്റെ ദൈൎഘ്യംകൊണ്ടും തദ്ദേഹം ആ ഭവനപ്രാന്തങ്ങളിൽ സഞ്ചരിച്ചിരുന്ന അനുചരന്മാരുടെ ബഹുമാനാദരങ്ങൾക്കു പാത്രമായി.

രാജാവിന്റെ സന്നിധാനത്തിൽ പ്രവേശിച്ച ഉടൻ പണിക്കർ ഉപചാരപൂർവ്വം തൊഴുതു വലത്തു വശത്തു വാങ്ങിനിന്നു. ആ യുവാവിന്റെ ആകൃതിയും വിനയവും രാജാവിനെ വളരെ സന്തോഷിപ്പിച്ചു. പ്രഭുകുലജാതനെന്നു വിളംബരം ചെയ്യുന്ന ആ യുവാവിന്റെ മുഖവും ദേഹത്തിന്റെ സൌന്ദര്യവും കണ്ട്, ആ യുവാവു സാമാന്യരീതിയിലുള്ള ആളല്ല എന്ന് അദ്ദേഹം തിട്ടപ്പെടുത്തി. ഏതായാലും ആയാളുടെ സാമർത്ഥ്യത്തെ സ്തുതിക്കുന്നതിനു മുമ്പ് മററു സംഗതികൾ മനസ്സിലാക്കുന്നതു ഉത്തമമായിരിക്കുമെന്ന് ആ നയവിദഗ്ദ്ധനു തോന്നുകയാൽ ആ ഉദ്ദേശത്തെ പുരസ്കരിച്ചു പണിക്കരോടു പല ചോദ്യങ്ങൾ ചെയ്തു.

"ഓഹോ! അമ്മാവന്റെ കഥ കേട്ടറിവുണ്ട്. ഇപ്പോൾ ചെമ്പകശ്ശേരിയോടും അടുപ്പമുണ്ടെന്നു കേൾക്കുന്നു. അങ്ങനെ ഇരിക്കെ പണിക്കർ നേരിട്ടു നമ്മെ വന്നുകാണാഞ്ഞതെന്താണ്"?

"തിരുമുൽക്കാഴ്ച ഇല്ലാതെ വന്നു കാണുന്നതു ശരിയല്ലല്ലോ എന്നു വിചാരിച്ചു മാത്രമാണു നേരിട്ടു തിരുമുമ്പിൽ വരാഞ്ഞതു്".

"സ്വന്തം വൈദഗ്ദ്ധ്യം പ്രദർശിപ്പിക്കുന്നതിനും നമ്മുടെ മുമ്പിൽ വരുന്നതിനും ഒന്നിച്ചു ഒരു വഴി കണ്ടുപിടിച്ചതാണു്", അല്ലേ; പണിക്കർ വിദ്വാൻ തന്നെ. നമ്മുടെ അരികിൽ വന്നതു സന്തോഷം. നമ്മുടെ ഇപ്പോഴത്തെ സ്ഥിതിക്കു പണിക്കരെപ്പോലെ ആയുധാഭ്യാസത്തിൽ വിദഗ്ദ്ധനായകന്മാർ ഇവിടെ അത്യാവശ്യംതന്നെ. ക്രമേണ കാര്യം മനസ്സിലാവും. നമ്മുടെ പ്രമാണികളെ വേണ്ടതുപോലെ ആയുധാഭ്യാസം ചെയ്യിക്കുന്നതിനും സ്വരൂപത്തിലെ കുട്ടികളെ അക്ഷരാഭ്യാസം ചെയ്യിക്കുന്നതിനും വേണ്ട ഏർപ്പാടു ചെയ്തുകൊള്ളുക. ആവശ്യമുള്ള

സഹായങ്ങളും ചെയ്യുന്നതിനു ഞാൻതന്നെ നമ്പൂതിരിയോടു പറഞ്ഞേക്കാം. ആട്ടെ, ഒരുകാൎയ്യം ചോദിക്കട്ടെ. ചക്ക തലയിൽ വെച്ചുതന്നെ വെട്ടി പിളരാതിരിക്കുന്ന വിദ്യ പണിക്കരെവിടുന്നു പഠിച്ചു?"

"ഇളനാട്ടിൽ നിന്നു്".

എന്നു് എനിക്കും തോന്നി. എന്നാൽ ചെല്ലണം.

പണിക്കർ വിട വാങ്ങി ഉടൻതന്നെ പുറത്തേക്കിറങ്ങി. തിരിഞ്ഞുനോക്കിയപ്പോൾ കണ്ടതു തനിക്കു പണ്ടു പറയത്തോട്ടുള്ള വഴക്കിൽ പരിചിതനായിരുന്ന നമ്പൂതിരി യുവാവിനെയായിരുന്നു. അദ്ദേഹം കൊട്ടാരവാതുക്കൽ നിന്നു് ഒട്ടകലെ ആയി ഒരു മരത്തിന്മേൽ ചാരി നിന്നു വേറെ ഒരു ബ്രാഹ്മണനോടു സംസാരിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ സ്നേഹിതനായ ബ്രാഹ്മണൻ പരദേശികനായിരുന്നു എന്നു് അയാളുടെ പിൻകുടുമയും പാളത്താറും കണ്ടില്ലെങ്കിൽതന്നെയും സാമാന്യത്തിൽ കവിഞ്ഞ കൃഷ്ണനിറംകൊണ്ടു പറയാമായിരുന്നു. അമ്പതിൽ കവിഞ്ഞ വയസ്സു ചെന്നിരുന്ന ആ ബ്രാഹ്മണന്റെ കഴുത്തിന്നലങ്കരണമായും, അയാളുടെ മനസ്സിൽ കവിഞ്ഞിരുന്ന ഭക്തിക്കു പ്രദൎശനമായും ഒരു വലുതായ രുദ്രാക്ഷം വിളങ്ങിയിരുന്നു. മസൂരികാദേവിയുടെ പരിലാളനങ്ങളും ചെറുപ്പത്തിൽ അനുഭവിക്കുന്നതിന്നുണ്ടായ ഭാഗ്യം അയാളുടെ മുഖത്തെ ഏതാണ്ടു് ഒരു രുദ്രാക്ഷം പോലെ തന്നെ ആക്കി എന്നു പറഞ്ഞാൽ ഭൂതലിംഗമൂൎത്തിയുടെ വിഗ്രഹം മനസ്സിലാക്കാൻ പ്രയാസമുണ്ടാകയില്ല.

ഒരുപകടസമയത്തിൽ താനുമായി പരിചയമുണ്ടായ നമ്പൂതിരിയെ കണ്ടു കുശലപ്രശ്നം ചെയ്യാതെ പോകുന്നതു ഉചിതമായിരിക്കയില്ല എന്നു പണിക്കർ വിചാരിച്ചു.

എന്നു മാത്രമല്ല, തനിക്കു പരിചയമില്ലാത്ത ദേശാധിപതിയുടെ സേവയിൽ പദവിയോ ഐശ്വൎയ്യമോ ലഭിക്കണമെങ്കിൽ ശക്തന്മാരായ സ്നേഹിതന്മാരുടെ സഹായം അത്യാവശ്യമെന്നും അയാൾക്കു തോന്നി. താൻ സേവിക്കാൻ പോകുന്ന ദേശാധിപതിയെപ്പോലുള്ള പ്രഭുക്കന്മാരുടെ കാൎയ്യങ്ങളിൽ അവരുടെ ബന്ധുക്കളായ നമ്പൂതിരിമാൎക്കു് എത്രമാത്രം അധികാരമുണ്ടെന്നു മനസ്സിലാക്കിയിരുന്ന പണിക്കർ തനിക്കുകഴിയുമെങ്കിൽ ഈ ബ്രാഹ്മണയുവാവിന്റെ സ്നേഹം സമ്പാദിക്കേണ്ടതാണെന്നു തീർച്ചപ്പെടുത്തി. അടുത്തു ചെന്നു തൊഴുതശേഷം നമ്പൂതിരിയോടു പറഞ്ഞു:—

"തിരുമേനി ഓൎക്കുന്നില്ലായിരിക്കാം."

തന്റെ സംബോധനത്തെ ഇപ്രകാരം മുടക്കാൻ ഒരുമ്പെട്ട സാഹസികന്റെ നേൎക്കു നീരസഭാവത്തോടെ ആ യുവാവൊന്നു തിരിഞ്ഞു നോക്കി. എന്നാൽ അര വിനാഴികനേരമേ ആ വികാരം മുഖത്തു സ്ഫുരിച്ചുള്ളു. എന്തോ ഓൎമ്മപോലെ ഒന്നു സന്തോഷിച്ചു പുഞ്ചിരിതൂകി അദ്ദേഹം മറുപടി പറഞ്ഞു:—

"എന്താ പണിക്കരേ? ഇവിടെ എങ്ങനെ വന്നുകൂടി? വല്ല കാൎയ്യവുമായി പുറപ്പെട്ടതായിരിക്കാം."

പണിക്കർ സംഗതികളുടെ വിവരം ചുരുക്കമായി അറിവിച്ചു. നമ്പൂതിരിയുടെ സന്തോഷം മുമ്പിലത്തെതിലും വൎദ്ധിച്ചു. മുതലിംഗമയ്യർ പണിക്കരുടെ ഗൃഹനാമം കേട്ടപ്പോൾത്തന്നെ തന്റെ ആഹ്ലാദത്തെ വെളിവാക്കി.

നമ്പൂതിരി പറഞ്ഞു:—

"അപ്പോൾ പണിക്കർ ഇവിടത്തന്നെ സേവിക്കുന്നതിനാണോ തീർച്ചപ്പെടുത്തിയിരിക്കുന്നതു്? അതു് ഏററവും

ഉത്തമം. നിങ്ങളെപ്പോലുള്ള യുവാക്കന്മാരെ ഇപ്പോൾ ഇവിടെ ധാരാളം ആവശ്യമുണ്ടു്. നമ്മുടെ നാട്ടിന്റെ സ്ഥിതി ഒന്നും പറയാനില്ല. ശക്തിയുള്ള മാടമ്പിമാരുടെയും മറ്റും സഹായമില്ലെങ്കിൽ ഈ സ്വരൂപം നാമാവശേഷമായിപ്പോകും."

"അടിയനാൽ ആകുന്നതുപോലെ ഈ സ്വരൂപത്തിന്റെ മാനത്തെയും സ്വാതന്ത്ര്യത്തെയും രക്ഷിക്കുന്നതിനു് അടിയൻ സന്നദ്ധനാണു്."

അഭിജ്ഞന്മാരായ ആ ബ്രാഹ്മണോത്തമന്മാർ പണിക്കരുടെ ഹൃദയത്തെ മനസ്സിലാക്കിയ വിധത്തിൽ തമ്മിൽ ഒന്നു നോക്കി. തന്റെ വാക്കിൽ താൻ അറിയാതെ വല്ല അബദ്ധവും വന്നുപോയിട്ടുണ്ടോ എന്നു പണിക്കരും ഈ ചേഷ്ട കണ്ടു് ഒന്നു് അന്ധാളിക്കാതിരുന്നില്ല.

"എന്നാൽ ചെല്ലുക; നാളെ കാണാമല്ലോ" എന്നു പണിക്കരെ പറഞ്ഞയച്ച ശേഷം നമ്പൂതിരി പിന്നെയും ശ്രുതലിംഗമയ്യരോടുള്ള സംഭാഷണത്തിനു് ഒരുങ്ങി.

"ഇവന്റെ വരവു് നമ്മുടെ ഉദ്ദേശങ്ങൾക്കു് അനുകൂലമല്ലെന്നു എനിക്കു തോന്നുന്നു. അവനെ കണ്ടതുമുതൽ അവൻ എന്റെ എതിരാളിയായി വരുമെന്നു എനിക്കു തോന്നിയിട്ടുണ്ടു്. പോരെങ്കിൽ അവന്റെ സംസാരം കേട്ടില്ലേ എന്താണു നിങ്ങളുടെ അഭിപ്രായം?"

ശ്രുതലിംഗമയ്യർ:—എനിക്കു തോന്നുന്നതു് അങ്ങനെ അല്ല. അയാളുടെ അമ്മാവനെ എനിക്കു നല്ലവണ്ണം അറിയാം. അയാൾ നമുക്കു സഹായി ആണു്. ഇവനും നമുക്കു അനുകൂലി ആയിട്ടേ നിൽക്കയുള്ളു. അഥവാ, ഇപ്പോൾ എന്തെങ്കിലും കാരണത്തിന്മേൽ കാരണവരോടു പിണങ്ങി നിൽക്കയാണെങ്കിൽത്തന്നെ ശരിയായ നയങ്ങൾ ഉപയോഗിക്കുകയാണെങ്കിൽ നമ്മുടെ കക്ഷിയിൽ

വന്നുചേരുമെന്ന് എനിക്കു സംശയമില്ല. ശ്രുതലിംഗത്തിനെ അവിടുന്ന് അറികയില്ല. സാമദാനഭേദദണ്ഡമല്ലയോ ഇരിക്കുന്നതു്. അതിനു വേണ്ട പണി ഞാൻ ചെയ്തുകൊള്ളാം.

പിന്നെയും അവർ കുറെനേരം കൂടി സംസാരിച്ചു. ഒടുവിൽ സന്ധ്യാവന്ദനം എന്നൊരു കർമ്മം ജനബോദ്ധ്യത്തിനായെങ്കിലും ചെയ്യേണ്ടതുണ്ടെന്ന് ഓർമ്മിക്കയാൽ ആ സ്നേഹിതന്മാർ അന്നത്തേയ്ക്കു പിരിഞ്ഞു.

---

# നാലാം അദ്ധ്യായം

ഉണർന്നപ്പോൾ താൻ ലോകപ്രസിദ്ധനെന്നു മനസ്സിലാക്കിയ ആംഗലമഹാകവിയുടെ നിലയിലാണ് ഒരു ദിവസം ശ്രുതലിംഗമയ്യർ, മേഘശൂന്യമായ ആകാശത്തിൽനിന്നു മുഴങ്ങിയ ഇടിനാദംപോലെ, അപ്രതീക്ഷിതമായി ആ നാട്ടിൽ വന്നുചേർന്നതു്. ആ ദേശത്തിലെ ഒരു വലിയ മാടമ്പിയായ പഴയരികത്ത് കയ്മളുടെ ബന്ധുസ്ഥാനത്തോടുകൂടി കുബേരനെന്നും നളകൂബരനെന്നും പ്രസിദ്ധനായി തീർന്ന ഒരു പരദേശബ്രാഹ്മണൻ ആ നാട്ടിൽ സ്ഥാനമുറപ്പിച്ചിരിക്കുന്നു എന്നുള്ള വർത്തമാനം ഒരു ദിവസം ആ ദേശവാസികളെ തങ്ങളുടെ സുഖനിദ്രയിൽ നിന്നും ഉണർത്തി. ആഢ്യന്മാരുമായല്ലാതെ ഇതുവരെ സംബന്ധം ചെയ്തിട്ടില്ലാതിരുന്ന പഴയരികത്തുകുടുംബത്തിൽ, വെറുമൊരു പട്ടർ, എത്രതന്നെ ധനികനായിരുന്നാലും, സംബന്ധം ആരംഭിച്ചതിൽ അനേകം വിസ്മയിച്ചു. അതിലും കവിഞ്ഞ് മറ്റൊരു കാര്യം അവരെ ആശ്ചര്യഭരിതരാക്കി. സ്വബന്ധുക്കളുടെയല്ലാതെ

മറെറാരു ഗൃഹത്തിൽ കാലെടുത്തു വെയ്ക്കുകയോ മറെറാരാളെ ചെന്നു സന്ദർശിക്കുകയോ ചെയ്തിട്ടില്ലാത്തതായും ദേശാധിപനായ രാജാവിന്റെ മരുമകളുടെ ഭർത്താവെന്ന നിലയിൽ ആ ദിക്കുകളിൽ ദേവേന്ദ്രപ്രൗഢി വഹിച്ചിരുന്ന ദേഹവുമായ പെരിയമനസ്സൂർ വാസുദേവൻ നമ്പൂതിരി തിരുമനസ്സു തന്നെ പള്ളിമേനാവിൽ കയറി പഴയരിക്കൽവരെ എഴുന്നെള്ളി സ്നേഹപൂർവമായ 'ഒരു കുടികാഴ്ച' നടത്തിയപ്പോഴും അതുകാരണം തന്നെ ഇടിഞ്ഞുവീഴാഞ്ഞതു നിമിത്തം ജനങ്ങൾക്കു സ്വല്പമായ ആശാഭംഗം ഉണ്ടാകാതിരുന്നില്ല. ഇപ്രകാരമുള്ള ബഹുമാനങ്ങൾക്കു അർഹനായ ബ്രാഹ്മണൻ അസാമാന്യനായിരിക്കണമെന്ന് അവർ വിധിച്ചു.

ഉന്നതപദവിയിലിരിക്കുന്ന ആളുകളെപ്പററി സംസാരിക്കുന്നതിനും അവരുടെ കാര്യങ്ങളെപ്പററി അന്വേഷണം നടത്തുന്നതിനും സാധാരണക്കാർക്കുള്ള പ്രീതി പ്രസിദ്ധമാണല്ലോ. തലവടിദേശത്തുള്ള നാട്ടുകാര്യസ്ഥന്മാർ മുതലിംഗമയ്യരുടെ ഈ ഗ്രാമപ്രവേശനത്തെപ്പററി അന്വേഷണം നടത്തിയതിൽ ഒരുകാര്യം മാത്രമേ അദ്ദേഹത്തിന്റെ ഭൃത്യരിൽ നിന്ന് അവർക്കു മനസ്സിലാക്കാൻ സാധിച്ചുള്ളു. പഴയരിക്കൽ കുടുംബത്തിലെ ധാരാളിയും ധൂർത്തനുമായ മൂത്ത കയ്മൾ ഭാര്യയെ പുലർത്തുന്നതിനും പാശികളിയിൽ നഷ്ടം വന്ന കടങ്ങൾ വീട്ടുന്നതിനും ആയി 12000 പറനെല്ല് പതിന്മൂന്നു പലിശ വച്ചു മുതലിംഗമയ്യരോടു വാങ്ങിയിരുന്നു. പലിശക്കു പലിശയും അതിനു പലിശയും കണക്കു വച്ചു വന്ന് ഇപ്പോൾ 64000-ത്തിനു മേൽ ആയിത്തീർന്നിട്ടുണ്ടെന്നും അതു വീട്ടുന്നതിനു വസ്തുക്കൾ എഴുതിക്കൊടുക്കാതെ കയ്മൾക്കു തൽക്കാലം സാദ്ധ്യമല്ലാത്തതാൽ ഉദാരശീലനും

മഹാമനസ്കനായ ശ്രുതലിംഗമയ്യർ പഴയരിക്കലെ ഉൾശിക്കവേണ്ടി ഇങ്ങിനെ പാതിയാക്കി ഇടപാടു തീർത്തിരിക്കുന്നു എന്നും എല്ലാവരും മനസ്സിലാക്കി. ഈ സംഗതികൾ പ്രസിദ്ധമായിത്തീർന്നതോടുകൂടി ശ്രുതലിംഗമയ്യരുടെ വൈശ്രവണത്വം സർവ്വസമ്മതമായിത്തീർന്നു. കൂടാതെ അദ്ദേഹം പഴയരിക്കൽക്കാർക്കു ചെയ്ത ഉപകാരം ശ്ലാഘ്യമെന്നു എല്ലാവരും സമ്മതിക്കയും ചെയ്തു.

പഴയരിക്കൽ പട്ടർ സംബന്ധം ആരംഭിച്ച കുഞ്ഞിലക്ഷ്മിഅമ്മയ്ക്കു കഷ്ടിച്ചു പതിനെട്ടുവയസ്സു പ്രായമേ ഉണ്ടായിരുന്നുള്ളു. കുമാരനെല്ലൂർ കോതനെല്ലൂർ മനയ്ക്കലെ ശ്രീരാമൻ നമ്പൂതിരിപ്പാട്ടിലെ സംബന്ധം ഒഴിച്ചിട്ടാണു് ശ്രുതലിംഗവൈശ്രവണൻ ബാന്ധവം ആരംഭിച്ചതു്. മുൻസംബന്ധത്തിന്റെ ഫലമായി നീലകണ്ഠൻ എന്നു പേരായ ഒരു പുത്രനും ആറു മാസം പ്രായം ചെന്നിരുന്ന നാരായണി എന്നൊരു ബാലികയും ആ സ്ത്രീക്കുണ്ടായിരുന്നു. മുന്നറിവു കൂടാതെയും കാരണം പറയാതെയും സ്വഭാര്യയുടെ ശയനഗൃഹത്തിൽനിന്നു ബഹിഷ്കൃതനായ ബ്രാഹ്മണവര്യന്റെ മനസ്താപം തീർക്കുന്നതിനു ഭാര്യാസഹോദരിയായ ഇക്കാവു എന്ന യുവതിയുമായി അന്നുതന്നെ സംബന്ധം ആരംഭിച്ചുകൊള്ളുന്നതിനു മൂത്ത കയ്മളുടെ അനുവാദവും ശ്രുതലിംഗത്തിന്റെ അപേക്ഷയും ഉണ്ടായിരുന്നു എങ്കിലും അഭിമാനിയായ അദ്ദേഹം സപുച്ഛം ആ ഗൃഹത്തിൽനിന്നു ഇറങ്ങിപ്പോകയാണു ചെയ്തതു്.

ശ്രുതലിംഗമയ്യർ പഴയരിക്കൽ സംബന്ധം ആരംഭിച്ചിട്ടു് ഒരു വർഷത്തിനു മേൽ ആയിരിക്കുന്നു. ആയിട കൊണ്ടു പഴയരിക്കൽ കയ്മളുടെ ഭവനത്തിൽ എന്തെല്ലാം മാററങ്ങളുണ്ടായതു്! എട്ടുകെട്ടിന്റെ മുൻവശത്തു

വലത്തുഭാഗത്തായി കിഴക്കോട്ടു ദൎശനത്തിൽ ഒരു വലിയ മാളപ്പുരയും മാളികയും പണി കഴിഞ്ഞിരുന്നു. ആയുധാഭ്യാസത്തിന്നു ഉപയോഗിച്ചുവന്നിരുന്ന കളരിയുടെ അററകുററങ്ങളും നന്നാക്കുകയും അവിടെ അഭ്യസിച്ചു വന്നിരുന്നവൎക്കു ആയുധങ്ങളും മുതലായവ ഭൂതലിംഗമയ്യരുടെ ചിലവിന്മേൽ സമ്മാനിക്കപ്പെടുകയും ചെയ്തു. പഴയരിക്കൽഭവനം തന്നെ ഒരു ചെറിയ അഴകാപുരിയായി മാററി. ഭൂതലിംഗമയ്യരുടെ കുബേരത്വം പ്രസിദ്ധമായിരുന്നതിനാൽ ആളുകൾ ഇതിൽ ആശ്ചൎയ്യപ്പെട്ടില്ല. അവിടത്തെ അടുക്കളയിൽ എന്നും തിരുവോണംതന്നെ ആയിരുന്നതിനാൽ ജനങ്ങൾ ഈ നവീനമാവേലിയുടെ ഗുണങ്ങളെ പ്രശംസിച്ചതേയുള്ളു.

പെരിയമന സന്നിധിയുടെ സ്നേഹംകൊണ്ടു ഭൂതലിംഗമയ്യൎക്കു രാജാവിന്റെ അരികിലും വലുതായ ഒരു സ്ഥിതി ഉണ്ടായി. വിവിധതരത്തിലുള്ള കാഴ്ചകൊണ്ടു് അദ്ദേഹത്തെയും, പല തരത്തിലുള്ള ആഭരണങ്ങൾ മുതലായവകൊണ്ടു സ്വരൂപത്തിലെ നേത്യാരമ്മമാരെയും സന്തോഷിപ്പിച്ചു. പെരിയമനയുടെ സ്നേഹിതൻ എന്നുള്ള നിലയിൽ ഭൂതലിംഗമയ്യൎക്കു കൊട്ടാരത്തിൽ എവിടെയും പ്രവേശനം ഉണ്ടായിരുന്നു. രാജാവിന്റെ ഇളയ ഉടപ്പിറന്നവളും പെരിയമനയുടെ പരിഗ്രഹത്തിന്റെ ചിററമ്മയുമായ ലക്ഷ്മി എന്ന നേത്യാരമ്മയായി ചില്ലറ ഒരടുപ്പവുമുണ്ടെന്നു ജനങ്ങൾ പ്രസ്താവിച്ചു. അതെങ്ങനെ ഇരുന്നാലും ഭൂതലിംഗമയ്യർ ഒരുകൊല്ലംകൊണ്ടു പുണൎകോട്ടു സ്വരൂപത്തിലെ ഒരു വലിയ അധികാരിയായിത്തീൎന്നു.

അദ്ദേഹത്തിന്റെ സമ്പത്തിനെപ്പററി പലരും പലവിധത്തിൽ സംസാരിച്ചിരുന്നു. പാരമ്പൎയ്യമായി ഉണ്ടിയൽ കച്ചവടം ചെയ്തുവന്നതിന്റെ ഫലമാണു തന്റെ

ധനം എന്നു് അദ്ദേഹം തന്നെ സൂചിപ്പിച്ചിരുന്നു. പഴയ രിക്കാൎക്കാരുമായുള്ള ഇടപാട് ഈ വസ്തുതയെ ഏതാണ്ടു സ്ഥിരപ്പെടുത്തുകയും ചെയ്തു. എന്നാൽ അദ്ദേഹത്തിന്റെ വൎത്തമാനത്തിൽ നിന്നു പൈത്രികമായി നിരവധി ഭൂസ്വത്തു പാണ്ടിദേശത്തു് ഉണ്ടായിരുന്നതായി ഊഹിക്കാൻ പല ന്യായങ്ങളും ഉണ്ടായിരുന്നു. അങ്ങിനെയും ചിലയാളുകൾ സംസാരിക്കാതിരുന്നില്ല. അസൂയാലുക്കളായ മറ്റു ചിലർ അദ്ദേഹത്തിന്റെ സമ്പാദ്യം, പുറക്കാട്ട പാളയമടിച്ചിരുന്ന മതവിദ്വേഷികളായ ലന്തക്കാരുടെ സഹായംകൊണ്ടുണ്ടായിട്ടുള്ളതാണെന്നു പ്രസ്താവിച്ചിരുന്നു. ഈ ജനശ്രുതിക്കു് അടിസ്ഥാനമായതു് എത്രയോ നിസ്സാരമായ ഒരു സംഗതിയായിരുന്നു. ഭൂതലിംഗമയ്യർ ലന്തക്കാരുടെ ഭാഷയിൽ ഒരു ഭൃത്യനോടു സംസാരിക്കുന്നതു മറ്റു ചിലർ കേൾക്കയുണ്ടായി. സൂക്ഷ്മം ആലോചിക്കുന്ന പക്ഷം അതിൽ ആശ്ചൎയ്യപ്പെടാനൊന്നുമുണ്ടായിരുന്നില്ല. കേരളഖണ്ഡത്തിൽ അപ്പോൾ ലന്തക്കാരുടെ മേൽക്കോയ്മ ആയിരുന്നു. കൊല്ലം, കായംകുളം, പുറക്കാട്ട്, കൊച്ചി മുതലായ സ്ഥലങ്ങളെല്ലാം അവൎക്കു് അധീനമായിരുന്നു. അതുകൊണ്ടു് അവരുമായി വ്യാപാരം ചെയ്യുന്നവർ ലന്തഭാഷ ഒട്ടെങ്കിലും പഠിക്കേണ്ടതു് ആവശ്യമായിത്തീൎന്നിരുന്നു. ഉണ്ടിയൽക്കച്ചവടത്തിൽ പ്രധാനിയായിരുന്ന ഭൂതലിംഗത്തിനു് ലന്തഭാഷയിൽ സ്വല്പമായ പരിചയം, ഇപ്പോൾ നമുക്കു് ഇംഗ്ലീഷ് എന്നപോലെ ഒഴിച്ചുകൂടാത്ത ഒരാവശ്യമായിരുന്നു.

ഭൂതലിംഗമയ്യർ പരദേശികനായിരുന്നു എങ്കിലും അയാൾക്കു തമിഴ്ഭാഷ വശമുണ്ടായിരുന്നില്ല. പല തലമുറയായി മലയാളരാജ്യത്തു സ്ഥിരതാമസമാകകൊണ്ടു് സ്വന്തം ഭാഷയായ തമിഴ് അഭ്യസിക്കുന്നതിനു

ഇടകിട്ടാതിരുന്നതിനാലായിരിക്കാം അങ്ങിനെ വന്നു പോന്നതു്. എന്നിരുന്നാലും തന്റെ അന്തസ്സിനോ പ്രൌഢിക്കോ ആവശ്യമെന്നു തോന്നുന്ന സമയത്തിൽ ഒന്നു രണ്ടു മുറിത്തമിഴ് വാചകങ്ങൾ അപ്പോഴപ്പോൾ എടുത്തു വിളമ്പുക ഒരു ശീലമായിരുന്നു.

പെരിയമനയുമായി അന്നത്തെ സല്ലാപം കഴിഞ്ഞ ശേഷം ഭൂതലിംഗസ്വാമി അതിത്വരയോടെ കൊട്ടാരം വകയായി സമീപത്തുണ്ടായിരുന്ന ഭഗവതി ക്ഷേത്രത്തിന്റെ നടയിലേക്കു നടന്നു. പാവനയായ പമ്പാനദിയുടെ ഉപശാഖയായി ആ ക്ഷേത്രത്തിന്റെ മുൻവശത്തു കൂടി ഒഴുകുന്ന ആറ്റിൽ കുളികഴിഞ്ഞു ഭഗവതിസേവയ്ക്കായി പണിക്കരും ആ സ്ഥലത്തേക്കു് അപ്പോൾത്തന്നെ വരുന്നുണ്ടായിരുന്നു. ആ യുവാവിനെ കണ്ടയുടൻ ഭൂതലിംഗബ്രാഹ്മണൻ സന്തോഷസൂചകമായ ഒരു മന്ദഹാസത്തോടുകൂടി അഭിവാദനം ചെയ്തു. പെരിയമനയുടെ സ്നേഹിതനെന്നു കണ്ട ബ്രാഹ്മണനെ ബഹുമാനിക്കേണ്ടതാണെന്നു തോന്നുകയാൽ പണിക്കർ ഉപചാരപൂർവ്വം അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു. "ക്ഷേത്രത്തിൽ ഇപ്പോൾ കൊട്ടാരത്തിൽനിന്നു നേത്യാരമ്മമാർ വന്നു തൊഴുവാനുള്ള സമയമാണു്. സാധാരണ നായന്മാർ ഇപ്പോൾ പോകാറില്ല. എങ്കിലും പണിക്കർക്കു പോകാം. അവർക്കെന്താ പണിക്കരെക്കാൾ മെച്ചം? അവരും നായന്മാരല്ലയോ" എന്നു ഇടർച്ചയായി പറഞ്ഞശേഷം, "നമ്മുടെ കൂടെ അകത്തും വരാമല്ലോ" എന്നു ക്ഷണനവും കഴിഞ്ഞു ഭൂതലിംഗയ്യർ അകത്തു പ്രവേശിച്ചു. പണിക്കർ കുളിച്ചു ശുദ്ധമായി വന്നതാണെങ്കിലും പുറത്തുനിന്നു ഭക്തിപുരസ്സരം തൊഴുതതേ ഉള്ളു. താൻ ഉടൻതന്നെ വന്നേക്കാം എന്നു പറഞ്ഞു് ഭൂതലിംഗയ്യർ അകത്തേയ്ക്കു

കടന്നിരുന്നതിനാൽ ജനസംഘവും അയാൾ കുറച്ചു നേരം പുറത്തു നിൽക്കേണ്ടതായി വന്നു.

തനിക്കു രാത്രിയിൽ ഭക്ഷണവും നിദ്രയും എവിടെയാണെന്നു വിചാരിച്ചുകൊണ്ടാണു് ആ യുവാവു നിന്നിരുന്നതു്. അപരിചിതമായ ഒരു ദേശത്തു് താൻ ഒരു രാത്രി കഴിച്ചുകൂട്ടുന്നതും ഭക്ഷണം കഴിക്കുന്നതും എങ്ങനെ എന്നൊരു നിശ്ചയമില്ലാതെ വന്നുചേരുന്ന അനുഭവം ആസ്വാദ്യകരമല്ലെന്നു വിചാരിക്കുന്നവർ അരസികന്മാർ തന്നെ. പുരുഷന്മാർക്കു് ഉണ്ണുന്നതും കിടക്കുന്നതും എവിടെയും ആകാമെല്ലോ എന്നുള്ള ആശ്വാസജനകമായ മര്യാദയിൽ ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ സന്തോഷിക്കാത്തവരാരാണു്. പണിക്കരുടെ ഏവംവിധമായ ചിന്തകൾ, കാൽച്ചിലമ്പുകളുടെ കിലുകിലുസ്വനത്താൽ തടയപ്പെട്ടു. പിറകോട്ടു തിരിഞ്ഞുനോക്കിയപ്പോൾ മൂന്നു ചങ്ങലവട്ടകൾ മുമ്പിൽ പിടിപ്പിച്ചു മൂന്നു നാലു ദാസിമാരോടുംകൂടി രണ്ടു സ്ത്രീകൾ ആ വഴിയെ വരുന്നതു കണ്ടു. അവരോടുകൂടി ദ്രുതലിംഗമൊരുത്തനും ഉണ്ടായിരുന്നു. അവരിൽ ഒരാൾ, താൻ മുൻപു പറയതുമായുണ്ടായ വഴക്കിന്റെ സമയത്തു കണ്ട യുവതിയാണെന്നു പണിക്കർക്കു മനസ്സിലായി. മറ്റേതു് ആ യുവതിയുടെ അമ്മയാണെന്നും അയാൾ ഊഹിച്ചു. അവർ തന്നെ കാണേണ്ട ആവശ്യമില്ല എന്നു തീർച്ചയാക്കി പണിക്കർ വെളിച്ചത്തുനിന്നു മാറുന്നതിനു ശ്രമിച്ചപ്പോൾ, "എന്താ, പണിക്കർ, ഇതാ വന്നേച്ചു" എന്ന ദ്രുതലിംഗവചനം ആ സ്ത്രീകളുടെ നോട്ടത്തെ അങ്ങോട്ടു തിരിച്ചു. ക്ഷണനേരംകൊണ്ടു് ആ യുവതിക്കു് ആളും മനസ്സിലായി. തന്നെ ഭയങ്കരമായ ആപത്തിൽനിന്നു രക്ഷിച്ച യുവാവു് അവിടെ വന്നുചേർന്നിരിക്കുന്നുവെന്നറിഞ്ഞതിൽ അവൾക്കു സാമാന്യത്തിൽ

അധികമായ സന്തോഷം ഉണ്ടായിരുന്നു. അന്നു് ആ വള്ളത്തിന്റെ കൂടാരജനലിൽക്കൂടി കണ്ട ആ യുവാവിന്റെ രൂപം അവളുടെ ഹൃദയഭിത്തിയിൽ നല്ലവണ്ണം പതിഞ്ഞിരുന്നു. പണിക്കർ അപ്പോൾ അവിടെ വന്ന കാൎയ്യം എന്താണെന്നു് അറിയുന്നതിനും മററും അവൾക്കു വലുതായ ഉൽക്കണ്ഠ ഉണ്ടായിരുന്നു. ഈ അവസരംതന്നെ അതിനു തക്കമെന്നു് അവൾ ക്ഷണംകൊണ്ടു തീൎച്ചപ്പെടുത്തി ഭൂതലിംഗമയ്യരോടായി ഇങ്ങനെ ചോദിച്ചു:—

സ്വാമി, ആരാണതു്? ഇവിടെ ഇതിനുമുൻപിൽ കണ്ടതായി തോന്നുന്നില്ലല്ലോ.

ഭൂതലിംഗം:—അയാൾ ഇന്നു വന്നുചേൎന്നതേ ഉള്ളു. പഴൂർപണിക്കരെന്നാണു് വീട്ടുപേരു്. അവർ സമ്പന്നന്മാരും സ്ഥാനികളുമാണു്. അമ്മാവനുമായിട്ടു പിണങ്ങി ഇവിടെ വന്നുകൂടിയിരിക്കയാണു്.

യുവതി:—എന്നാൽ ജോലി കൊട്ടാരത്തിലായിരിക്കണമെല്ലോ.

ഭൂതലിംഗം:—അതെ, അവിടുത്തെ കുട്ടികളെ ആയുധാഭ്യാസവും അക്ഷരാഭ്യാസവും ചെയ്യിക്കുന്നതിനു് ഏൎപ്പെടുത്തിയിരിക്കയാണു്; എനിക്കു് അയാളോടു് അത്യാവശ്യമായി ചില കാൎയ്യം പറയാനുണ്ടു്.

ആ സ്ത്രീകളോടു് ഇങ്ങനെ യാത്ര പറഞ്ഞശേഷം ഭൂതലിംഗമയ്യർ താമസിയാതെ പണിക്കരുടെ സമീപത്തു ചെന്നു. മററു കാൎയ്യങ്ങൾ ആലോചിച്ചു നിന്ന ആ യുവാവിനെ പുറത്തു തട്ടി സന്തോഷഭാവം പ്രകടിപ്പിച്ചു് ഒരു സംഭാഷണം ആരംഭിച്ചു. പണിക്കരുടെ കുടുംബത്തെപ്പററി പല പ്രഭുക്കന്മാരും യോഗ്യന്മാരും പറഞ്ഞു തനിക്കു പരിചയമായിട്ടുണ്ടെന്നും, പ്രതാപശാലിയായ കാൎന്നവരെ ഗൌരവമേറിയ സംഗതികൾക്കായി

ഒന്നു രണ്ടു പ്രാവശ്യം കാണുക തന്നെ ഉണ്ടായിട്ടുണ്ടെന്നും അയാൾ പറഞ്ഞു. ഇപ്രകാരമുള്ള പരിചയം നിമിത്തം പണിക്കരോടു സ്വാതേ ഒരു സ്നേഹം കണ്ടപ്പോൾതൊട്ടു തന്നെ തനിക്കുണ്ടായിട്ടുള്ളതായും അയാൾ സൂചിപ്പിച്ചു. ഇങ്ങനെയുള്ള സൽക്കാരവാക്കുകൾക്കു പണിക്കർ പ്രചുരമായി നന്ദി പറഞ്ഞുവെങ്കിലും അതു് അയാൾക്കു ശ്രവണസുഖമായിരുന്നില്ല എന്നു് ശ്രുതലിംഗമയ്യരെ അറിയിക്കുന്നതിന്നു് അയാൾ ശ്രമിക്കാതിരുന്നില്ല. അതിനെ വകവെയ്ക്കാതെയോ മനസ്സിലാക്കാതെയോ, ആ പാരദേശികൻ പണിക്കരോടു പിന്നെയും പല കാൎയ്യങ്ങൾ ചോദിച്ചുതുടങ്ങി. പണിക്കർ താമസിക്കുന്നതിന്നു് എവിടെയാണു തീർച്ചപ്പെടുത്തിയിട്ടുള്ളതെന്നും അദ്ദേഹത്തെപ്പോലെയുള്ള യുവാക്കന്മാർ പരിചയമില്ലാത്ത ഒരു ദേശത്തു താമസിക്കുന്നതു മാനവും മൎയ്യാദയുമുള്ള സ്ഥലത്തു വേണമെന്നും, അല്ലാത്തപക്ഷം പല തരത്തിലുള്ള അപരാധങ്ങൾക്കും ആപത്തുകൾക്കും ഇടയുണ്ടായേക്കാമെന്നും, അയാൾ ഉപദേശിച്ചു. തന്റെ അന്നത്തെ അത്താഴം എവിടെയെന്നു മനസാ ചോദിച്ചുകൊണ്ടിരുന്ന പണിക്കർ അതുവരെയുള്ള ഉപദേശങ്ങൾ ശ്രദ്ധയില്ലാതെയാണു കേട്ടതെങ്കിലും സംഗതിയുടെ അത്യാവശ്യം നിമിത്തം തന്റെ താമസസ്ഥലത്തെപ്പറ്റി ഈ ബ്രാഹ്മണന്റെ അഭിപ്രായം ചോദിക്കാമെന്നു തീർച്ചപ്പെടുത്തി. പണിക്കരുടെ ആഗ്രഹമറിഞ്ഞപ്പോൾ ഉദാരബുദ്ധിയായ ആ ധനാഢ്യൻ താമസം തന്റെകൂടെ ആകാമെന്നു ക്ഷണിച്ചു.

"നിങ്ങൾ ചെറുപ്പക്കാരൻ; പ്രഭുകുടുംബത്തിൽ ജനിച്ച ഒരു യുവാവു്. രാജകുമാരന്മാരെ ആയുധാഭ്യാസം ചെയ്യിക്കേണ്ട ഒരു ദ്രോണാചാൎയ്യർ; അങ്ങനെയിരിക്കെ, നിങ്ങളുടെ സ്ഥിതിയും മാനവും അനുസരിച്ചു താമസിക്കേണ്ടതു് അത്യാവശ്യം. ഞാൻ നോക്കിയതിൽ

നിങ്ങൾക്കു താമസിക്കാൻ ഏററവും സൌകര്യമായ സ്ഥലം നമ്മുടെ പഴയരിക്കൽ ഗൃഹംതന്നെ."

"അവർ വലിയ പ്രമാണികൾ; അവിടെ ഏതു വിധത്തിലാണു് എന്റെ താമസം; അതിനു് സാധിക്കുന്നതാണോ?"

"അതു് നാം വിചാരിച്ചാൽ മതി. അവർ നമ്മുടെ അധീനത്തിൽ ഇരിക്കുന്നവർ. നമ്മുടെ പുതിയ മാളികയിൽ തന്നെ ഒരു സ്ഥലം പണിക്കർക്കായി ഒഴിച്ചുതരാമല്ലോ."

ആലോചിച്ചു നോക്കിയാൽ ഇതൊരു ശരിയായ ഏർപ്പാടാണെന്നു പണിക്കർക്കും തോന്നി. രാജാവിനോടുതന്നെയും പെരിയമന മുതലായ പ്രമാണികളോടും ഏററവും സ്നേഹമായി കഴിയുന്ന ഈ ബ്രാഹ്മണൻമൂലം തനിക്കു പല ഗുണങ്ങളും വരുവാൻ ഇടയുണ്ടെന്നും അയാൾ വിചാരിക്കാതിരുന്നില്ല. അതിനാൽ ആ ബ്രാഹ്മണൻ നീട്ടിയ കയ്യുതന്നെ ഗ്രഹിച്ചു് അദ്ദേഹത്തിന്റെ സൽക്കാരത്തെ സ്വീകരിക്കാനായി പണിക്കരും പഴയരിക്കലേക്കുതന്നെ പോയി.

---

# അഞ്ചാം അദ്ധ്യായം

പിറേറദിവസം തന്നെ പണിക്കർ തന്റെ ജോലിയിൽ പ്രവേശിച്ചു. അയാൾക്കു് ആയുധാഭ്യാസം ചെയ്യിക്കാനുണ്ടായിരുന്നതു് മൂന്നു ആൺകുട്ടികൾ മാത്രമായിരുന്നു. രാമവർമ്മ എന്നു പേരായ മൂത്ത കുട്ടിക്കു് ഇപ്പോൾ പതിമൂന്നു വയസ്സു പ്രായമായിരുന്നു. ആ കുട്ടി ഇപ്പോഴത്തെ വലിയ നേത്യാരുടെ സീമന്തപുത്രനായിരുന്നു.

മററു രണ്ടു കുട്ടികളും പെരിയമനയുടെ പരിഗ്രഹമായ കുഞ്ഞിക്ക എന്ന നേത്യാരമ്മേതായിരുന്നു. അവരെ പയറുകളും അടവുകളും ആയുധാഭ്യാസങ്ങളും പഠിപ്പിക്കുന്നതിനായിരുന്നു പണിക്കരെ നിയമിച്ചതു്.

പണിക്കർ ഉടൻതന്നെ ജോലിയിൽ പ്രവേശിച്ചു. പണ്ഡിതന്മാൎക്കു് വിദ്യ ശരിയായ ശിഷ്യരെ അഭ്യസിപ്പിക്കുന്നപോലെ ഒരു സന്തോഷം വേറൊന്നിലുമില്ലല്ലോ. പണിക്കർ ആ രാജകുമാരന്മാൎക്കു വേണ്ടതായ സകല വിദ്യകളും അഭ്യസിപ്പിക്കുന്നതിനു ബദ്ധശ്രദ്ധനായി പരിശ്രമിച്ചുവന്നു. ക്രമേണ അവൎക്കു് അയാളോടു പ്രത്യേകമായ സന്തോഷവും സ്നേഹവും ഉണ്ടായി. ഗുരുവിനും അതുപോലെ തന്നെ തന്റെ ശിഷ്യരിൽ അതിയായ വാത്സല്യവും അവരെ തങ്ങളുടെ സ്ഥിതിക്കു തക്കവണ്ണം വളൎത്തിക്കൊണ്ടു വരുന്നതിൽ ആഗ്രഹവും കണ്ടിരുന്നു. തനിക്കു പരിചയമുള്ള സംഗതികളെപ്പററി സംസാരിച്ചു് ആ കുട്ടികളിൽ അറിവു വരുത്തുന്നതിനും അദ്ദേഹം ശ്രമിച്ചു. കേരളത്തിൽ നടന്നുവന്നിരുന്ന രാജ്യകാൎയ്യങ്ങളെ സംബന്ധിച്ചും, കൊച്ചി, കോഴിക്കോട്ടു മുതലായ ജനപദങ്ങളിലെ സ്ഥിതികളെക്കുറിച്ചും അയാൾ അവസരം കിട്ടുമ്പോൾ പറഞ്ഞു് അവരെ മനസ്സിലാക്കി. സദ്വൃത്തിയിലും ദൈവഭക്തിയിലും താല്പൎയ്യമുണ്ടാകുന്നതിനായി പല തരത്തിലുള്ള ഉപദേശങ്ങളും കഥകളും അവരെ പറഞ്ഞുകേൾപ്പിക്കുകയും പതിവായിരുന്നു.

ഇപ്രകാരം തന്റെ പ്രത്യേകജോലിയിൽ മാത്രം ബദ്ധശ്രദ്ധനായി മററു കാൎയ്യങ്ങളിൽ ഏൎപ്പെടാതെ പണിക്കർ രണ്ടു മൂന്നു മാസം കഴിച്ചു കൂട്ടി. ആയിടയിൽ വലിയതമ്പുരാനെ പല പ്രാവശ്യം കാണുന്നതിനും പല സംഗതിവശാലും അദ്ദേഹത്തിന്റെ പ്രീതി

സമ്പാദിക്കുന്നതിനും ഇടയായി. കുലീനനും സുമുഖനും സമർത്ഥനുമായിരുന്ന പണിക്കരിൽ ക്രമേണ ആ ദേശവാസികൾ സന്തോഷം വർദ്ധിച്ചുവന്നതിലും ആയാളുടെ അഭിപ്രായത്തിൽ വിശ്വാസം ജനിച്ചതിലും ആശ്ചര്യപ്പെടാനില്ലല്ലോ. തമ്പുരാൻ പ്രധാനമായ സംഗതികളിൽ പ്രവേശിക്കുന്നതിനു മുൻപ് പണിക്കരുടെ അഭിപ്രായം അന്വേഷിക്കുന്നതും പതിവായിത്തീർന്നു. ഇപ്രകാരമുള്ള രാജപ്രീതി നിമിത്തം ആ യുവാവ് തന്റെ സ്ഥിതി ഒരിക്കലും മറന്നില്ല. തന്റെ നില ആ ദേശത്ത് ഉറച്ചതല്ലെന്നും, പ്രമാണികളായ ആരെങ്കിലും തന്റെ നില പിടിക്കാതെ വന്നാൽ അതുകൊണ്ട് അപകടങ്ങൾ പലതും ഉണ്ടാവാനിടയുണ്ടെന്നും അയാൾ മനസ്സിലാക്കിയിരുന്നു. എന്നിരുന്നാലും ഒരു കാര്യം മാത്രമേ അയാളെ കുണ്ഠിതപ്പെടുത്തിയുള്ളു. നാടും വീടും വിട്ടു പുറപ്പെട്ടപ്പോൾ തന്റെ മനസ്സിനെ ആകെ കീഴടക്കിയിരുന്ന ആ ആഗ്രഹം ഇപ്പോഴും ദൂരത്തിൽത്തന്നെ സ്ഥിതിചെയ്യുന്നതേയുള്ളു. അയാൾ കൊട്ടാരത്തിൽ പ്രവൃത്തി തുടങ്ങിയശേഷം തന്റെ പ്രേമഭാജനമായിരുന്ന പാർവ്വതിക്കുട്ടിയെ ഒരിക്കലെങ്കിലും കാണുന്നതിനു സംഗതി ആയില്ല. എങ്കിലും താൻ കുട്ടികൾക്കു കഥകൾ പറഞ്ഞു കൊടുക്കുമ്പോഴും അവരോടൊന്നിച്ചു ഗ്രന്ഥങ്ങൾ വായിക്കുമ്പോഴും കളരിയുടെ പുറകുവശത്തു നിരയുടെ അടുക്കലായി കാൽവളകളുടെ ശബ്ദം പലപ്പോഴും കേൾക്കാറുള്ളതായും അകത്തുള്ള മുറിയിൽ ഒരാൾ വന്നു പലപ്പോഴും നിന്നുച്ചു പോകുന്നതായും അയാൾക്കു തോന്നാറുണ്ടായിരുന്നു.

ഇത്രയും നാൾക്കിടയിൽ ആ സ്വരൂപത്തിൽ നടക്കുന്ന കാര്യങ്ങൾ പലതും പണിക്കർക്ക് മനസ്സിലാക്കാൻ ഇടയായി. ഏതോ വലിയ കൃത്രിമങ്ങൾക്കു വട്ടക്കൂട്ടുകൾ

നടന്നുവരുന്നുണ്ടെന്നും തന്മൂലം രാജാധികാരം തീരെ ക്ഷയിച്ചിരിക്കുന്നു എന്നും അയാൾ മനസ്സിലാക്കി. സ്വരൂപത്തിലെ കാൎയ്യങ്ങൾ ശരിയായി നടന്നുവരുന്നില്ലെന്ന് ആൎക്കും കാണാമായിരുന്നു. നിത്യച്ചെലവിനു തന്നെ വേണ്ട പണം ഭണ്ഡാരത്തിൽ ഇല്ലായിരുന്നു എന്നുള്ളതും ആ ദേശത്തിൽ സൎവ്വബോദ്ധ്യമായിരുന്ന സംഗതിതന്നെ. ധനപുഷ്ടിയുള്ള ആ ദേശത്തിന്റെ അധിപന്ന് ചെലവിനു വേണ്ട പണമില്ലാതെ വന്നത് എങ്ങനെ എന്ന് അയാൾക്കു മനസ്സിലായില്ല. രാജാധികാരം നടത്തുന്നവർ ദ്രോഹികളാണെന്നും ഭണ്ഡാരത്തിലേക്കു ചെല്ലേണ്ടുന്ന ആദായം മറ്റുള്ളവരുടെ കൈവശം പെട്ടുപോകുകകൊണ്ടാണ് ഇപ്രകാരം വരുന്നതെന്നും അയാൾ ഊഹിച്ചു. അതുകൊണ്ട് അയാൾക്ക് അധികമായ മനസ്താപം ഉണ്ടാകാതിരുന്നില്ല. താൻ സേവിച്ചുവരുന്ന കുടുംബത്തിനു വലുതായ ആപത്തു സംഭവിക്കാൻ പോകുന്നു എന്നും അതിൽ നിന്നുണ്ടാകുന്ന കലാപത്തിൽ താനും ഒരു ഭാഗം പിടിക്കേണ്ടിവരുമെന്നും അയാൾ മനസ്സിലാക്കി. അപ്രകാരം ചെയ്യേണ്ടിവരുമ്പോൾ അതു് അപ്രതീക്ഷിതം എന്നുള്ള നില വന്നുചേരരുതല്ലോ എന്നു വിചാരിച്ച് അയാൾ ആ ദ്രോഹോദ്യമങ്ങളെ മനസ്സിലാക്കുന്നതിനും അവയെ തനിക്കാവുംപടി തടുക്കുന്നതിനും അതിന്റെ വ്യാപകത്തെ ശരിയായി മനസ്സിലാക്കുന്നതിനും തുടങ്ങിയിരുന്നു.

അരാജകത്വം കൊണ്ടുള്ള അഴിമതികൾ രാജ്യത്തിൽ വളരെ വർദ്ധിച്ചിരുന്നു. മേടമാസത്തിൽ കരവും പാട്ടവും അളന്നുകൊണ്ടു വരുന്ന നെല്ലുംവള്ളങ്ങൾ പിടിച്ചുനിർത്തി നെല്ലു വാരുകയും കൊട്ടാരത്തിലെ ചെലവിനു തന്നെ പ്രത്യേകം ഉണ്ടാക്കിക്കൊടുത്തുവച്ചിരുന്ന ഞവര

മോഷ്ടാക്കൾ കൈവശപ്പെടുത്തുകയും ചെയ്തപ്പോൾ രാജാവിനും അദ്ദേഹത്തിന്റെ ആളുകൾക്കും തങ്ങളുടെ അധികാരങ്ങൾ തീരെ ക്ഷയിച്ചിരിക്കുന്നു എന്നു മനസ്സിലായി. എന്നു മാത്രമല്ല, അവർ ശീഘ്രപ്രയത്നം ചെയ്തിട്ടും രാജധാനിക്കു രണ്ടു നാഴിക അകലത്തിൽ വെച്ചുണ്ടായ നട്ടുപ്പകൽക്കവർച്ചയെപ്പററി യാതൊരു തെളിവും കിട്ടിയില്ലതാനും. ഇങ്ങനെ രാജാധികാരത്തെത്തന്നെ ധിക്കരിച്ചുതുടങ്ങിയപ്പോൾ പ്രജകളുടെ ഇടയിലുണ്ടായ ക്ഷോഭം സാമാന്യമല്ലായിരുന്നു. രാജകക്ഷിയിൽ ചേർന്നുനിന്നിരുന്ന ആളുകളുടെ അറയിലെ പണവും പത്തായത്തിലെ നെല്ലും പരക്കെക്കാണാതെ പോയിത്തുടങ്ങി.

ഈ സംഗതികളെക്കുറിച്ചു പൊതുവിൽ പല പ്രാവശ്യവും ഭൂതലിംഗമയ്യർ പണിക്കരോടു സംസാരിക്കയുണ്ടായി. രാജ്യത്തിന്റെ കഷ്ടസ്ഥിതിയെപ്പററിയും രാജാവിന്റെ ശേഷിക്കുറവിനെക്കുറിച്ചും സൂചിപ്പിച്ചുകൊണ്ടായിരുന്നു അയാളുടെ പ്രസംഗങ്ങൾ. "ഈ നാടു മുടിഞ്ഞുപോകാൻ പോകുന്നു; രാജകരങ്ങൾക്കു ശക്തിയില്ലാതെ വന്നാലുള്ള തരക്കേടുകൾ നോക്കുക" എന്നായിരുന്നു അയാളുടെ പല്ലവി. പണിക്കർ ആ നാട്ടുകാരനല്ലായിരുന്നതുകൊണ്ടു ഈ കാര്യത്തിൽ വ്യസനിക്കാനൊന്നുമില്ലെന്നും, കത്തുന്ന പുരയ്ക്കുകളെത്തന്നെപോലെ പണിക്കർ ഇനിയും ഇവിടെയിരിക്കുന്നതു അയാൾക്കു ഹാനികരമാണെന്നും വല്ല ധനസഹായവും ആവശ്യമുള്ളപക്ഷം താൻ തന്നെ ചെയ്തുതരാമെന്നും, കൊടുത്തുവാങ്ങൽ ഏർപ്പാടുകൾനിർത്തി ഉടൻതന്നെ പാണ്ടിക്കു പോകണമെന്നാണു താൻ വിചാരിക്കുന്നതെന്നും ആ ഭൂതലിംഗകോടീശ്വരൻ മന്ത്രിച്ചു. പണിക്കരുടെ മനോഗതങ്ങൾ അറിയുന്നതിനായി ചെയ്ത ഈ ഉപദേശം ആ

ബ്രാഹ്മണന്റെ മനസ്സിനെ അറിവാൻ പണിക്കൎക്കു ഇടകൊടുത്തു എന്നല്ലാതെ മറെറാന്നിനും ഇടയാക്കിയില്ല.

തനിക്കു പഴയരിക്കലുള്ള വാസം മാർജ്ജാരസമീപത്തിലുള്ള മൂഷികവാസംപോലെ എന്നു് അയാൾക്കു തോന്നി. ഭൂതലിംഗമയ്യരെപ്പററി ഓരോവിധമായ സംശയങ്ങൾ മനസ്സിൽ തോന്നിത്തുടങ്ങി. ഗാഢമായി ആലോചിച്ചുനോക്കിയപ്പോൾ ആ സംശയങ്ങൾ അടിസ്ഥാനരഹിതങ്ങളെന്നും, ആ ബ്രാഹ്മണൻ തന്റെ പണത്തെ മാത്രം കാൎയ്യമാക്കിഗ്ഗണിക്കുന്ന ഒരുപട്ടരാണെന്നും അയാൾ തീർച്ചയാക്കി. എന്തായാലും തന്റെ വാസസ്ഥലത്തിനു ദോഷങ്ങളുണ്ടെങ്കിൽ അതിനു തക്കതായ ഗുണങ്ങളും അവിടെയുണ്ടെന്നു് അയാൾ സമാധാനിച്ചു. ഭൂതലിംഗമയ്യരുടെ സ്ഥിരവാസസ്ഥലമായ ഭാൎയ്യാഗൃഹത്തിൽ തന്നെ തനിക്കും സ്ഥാനമായതുകൊണ്ടു് അയാളുടെ ഗതികളെ മനസ്സിലാക്കുവാൻ സാധിക്കുമല്ലോ എന്നു വിചാരിച്ചു തൽക്കാലം അടങ്ങിപ്പാൎത്തു.

പണിക്കർ പുണർശകോട്ടസ്വരൂപത്തിൽവന്നപ്പോൾ മുതൽ അയാളെ കൈവശമാക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഭൂതലിംഗമയ്യർ പല വിദ്യകളും ചെയ്തുവന്നു. "എന്താവശ്യമുണ്ടെങ്കിലും ഞാൻ നടത്തിത്തരാം. ഞാൻ നിങ്ങളുടെ കാർണവരുടെ അത്യന്ത മിത്രം. പണമില്ലാതെ പണിക്കർ വിഷമിക്കരുതു്" എന്നു പല പ്രാവശ്യവും ക്ഷണിച്ചിട്ടും തന്റെ സഹായത്തെ സ്വീകരിക്കാതിരുന്ന ആ യുവാവിന്റെ സ്വാതന്ത്ര്യബുദ്ധിയെ അയാൾ ശപിച്ചു. പണിക്കർ കേൾക്കെത്തന്നെ ഭൂതലിംഗമയ്യർ അയാളെ പലതരത്തും പ്രശംസിച്ചു പറഞ്ഞു. അർജ്ജുനനെപ്പോലെ സമർത്ഥനെന്നും, അഭിമന്യുവിനെപ്പോലെ വീരനെന്നും മററും രാജസേവനായ ഒരു ധനാഢ്യൻ

ഘോഷിക്കേണ്ടും ഇളകാത്ത യുവഹൃദയമില്ലെന്നാണു് അയാൾ ധരിച്ചിരുന്നതു്. ഇപ്രകാരം തന്നെ സന്തോഷിപ്പിക്കുവാൻ ശ്രീലിംഗമയ്യർ ചെയ്തുവന്ന പരിശ്രമത്തിന്റെ കാരണങ്ങൾ പണിക്കൎക്കു നല്ലവണ്ണം വെളിവായി മനസ്സിലായില്ലെങ്കിലും അയാളെ വിശ്വസിച്ചുകൂടെന്നും അടുപ്പിക്കുന്നതു സൂക്ഷിച്ചുവേണമെന്നും ആ യുവാവു മനസ്സിലാക്കി. ഇതിൽ ഒന്നും വഴിപ്പെടുന്നില്ലെന്നു കണ്ടു് ശ്രീലിംഗമയ്യർ മറ്റു ശരങ്ങളും പ്രയോഗിച്ചു. അയാളുടെ ബ്രഹ്മാസ്ത്രം എന്തായിരുന്നു എന്നും അതിന്റെ ഫലമെങ്ങിനെ ആയി എന്നും നമുക്കു കാണാറാകും.

രാജദ്രോഹകരങ്ങളായ പ്രവൃത്തികളെപ്പററി പണിക്കർ ചെയ്തുവരുന്ന അന്വേഷണത്തിൽ അയാൾക്കു വിശ്വസ്തനായ ഒരു സഹായി ഉണ്ടായിരുന്നു. ഇട്ടി എന്നു പേരായ ഈ നായർ പഴയരിക്കൽ സമീപമുണ്ടായിരുന്ന തയ്യിൽ എന്ന ഒരു വീട്ടിലാണു പാർത്തിരുന്നതു്. കറുത്തിരുണ്ട ദേഹവും, പോരാളിന്റെ വേട്ടകമ്പം പോലെ തടിച്ചുരുണ്ടിരിക്കുന്ന കൈകളും പലകപോലെ വിരിഞ്ഞു്, കറുത്ത രോമങ്ങളും ധാരാളം വളൎന്നു നില്ക്കുന്ന മാറിടവും ചേൎന്ന ഈ "അതികായൻ" ഒരു ഉഗ്രപുരുഷൻ തന്നെ എന്നു് ആരു കണ്ടാലും സമ്മതിക്കുമായിരുന്നു. പ്രഥമാദ്ധ്യായത്തിൽ വിവരിച്ച സംഗതികളിൽ ഒരു പ്രധാന പങ്കു് ഇട്ടിയ്ക്കുണ്ടായിരുന്നു എന്നു വായനക്കാർ ഓൎമ്മിക്കുമല്ലോ. അന്നു കണ്ടതു മുതൽ പണിക്കൎക്കു് ഈ ഭീമകായകനോടു് ഒരു വലിയ പ്രതിപത്തി തോന്നിയിരുന്നു. ഇട്ടിയ്ക്കും അതുപോലെ പണിക്കരോടു് അതിയായ ബഹുമാനാദരങ്ങളും ഉണ്ടായിരുന്നു. പണിക്കർ പുണർകോട്ട താമസമായതു മുതൽ ഇട്ടിയ്ക്കു് അയാളുടെ ഒരു വിശ്വസ്തഭൃത്യനായിത്തീൎന്നു. വലിയ ഒരു ദ്രോഹിസംഘത്തിന്റെ ഇടപാടുകളിൽ താൻ കുടുങ്ങിപ്പോയി എന്നു

മനസ്സിലായിത്തുടങ്ങിയതുമുതൽ പണിക്കർ ഇട്ടിണ്ണാരോടു കാര്യങ്ങൾ മുഴുവൻ പറഞ്ഞു. അപ്പോഴപ്പോൾ നടക്കുന്ന സംഗതികൾ ഗൂഢമായി അന്വേഷിച്ചുവരുന്നതിന് അയാളെ ഏർപ്പെടുത്തി. ഭീമകായനെങ്കിലും ബുദ്ധിഹീനനെന്നു സാമാന്യേന അറിയപ്പെട്ടിരുന്ന ഇട്ടിണ്ണാക്ക് എല്ലാ സ്ഥലത്തും പ്രവേശനവും എല്ലാവരുടേയും സ്നേഹവും ഉണ്ടായിരുന്നതുകൊണ്ട് രാജദ്രോഹികളുടെ ഗൂഢപ്രവൃത്തികളെ ആരാഞ്ഞറിയുന്നതിൽ വേണ്ട സൌകര്യം കിട്ടി.

പണിക്കർ ഇട്ടിണ്ണാരെ ഈയിടെയായി പറഞ്ഞു വിട്ടിരുന്നതു് സർക്കാരിലേക്കു കരമായി കൊണ്ടുവന്ന നെല്ലു വാരിയെടുത്തുകളഞ്ഞ കാര്യത്തെപ്പററി അന്വേഷിക്കുന്നതിനായിരുന്നു. പല സ്ഥലങ്ങളിലും നിഷ്കർഷയായി അന്വേഷണം നടത്തിയെങ്കിലും ആ കാര്യത്തിൽ ഇതുവരെ ഫലപ്രാപ്തി ഉണ്ടായില്ല. വള്ളക്കാരും വിചാരിപ്പുകാരും ഒന്നിച്ചു ചേർന്നുകൊണ്ടു് നെല്ലു് മറെറാരു ദേശത്തേക്കു കൊണ്ടുപോയികളഞ്ഞതാണെന്നുള്ള ശ്രുതി ശരിയല്ലെന്നു് ഏതായാലും തെളിവായി. ഇട്ടിണ്ണാരുടെ അന്വേഷണത്തിൽ വഞ്ചിയൂന്നുകാരിൽ ചിലർ വെട്ടു് കുത്തു് മുതലായവകളുടെ പാടു് ഒന്നുംകൂടാതെ മരിച്ചു തോട്ടിൽ ഒഴുകിക്കാണുകയുണ്ടായി. ഈ വിവരം അയാൾ പണിക്കരെ ധരിപ്പിച്ചു. ബുദ്ധിമാനായ പണിക്കർ അവർ വെടികൊണ്ടു മരിച്ചതായിരിക്കണമെന്നു തീർച്ചപ്പെടുത്തി. പിൽക്കാലങ്ങളിലെപ്പോലെ തോക്കുകൾ അന്നു് സർവ്വസാധാരണമായിരുന്നില്ല. പ്രക്കാട്ടു പാളയമടിച്ചിരുന്ന ലന്തക്കാരുടെ കയ്യിലും അവരോടു് ഇടപെടാറുണ്ടായിരുന്ന നാട്ടുകാരുടെ കയ്യിലും മാത്രമേ ആ ആയുധം കാണാനുണ്ടായിരുന്നുള്ളു. ഈ ലക്ഷ്യത്തിൽ

നിന്നു പണിക്കർ ഊഹിച്ചതു്, ചില യൂറോപ്യജാതിയിലുള്ള കത്തിക്കവർച്ചക്കാർ ഈ നിഷ്ഠുരപ്രവൃത്തി ചെയ്തിരിക്കണമെന്നായിരുന്നു. ഈ അനുമാനത്തെ പ്രബലപ്പെടുത്തുന്ന വേറെ ഒരു സംഗതിയും ഇട്ടിയ്യാർ പറകയുണ്ടായി. ശവം കണ്ട സ്ഥലത്തുനിന്നു് ഒരു വിളിപ്പാടകലെയായി യൂറോപ്യരാജ്യക്കാർ ധരിച്ചുവന്നിരുന്ന ഒരു തൊപ്പിയും കണ്ടിരുന്നു.

ഈ അന്വേഷണങ്ങൾ നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ ഒരുദിവസം വൈകുന്നേരം പണിക്കർ കൊട്ടാരത്തിലെ ജോലിക്കുശേഷം സ്വവാസസ്ഥലത്തു ചെന്നു. തനിക്കു താമസത്തിനു കൊടുത്തിരുന്ന മുറിയുടെ മുൻവശത്തുള്ള തിണ്ണയിൽ ഇരുന്നു് അയാൾ തന്റെ ഉററ മിത്രവും മരിച്ചുപോയ അമ്മാവന്റെ മകനുമായ കേരളക്കുറുപ്പിനു് ഒരു കുറിമാനം എഴുതുന്നതിനു തീർച്ചപ്പെടുത്തി. ബാല്യത്തിൽത്തന്നെ ചിറയ്ക്കൽ, കടത്തനാട്ടു മുതലായ സ്ഥലങ്ങളിൽ പോയി വടക്കൻ "സമ്പ്രദായങ്ങളും" മററും പരിശീലിച്ചു പ്രസിദ്ധി നേടിയിരുന്ന കുറുപ്പു പടക്കളത്തിൽ അജയ്യനെന്നു ഗണിക്കപ്പെട്ടിരുന്നു. ധൈര്യം, മഹാമനസ്കത മുതലായ സൽഗുണങ്ങൾകൊണ്ടു തുല്യരായിരുന്ന ഇവർ തമ്മിൽ ചെറുപ്പത്തിൽത്തന്നെ കൃഷ്ണാർജ്ജുനന്മാർപോലെ അത്യന്തമിത്രങ്ങളായിത്തീർന്നിരുന്നു. പണിക്കർ തറവാട്ടിൽ താമസിച്ചിരുന്ന കാലത്തു് കുറുപ്പിന്റെ ആലോചനയോടുകൂടിയാണു് സകല കാര്യത്തിലും പ്രവർത്തിച്ചുവന്നിരുന്നതു്. താൻ അപരിചിതമായ ഒരു ദിക്കിൽ വന്നു്, പ്രബലന്മാരായ പലരും കൂടി ആലോചിച്ചു നടത്തുന്നതായ സംഗതികളെ തടയുന്നതിനു പരിശ്രമിപ്പാൻ തീർച്ചപ്പെട്ടപ്പോൾ കേരളക്കുറുപ്പിന്റെ സഹായം ഉണ്ടെങ്കിൽ

ന്നായിരിക്കുമെന്നു തോന്നുകയാലാണു് അയാൾക്കു് ഒരു കറിമാനം അയയ്ക്കുന്നതിനു പണിക്കർ തീർച്ചയാക്കിയതു്.

കറിമാനം ഏകദേശം പകുതി ആയപ്പോൾ പണിക്കരുടെ മുൻപിൽ ഒരു കന്യകാരത്നം പ്രത്യക്ഷമായി. അവൾക്കു് ഒരു പതിനാറുവയസ്സിൽ കവിഞ്ഞ പ്രായം ഉണ്ടായിരുന്നില്ലെങ്കിലും യൌവനത്തിന്റെ പരിപൂർത്തി തന്നെ വന്നതുപോലുള്ള രൂപലാവണ്യം ഉണ്ടായിരുന്നു. ബാലസൂർയ്യപ്രകാശത്താൽ പൂർണ്ണവികസിതമായ സരസിജംപോലുള്ള അവളുടെ മുഖം നായർ സ്ത്രീസൌന്ദർയ്യത്തിന്റെ ഒരു മാതൃക തന്നെ ആയിരുന്നു എന്നു പറയാം. താംബൂലാസ്വാദനംകൊണ്ടു നിറഭേദം വന്നിട്ടില്ലാത്ത അവളുടെ അധരപുടങ്ങൾ എത്ര കാമുകന്മാരുടെ ഹൃദയങ്ങൾക്കു വേദനയും ഭർത്താവായി വരാൻ യോഗമുള്ള യുവാവിന്റെ ഭാഗ്യത്തെപ്പറ്റി അസൂയയും വളർത്തിയിരിക്കണം! ശൃംഗാരപാരിജാതത്തിന്റെ പൂങ്കുലയെന്നോ, സാരസ്യാമൃതത്തെ വഹിക്കുന്ന സുവർണ്ണകലശങ്ങളെന്നോ വർണ്ണിക്കപ്പെടാവുന്ന അവളുടെ ഉദയബാഹുമൂലക്രോഡകർഷങ്ങളായ കുചങ്ങൾ മാറിടത്തെ അലങ്കരിച്ചിരുന്നതിന്റെ രമണീയകത അനന്യാദൃശമായിരുന്നു. സ്വാതന്ത്ര്യസിദ്ധമായ സൌന്ദര്യസമൃദ്ധികൊണ്ടും, പ്രവൃദ്ധമാനമായ യൌവനത്തിന്റെ സുഭഗതകൊണ്ടും, കുലമാഹാത്മ്യസൂചകമായ ഭാവഗൌരവംകൊണ്ടും ആ ബാലിക വെറുമൊരു "സുന്ദരി" മാത്രമല്ലായിരുന്നു എന്നു് ആർക്കും ബോദ്ധ്യമാകുമായിരുന്നു.

അവൾ ഭൂതലിംഗമയ്യരുടെ ഭാർയ്യയായ കണ്ണേലി അമ്മയുടെ കനിഷ്ഠസഹോദരിയായ ഇക്കാവു എന്ന യുവതി ആയിരുന്നു. പണിക്കരുടെ താമസം പഴയരിക്കൽ ഉറച്ചതോടുകൂടി, പഞ്ജരബദ്ധയായ പൈങ്കിളിപോലെ

ഇതന്ന അവളുടെ ഹൃദയത്തിന് ഏതാണ്ടൊരു ആഹ്ലാദം ഉണ്ടായി. പണിക്കരുടെ കുലീനതയും സാമർത്ഥ്യവും ശ്രീലിംഗമയ്യർവഴിയായി അവിടെ സുപ്രസിദ്ധമായിരുന്നു. അയാളുടെ ഉൽകൃഷ്ടഗുണങ്ങൾ അവിടേയുള്ള താമസംകൊണ്ട് അവൾക്കുതന്നെ ബോദ്ധ്യമായിരുന്നു. ഇങ്ങിനെയുള്ളപ്പോൾ ആ കന്യകയുടെ ഹൃദയത്തിൽ ആകരിച്ച വികാരങ്ങൾ ഊഹ്യങ്ങളാണല്ലൊ? രാമകൃഷ്ണപ്പണിക്കരിൽ അവൾക്ക് അതിയായ അനുരാഗം ഉത്ഭവിച്ചു. അയാളുടെ താമസം സുഖമാക്കുന്നതിനു മാത്രമായിരുന്നു അവളുടെ ശ്രമങ്ങളെല്ലാം. ഈ ലക്ഷണങ്ങൾ മററുള്ളവർക്ക് മനസ്സിലാകാതിരുന്നില്ല. ശ്രീലിംഗമയ്യർ ആ കാര്യത്തിൽ സന്തോഷം പ്രദർശിപ്പിച്ചതേയുള്ളു. ഇക്കാവമ്മ കേൾക്കെ പണിക്കരുടെ ഗുണങ്ങളെ പുകഴ്ത്തുക മുതലായ പല പ്രോത്സാഹനങ്ങളും അയാൾ ചെയ്തു വന്നിരുന്നു. ഇപ്രകാരം ഇക്കാവമ്മയ്ക്കു തന്നിൽ പ്രത്യേക പ്രീതിയുണ്ടെന്നു പണിക്കർക്ക് മനസ്സിലായതു് ഒട്ടു കഴിഞ്ഞ ശേഷമാണ്. അതുകൊണ്ട് അവൾ അന്തസ്സാരവിഹീനയെന്നോ സ്വേച്ഛാവർത്തിനിയെന്നോ വിചാരിക്കുന്ന മൂഢസ്വഭാവം പണിക്കരെ ലേശവും ബാധിച്ചിട്ടില്ലായിരുന്നു. എങ്കിലും ഈ പ്രേമമാകുന്ന മരം തഴച്ചുവരുന്നതിന് ഇടകൊടുക്കുന്നതു ശരിയാകയില്ലെന്ന് ആലോചിച്ചു തീർച്ചവരുത്തിയിരുന്നതിനാൽ വിദഗ്ദ്ധനായ ആ യുവാവ് അവളുടെ പരിചരണങ്ങളിൽനിന്ന് ആവുന്നിടത്തോളം ഒഴിഞ്ഞുനിന്നതേയുള്ളു.

അന്നേദിവസം കേരളക്കുറുപ്പിന്റെ സഹായത്തെ ക്ഷണിക്കുന്നതിനായി പണിക്കർ കുറിമാനം തയ്യാറാക്കി ഏകദേശം പകുതി ആയപ്പോൾ ഇക്കാവമ്മ അവിടെ വന്നുചേർന്നു.

"എന്താണു് ആശാൻ എഴുതുന്നതുപോലെ കാണുന്നതു്. വല്ലതും ധൃതിയായി ജോലി ചെയ്യുകയായിരിക്കാം?"

"അല്ലല്ല; ഞാൻ കുറിച്ചതിനു്" എന്നു പറഞ്ഞു പകുതിമാത്രം കുറിച്ചു ആ കുറിപ്പടിയിൽ ഒപ്പിട്ടു് ഉടൻ തന്നെ വന്നുചേരേണ്ട ആവശ്യമുണ്ടെന്നു മാത്രം കാണിച്ചു പൂർത്തിയാക്കിവെച്ചു.

"ആശാൻ ഇവിടെ വന്നിട്ടു രണ്ടുമൂന്നു മാസമായല്ലോ. വീട്ടിലേയ്ക്കും മററും പോകുന്നില്ലേ? അമ്മയേയും മററും കാണേണമെന്നില്ലേ?"

"എന്റെ വീടു് ഇപ്പോൾ ഇതാണു്. ഇവിടത്തെ അമ്മതന്നെ എന്റെ അമ്മ."

"ആ വർത്തമാനമൊക്കെ ശരിയാകുന്നതാണോ? അവനവന്റെ വീടുപോലെ വേറെ ഏതു വീടെങ്കിലും വരുമോ?"

"എനിക്കു് എന്റെ വീടുപോലെയുള്ള സുഖമൊക്കെ ഇവിടെയുണ്ടല്ലോ. താമസിക്കുവാൻ സ്ഥലമുണ്ടു്. എനിക്കു വേണ്ടതു നോക്കിയെടുത്തു തരുന്നവരും എന്നെ സ്നേഹിക്കുന്നവരുമായ ആളുകളുണ്ടു്. പിന്നെ പെററമ്മയെ കാണുന്നതു് കുറെ കഴിഞ്ഞിട്ടു മതി. അവൾക്കു വലിയ വയസ്സൊന്നുമായില്ല."

"ആശാന്റെ അമ്മയ്ക്കെത്ര വയസ്സായി? എത്ര വയസ്സിലാണു പെററതു്?"

"അമ്മ എന്നെ പെററതു പതിനെട്ടു വയസ്സിലാണു്. ഇപ്പോൾ നാല്പത്തിരണ്ടു വയസ്സായി."

"എനിക്കു് അവിടത്തെ അമ്മയെ കാണാൻ സംഗതി ആയിട്ടില്ലെങ്കിലും അവരും മകനെപ്പോലെയാണു്

ഇരിക്കുന്നതെങ്കിൽ അതിസൌന്ദൎയ്യവതി ആയിരിക്കണമല്ലൊ"

ഈ വാക്കിൽ പണിക്കർ പുഞ്ചിരിക്കൊണ്ടതിൽ ആശ്ചൎയ്യപ്പെടാനില്ല. താൻ പറഞ്ഞതിൽ അമ്മയെക്കാൾ പുത്രനെയാണു സ്തുതിച്ചതെന്നുള്ളതു് ഉത്തരക്ഷണത്തിൽ മനസ്സിലായപ്പോൾ സലജ്ജം തലതാഴ്ത്തി. ഇപ്രകാരമുണ്ടായ ജാള്യത്തിൽനിന്നു് അവരെ രക്ഷിക്കുന്നതിനെന്നപോലെ ഇട്ടിസ്സാർ അവിടെ പ്രവേശിച്ചു. ആ തരം നോക്കി ഇക്കാവമ്മ പൊയ്ക്കളകയും ചെയ്തു.

ആഗതനായ ഇട്ടിസ്സാരെ മന്ദഹാസത്താൽ സൽക്കരിച്ചശേഷം സംഗതികളെക്കുറിച്ചു പറഞ്ഞു:

"എന്താണു്, പോയ കാൎയ്യം വല്ലതും സാധിച്ചുവോ? ആ തൊപ്പി കണ്ടെടുത്തു് അന്വേഷണങ്ങൾ നടത്തിയിട്ടു വല്ലതും കണ്ടുവോ?"

"രാപകൽ ഉണ്ണിയിട്ടരിച്ചതുപോലെ ആ സ്ഥലമൊക്കെ ഇട്ടി തപ്പിനോക്കി. അവിടെ അയൽപക്കത്തുള്ളവരോടൊക്കെ ചോദിച്ചിട്ടും ഒരു ഇന്നും ഇതാലും ഇല്ല. ഇരുട്ടത്തെ കരിംപൂച്ചതന്നെ."

"എന്നാലും ഇട്ടിസ്സാരു ചുമ്മാ കയ്യും വീശി വരുമോ?"

"അങ്ങനെ വന്നാൽ എജമാൻ പിണങ്ങുല്ല്യോ? ഇട്ടി ഒന്നൊക്കെ കണ്ടുവെച്ചിട്ടുണ്ടു്. പിടികിട്ടിയാലൊത്തുകിടക്കും."

"പറഞ്ഞേയ്ക്കു" എന്നു പണിക്കർ സോൽക്കണ്ഠം ആജ്ഞാപിച്ചു: ഇട്ടിസ്സാരു പറഞ്ഞു:—

"നമ്മുടെ നെല്ലുപോയ ആ തോടില്ല്യോ? അതിന്റെ അട്ടത്തു വടക്കോട്ടു മാറി ഒരു പുലത്തറ. പാഴ്ക്കിക്കുല

അടിയാൻ ചീത താമസിക്കുന്ന സ്ഥലം. അവിടെനിന്നു് ഒരാൾ ഇറങ്ങിപ്പോകുന്ന കണ്ടു. ഇട്ടി ചെന്നു് അന്വേഷിച്ചു. രണ്ടു കാശിനു കള്ളുകൊടുത്തപ്പം ചീത പറഞ്ഞു: 'അവിടെ വലിയ ഏമാനന്മാരു രാത്രി വരുന്നുണ്ടുപോലും. എന്തൊക്കെയോ മന്ത്രവാദവും കൂട്ടവും നടക്കുന്നുണ്ടു്. ഒരു പട്ടിയെപോലും അടുപ്പിക്കുല. ചില തുപ്പായികളും ഒക്കെ വരാറുണ്ടുപോലും'."

"ഈയിടെ എങ്ങാനും അവർ കൂടുവാൻ ഭാവമുണ്ടോ?"

മററന്നാൾ അൎദ്ധരാത്രിക്കു് അവർ വലിയ വട്ടങ്ങളൊക്കെ കൂട്ടിയിട്ടുണ്ടെന്നാണു പറഞ്ഞതു്.

"ങ്ഹാ" എന്നുമാത്രമേ പണിക്കർ ഇതിനുത്തരം പറഞ്ഞുള്ളു.

"എന്നാൽ ഇട്ടിസ്സാറു് ഒരു കാൎയ്യം ചെയ്യൂ. ഈ കുറിമാനം പെരുംപള്ളിൽ കേളുക്കുറുപ്പിന്റെ കയ്യിൽ കൊടുത്തു് അയാളെ എന്തായാലും കൂട്ടിക്കൊണ്ടുതന്നെ വരണം" എന്നു് ഒരുത്തരവും കൊടുത്തു.

---

## ആറാം അദ്ധ്യായം

ചെമ്പകശ്ശേരിമനയ്ക്കലെ ഭാഗ്യവാനായ ഒരു യുവാവിനു് അമ്പലപ്പുഴനാട്ടു കീഴടങ്ങിയ പുരാതനകാലം മുതൽ അവിടുത്തെ ദേവനാരായണാധിപന്മാരായ രാജാക്കന്മാർ ഒരു സുസ്ഥിരമായ നയത്തെ കൈക്കൊണ്ടിരുന്നു. മഹാപ്രളയമെന്നപോലെ വ്യാപിച്ചുകിടന്ന പുഞ്ചപ്പാടങ്ങൾ

നിമിത്തം ശത്രുബലത്താൽ അധൃഷ്യമായും, നെൽകൃഷികൊണ്ടു സമ്പൽസമൃദ്ധമായും ഉള്ള കുട്ടനാടൻ പ്രദേശങ്ങൾ മുഴുവൻ തങ്ങളുടെ അധീനത്തിൽ വരുത്തുന്നതിനായിരുന്നു അവരുടെ ശ്രമം. ഈ നയത്തെ അവർ അംഗീകരിച്ചുശേഷം ദേവനാരായണന്മാർ പലതും സ്വാർത്ഥലാഭപ്രാപ്തരായി എങ്കിലും അവരുടെ വാളിനു മൂർച്ചകുറവോ, അവരുടെ ആഗ്രഹത്തിനു ഭംഗമോ സംഭവിച്ചില്ല. ക്രമംകൊണ്ടു കുട്ടനാടൻദിക്കുകൾ ഒട്ടുമുഴുവനും അവർ കയ്യിലാക്കി. എന്നാൽ ആ പ്രദേശത്തിനുള്ള രണ്ടു കണ്ണുകൾ എന്നു പ്രസിദ്ധമായ തലവടി, കാവാലം എന്നീ രണ്ടു സ്ഥലങ്ങൾ മാത്രം അവർക്കു കീഴ്പെട്ടില്ല. അതിൽ വിശേഷിച്ചും തലവടിദേശം രണ്ടും മൂന്നും പൂപ്പുള്ള പാടങ്ങൾ നിറഞ്ഞ ഒരു സ്ഥലമാകയാൽ ദേവനാരായണന്മാരുടെ പ്രത്യേകമായ ആഗ്രഹത്തിനു വിഷയമായിത്തീർന്നിരുന്നു. ഇക്കാരണവശാൽ പുറക്കാട്ടസ്വരൂപവും ചെമ്പകശ്ശേരിസ്വരൂപവും തമ്മിൽ നിരന്തരമായ വഴക്കുകളും വാദങ്ങളും ഉണ്ടായിക്കൊണ്ടുതന്നെ ഇരുന്നു.

യൂറോപ്യന്മാരായ ലന്തക്കാർ പുറക്കാട്ടു പാളയമടിച്ചതോടുകൂടി അവരുടെ സഹായം നിമിത്തം ചെമ്പകശ്ശേരിരാജാവിന്റെ ശക്തി മററു നാടുവാഴികളെക്കഴിഞ്ഞു അധികമായിത്തീർന്നു. തങ്ങളുടെ നയത്തെ ഇപ്രകാരം പൂർണ്ണമായി ഫലപ്രദമാക്കാൻ സാധിക്കുമെന്നു ബോദ്ധ്യമായതോടുകൂടി ദേവനാരായണന്മാർ മററു ചെറിയ ദേശാധിപന്മാരുടെ നാടുകളെ കയ്യേറുന്നതിനും ആക്രമിക്കുന്നതിനും ഇടങ്ങിയ കൂട്ടത്തിൽ പുരാതനവിരോധിയായ പുറക്കാട്ടുസ്വരൂപത്തിന്റെ കഥയും അവർ വിസ്മരിച്ചില്ല. ഐറോപ്യവാണിജ്യംകൊണ്ടു വർദ്ധിച്ചതായ

ധനത്തെ യാതൊരു മടിയും കൂടാതെ അവർ ഈ വിഷയത്തിൽ ചിലവാക്കിവന്നു. പുണർകോട്ടദേശത്തിലെ പ്രഭുക്കന്മാരെ കൈവശപ്പെടുത്തുന്നതിനും, അവിടെ അഭ്യന്തരകലഹങ്ങളും വർദ്ധിപ്പിക്കുന്നതിനും, സേനയുടെ വിശ്വാസ്യതയെ ഇല്ലാതാക്കുന്നതിനും വിദ്യുതഹസ്തത്തോടുകൂടി ദേവനാരായണന്മാർ തങ്ങളുടെ പണത്തെ ചിലവാക്കിവന്നിരുന്നു. എന്നുമാത്രമല്ല, ഓരോ രാതിരി അവകാശതർക്കങ്ങളും ഉണ്ടാക്കി പുണർകോട്ടസ്വരൂപത്തിന്റെ പരിമിതമായ വിസ്തീർണ്ണതയിൽ തങ്ങൾക്കു തൊട്ടുകിടക്കുന്ന ഭാഗങ്ങളെ അവർ അല്പാല്പമായി കൈവശമാക്കുകയും ചെയ്തു.

ഇപ്രകാരമുള്ള പ്രയത്നങ്ങളിൽ ചെമ്പകശ്ശേരി രാജാക്കന്മാൎക്കു പ്രധാനമായ സഹായമായിരുന്നതു് "മാത്തൂർ പണിക്കർ"എന്ന നായർ പ്രഭുക്കന്മാരുടെ മന്ത്രശക്തിയും പരാക്രമവും ആയിരുന്നു. ദേവനാരായണന്മാരുടെ കണ്ണും തലയും തങ്ങളാണെന്നുള്ള ബോധം മാത്തൂർക്കാൎക്കുണ്ടായിരുന്നതിനാൽ രാജ്യാഭിവൃദ്ധിക്കു് ഉതകുന്നതായ പരിഷ്കാരങ്ങളെ ആലോചിച്ചു കണ്ടുപിടിക്കുന്നതിനും, ആ രാജാക്കന്മാരുടെ കീർത്തിയെ പോഷിപ്പിക്കുന്നതിനും അവർ ബദ്ധശ്രദ്ധന്മാരായിരുന്നു. ഈ കഥയുടെ കാലത്തു് ചെമ്പകശ്ശേരി മന്ത്രിസഭയിൽ പ്രാമാണ്യം വഹിച്ചിരുന്നതു മാത്തൂർ കുഞ്ഞുണ്ണി എന്ന പേരായ വൃദ്ധപണിക്കരായിരുന്നു. എങ്കിലും രാജ്യകാൎയ്യങ്ങളിൽ ക്ലേശിച്ചുവന്നിരുന്നതു് അനന്തിരവന്മാരായ ചില യുവാക്കന്മാരായിരുന്നു. മുകുന്ദൻ എന്നും, നാരായണൻ എന്നും, കേരളൻ എന്നും പേരായി ഏകദേശം സമവയസ്കന്മാരായിരുന്ന ആ യുവാക്കന്മാർ രാജപാൎശ്വത്തിൽ ഓരോ ഉദ്യോഗങ്ങളും വഹിച്ചിരുന്നു. കുടുംബത്തിൽ മൂന്നാം മുറപ്പേരായ നാരായണൻ ശങ്കരനാരായണൻ എന്ന സ്ഥാനം

വഹിച്ചിരുന്ന മുകുന്ദൻ കത്തുപണിക്കർ രാജാവിന്റെ ഉററ സേവനും പ്രത്യേക വിശ്വാസത്തിനു പാത്രമായിട്ടുള്ള ആളുമായിരുന്നതിനാൽ അദ്ദേഹത്തിന്റെ മനസ്സ് രാജരഹസ്യങ്ങളുടെ അറയാണെന്നായിരുന്നു ജനശ്രുതി. അപകടങ്ങളുള്ളതായ സംഗതികൾ പരസ്യമാകാതെ ചെയ്യേണ്ടതുണ്ടെങ്കിൽ അവയെ ചെമ്പകശ്ശേരിരാജാവു മുകുന്ദൻ കത്തുപണിക്കരെ അല്ലാതെ വേറെ ആരെയും ഏല്പിക്കാറുണ്ടായിരുന്നില്ല. രാജകാര്യകർത്തൃത്വം കൊണ്ടു് ഉദ്ധതനാകാതെയും, രാജസേവകൊണ്ടു പ്രാബല്യം നടിക്കാതെയും സകല സംഗതികളും നിർവ്വഹിച്ചു വന്ന ആ പ്രഭുവിനെപ്പററി എല്ലാവർക്കും പ്രീതിബഹുമാനങ്ങളാണു് ഉണ്ടായിരുന്നതു്.

ഇപ്രകാരം പ്രസിദ്ധനായ മുകുന്ദൻ കത്തുപണിക്കരെ ചെമ്പകശ്ശേരി രാജാവും താനും പുണർകോട്ടസ്വരൂപവുമായി നടന്നുവന്നിരുന്ന ചില തർക്കം പറഞ്ഞുതീർക്കുന്നതിനു സ്ഥാനാപതിയെന്നുള്ള നിലയിൽ അയയ്ക്കുന്നുണ്ടെന്നുള്ള വർത്തമാനം നാടെങ്ങും പരന്നുകഴിഞ്ഞിരുന്നു. തർക്കം വലുതായ ഒരു സംഗതിയെ സംബന്ധിച്ചു തന്നെ ആയിരുന്നു. പുണർകോട്ടസ്വരൂപത്തിന്റെയും ചെമ്പകശ്ശേരി സ്വരൂപത്തിന്റെയും അതൃത്തിയിൽ കിടന്നിരുന്ന ആയിരപ്പറ നിലം പെരിയമന നമ്പൂതിരി അമ്പലപ്പുഴ ശ്രീകൃഷ്ണസ്വാമി ക്ഷേത്രത്തിലേക്കു എഴുതി കൊടുത്തു. ആ സ്ഥലത്തുനിന്നു് ആണ്ടിൽ 5000 പറ നെല്ലു് പുണർകോട്ടേയ്ക്കു ചെല്ലേണ്ടതായുണ്ടായിരുന്നു. ദേവസ്വത്തിലേക്കു വസ്തു കൈമാറ്റം ചെയ്തതോടുകൂടി ആ സംഖ്യ പുണർകോട്ടേയ്ക്കു കൊടുക്കേണ്ടതല്ലെന്നു ചെമ്പകശ്ശേരിരാജാവു വാദിച്ചു. തന്റെ തൽക്കാലസ്ഥിതിക്കു് ആ 5000 പറ നെല്ലു് വർഷംപ്രതി കിട്ടാതിരുന്നാൽ വലുതായ ഒരു നഷ്ടമായിത്തീരുമെന്നു മനസ്സിലാക്കിയിരുന്ന

പുണർതകോട്ട ദേശാധിപൻ ഈ കാൎയ്യത്തെപ്പററി ബലമായി വാദിച്ചു. ചെമ്പകശ്ശേരിയുടെ മൎമ്മജ്ഞാനി കണ്ടപ്പോഴും തനിക്കു നഷ്ടമായതു് നെല്ലു മാത്രമല്ല നിലത്തിന്റെ ജന്മാവകാശം കൂടിയാണെന്നു ബോദ്ധ്യം വന്നു. സാങ്കേതികം മുൻപു നിന്നിരുന്നസ്ഥിതി വിചാരിക്കുമ്പോഴും സ്വരൂപങ്ങളും തമ്മിൽ കലഹമുണ്ടാകുന്നതിന്നു ഇടയുണ്ടായിരുന്നു. ഇങ്ങനെയിരിക്കുമ്പോഴാണു് കാൎയ്യങ്ങളും വിവരംപോലെ പറഞ്ഞുതീൎക്കുന്നതിന്നുവേണ്ടതായ അധികാരങ്ങളോടുകൂടി മുകുന്ദൻ കുഞ്ഞുപണിക്കരെ പുണർതകോട്ടേയ്ക്കു സ്ഥാനാപതിയായി നിയമിച്ചു പറഞ്ഞയച്ചതു്.

അദ്ദേഹത്തിന്റെ ആഗമനവാൎത്ത പ്രസിദ്ധമായതോടുകൂടി പുണർതകോട്ടങ്ങളായതായ കോലാഹലം വൎണ്ണിക്കാവുന്നതല്ലായിരുന്നു. എന്തോ വലുതായ സംഭവങ്ങളും ഉണ്ടാകാൻ പോകുന്നു എന്നു് എല്ലാവരും ഊഹിച്ചു. പഴയരിക്കൽ ഭവനത്തിൽ ആലോചനകളും ആഘോഷങ്ങളും പൊടിപൂരം തന്നെ ആയിരുന്നു. അവിടെ ഭൂതലിംഗസ്വാമിയെ കാണുന്നതിന്നു വരുന്ന ആളുകൾക്കു സംഖ്യയില്ല. അകമ്പടിക്കായി നിന്നിരുന്ന കച്ചകെട്ടിയ കാവൽക്കാരുടെ സംഖ്യ ഇരട്ടി ആയിരിക്കുന്നു. പത്തു ദിവസത്തിനകം വലുതായ ഒരു പടയണിയുടെയാരംഭമായതുകൊണ്ടു കളരിയിലും ആളുകൾക്കു കുറവുണ്ടായിരുന്നില്ല. ഇപ്രകാരമുള്ള കോലാഹലങ്ങളുടെ രഹസ്യം മനസ്സിലാക്കുന്നതിന്നു രാമകൃഷ്ണപ്പണിക്കർ നല്ലവണ്ണം ശ്രമിച്ചുനോക്കി. സ്ഥാനാപതി വന്നാൽ താമസിക്കുന്നതു് ഒരു സമയം പഴയരിക്കൽ തന്നെ ആയേക്കാം എന്നുള്ള ശ്രുതി ഇതിനൊരു സമാധാനമായി അദ്ദേഹംകരുതി. അതിൽ അത്ഭുതപ്പെടാനുള്ളതായി ഒന്നും തോന്നിയില്ല. ഭൂതലിംഗത്തിന്റെ ചാൎച്ചക്കുശേഷം പഴയരിക്കൽഗൃഹം രാജ

ഗൃഹത്തെക്കാൾ പ്രൌഢിയുള്ളതായി തീൎന്നിരുന്നു. പോരെങ്കിൽ പഴയരിക്കൽ കസ്സും രണ്ടു സ്വരൂപങ്ങളിലും ഒരുപോലെ സ്ഥാനവും വലിപ്പവും ഉള്ള പ്രഭുവായിരുന്നതിനാൽ മുകുന്ദൻകുഞ്ഞുപണിക്കൎക്കു സുപരിചിതനായിരിപ്പാനും ഇടയുണ്ടല്ലൊ. ഈ കാൎയ്യംകൊണ്ടു പണിക്കർ തന്റെ വാസസ്ഥലത്തു നടന്ന കോലാഹലങ്ങളെപ്പറ്റി വലുതായ അന്വേഷണം നടത്തിയില്ല.

പണിക്കരെ അന്നു മറ്റു കാൎയ്യങ്ങളിൽ അശ്രദ്ധനാക്കുന്നതിന്നു വേറെ ഒരു കാരണംകൂടി ഉണ്ടായിരുന്നു. ഇട്ടിക്കാരുടെ കൈവശം കൊടുത്തയച്ചിരുന്ന എഴുത്തിന്നു മറുപടി യാതൊന്നും വന്നുചേൎന്നിരുന്നില്ല. ഇട്ടിക്കാരു എഴുത്തു കയ്യിൽത്തന്നെ കൊടുത്തു എങ്കിലും, "ഞാനും ഉണ്ടെന്നു പറഞ്ഞേക്കു" എന്നു മൂന്നുവാക്കുകൾ പറഞ്ഞു നിൎത്തിയതല്ലാതെ മറ്റു യാതൊരു മറുപടിയും അയച്ചില്ല. കറുപ്പിനെക്കൊണ്ടു് അന്നു തനിക്കു് അത്യാവശ്യമുണ്ടായിരുന്നു. ഇട്ടിക്കാരു പറഞ്ഞ ഗൂഢാലോചനസമയത്തു സ്ഥലത്തെത്തി അതിലുൾപ്പെട്ടതായ രാജദ്രോഹികൾ ആരെന്നു കണ്ടുപിടിക്കണമെന്നു പണിക്കർ തീൎച്ചയാക്കിയിരുന്നു. അതിന്നു കറുപ്പിന്റെ സഹായം അത്യാവശ്യവുമായിരുന്നു. ഇപ്രകാരം ഒരത്യാവശ്യത്തിൽ തന്റെ സ്നേഹിതന്റെ സഹായം തനിക്കുണ്ടാകാതെ പോകയാൽ പണിക്കർ അത്യന്തം കുണ്ഠിതപ്പെട്ടു. എന്തായാലും ആ ഗൂഢാലോചനസ്ഥലത്തു താൻ തന്നെ എത്തി സംഗതികൾ മനസ്സിലാക്കേണമെന്നു് അയാൾ നിശ്ചയിച്ചു.

അന്നു സന്ധ്യയായതോടുകൂടി ഇട്ടിക്കാരനും പണിക്കരും കൂടി വളരെനേരം മന്ത്രിച്ചശേഷം ഈ ദുൎഘടഘട്ടത്തിൽ കൎത്തവ്യമെന്തെന്നുള്ളതു തീൎച്ചയാക്കി. രാജദ്രോഹികളുടെ ഗൂഢാലോചന മനസ്സിലാക്കേണ്ടതും

അതിൽ ഉൾപ്പെട്ടിട്ടുള്ള ആളുകളുടെ പേരുവിവരം ഗ്രഹിക്കേണ്ടതു് അത്യാവശ്യമാണെന്നു നിശ്ചയിക്കയാൽ, അത്താഴത്തിനുശേഷം അവർ രണ്ടുപേരുംകൂടി ഇട്ടിക്കുരുക്കു സ്വപരിചിതമായിരുന്ന പുവക്കടിയിലേക്കു പുറപ്പെട്ടു. കടുവാക്കൂട്ടിൽ തലയിടുന്നതുപോലെ ഒരു സാഹസമായിരുന്നു അവർ അന്നു കാട്ടിയതു്. ദ്രോഹാലോചന ചെയ്യുന്ന പ്രമാണികൾ തങ്ങളുടെ സമ്മേളനം ഗൂഢമായിരിക്കുന്നതിനു വേണ്ട മുൻകരുതലുകൾ ചെയ്യാതിരിക്കുമോ? അതിനു വേണ്ടതായ കാവലുകളും ഗാട്ടുകളും ഇല്ലാതെ ഇപ്രകാരം ഒരു കാര്യത്തിലാരാണു് ഏർപ്പെടുന്നതു്?

അവർ ഒരു ചെറിയ വഞ്ചിയിലാണു പുറപ്പെട്ടതു്. രാത്രിയുടെ ഭയങ്കരത്വം അസാമാന്യമായിരുന്നു. കണ്ണിൽ കുത്തിയാൽ അറിവാൻ പാടില്ലാത്ത വിധത്തിലുള്ള ഇരുട്ടും, മേടമാസത്തിൽ അപ്പോഴപ്പോൾ ഉണ്ടാവാറുള്ള ചില കൊടുങ്കാററുകളിൽ ഒന്നിന്റെ ആവിർഭാവവും, ഉഗ്രനായ കാററുംകൊണ്ടു് ആ രാത്രി ഒരു കാളരാത്രിതന്നെ ആയിരുന്നു. താൻ സ്വയമേവ ഏററിരുന്ന കാര്യത്തിന്റെ ഗൌരവമൊന്നുമാത്രമാണു പണിക്കരെ മുന്നോട്ടു് ഉന്തിവിട്ടതു്. പല ചെറിയ തോടുകളും കടന്നു് അയാൾ ഇട്ടിക്കുരുവിന്റെ സഹായത്തോടുകൂടി അന്നത്തെ യോഗം കൂടാനായി തീർച്ചപ്പെടുത്തിയിരുന്ന സ്ഥലത്തു് എത്തിയപ്പോൾ ഏകദേശം അർദ്ധരാത്രി ആയിരുന്നു. മററു് അതുപോലെ ചുററുമുണ്ടായിരുന്ന തറകളിൽ നിന്നു് ആ സ്ഥലത്തെ വേർതിരിക്കുന്നതിനു യാതൊരു ലക്ഷ്യവും ഇല്ലാതിരുന്നതിനാൽ പണിക്കരും കൂട്ടുകാരനും അവിടെ ചെന്നുചേരുന്നതിനു കുറെ ബുദ്ധിമുട്ടാതെ ഇരുന്നില്ല.

ആയുധപാണികളായിട്ടാണെങ്കിലും അവർ രണ്ടുപേർ മാത്രമായി അവിടെ പ്രവേശിക്കുന്നതിൽ പണിക്കർ തന്നെയും സ്വല്പം അധൈര്യപ്പെടാതിരുന്നില്ല. യാതൊന്നും കാണ്മാൻ കഴിയാത്ത ഇരുട്ടത്തു ചോരന്മാരെപ്പോലെ തപ്പിപ്പിടിച്ചു പതുങ്ങി അവർ അകത്തുചെന്നു. അവിടെ എന്താണു കാണാനുണ്ടായിരുന്നതു്? പുറമേ കാവൽക്കാർ കാണുമെന്നു വിചാരിച്ചിരുന്ന ആ സ്ഥലത്തു് ഒരു പ്രാണിയെപ്പോലും കാണ്മാനില്ലായിരുന്നു. കുടിലിന്റെ വാതിൽ തുറന്നുകിടന്നിരുന്നു. അവിടെ വ്യാപിച്ചിരുന്ന നിശ്ശബ്ദത വളരെ ഭയങ്കരമെന്നു് അവർക്കു തോന്നി. അടുപ്പിൽ തീ തീരെ കെട്ടിട്ടില്ലാതിരുന്നതിൽനിന്നു് ഒരു പന്തം കൊളുത്തി നോക്കിയപ്പോൾ നാനാതരത്തിലുള്ള ആയുധങ്ങളും ഉപകരണങ്ങളും അവിടെ ചിന്നിച്ചിതറിക്കിടക്കുന്നതായി കണ്ടു.

"ഇതാ" എന്ന ശബ്ദത്തോടുകൂടി ഇട്ടിക്കോരു് അതിൽ നിന്നു് ഇപ്പായികൾ ധരിക്കാറുണ്ടായിരുന്ന തൊപ്പി ഒന്നു് അവിടെ കിടന്നിരുന്നതു് എടുത്തു കൈവശമാക്കി. ആ കുടിലിനെ വേണ്ടുംപോലെ പരിശോധിച്ചിട്ടും വേറെ ലക്ഷ്യങ്ങൾ യാതൊന്നും കണ്ടുകിട്ടാത്തതിനാൽ പന്തം കെടുത്തി അവർ പുറത്തേയ്ക്കുതന്നെ ഇറങ്ങി. നിരാശന്മാരായ അവരുടെ മുൻപിൽ ഒരു ഭയങ്കരരൂപം കാണപ്പെട്ടു. കണിയാന്മാരായ മന്ത്രവാദികൾ ബാധോപദ്രവമുള്ള പിണിയാളുകളെ തുള്ളിക്കുന്നതിന്നു കെട്ടാറുള്ള ആയിരമണിയൻകോലംപോലെ ബീഭത്സമായിരുന്ന ആ രൂപം ഇടിമുഴക്കംപോലെ ഒരു ശബ്ദം പുറപ്പെടുവിച്ചപ്പോൾ പണിക്കർ നല്ലവണ്ണം നടുങ്ങി. പ്രേതഭൂതപിശാചാദികളിൽ വിശ്വാസമില്ലെന്നു നടിക്കുന്ന നവീനന്മാർപോലും അർദ്ധരാത്രിയിൽ ഏകാന്തസ്ഥലത്തു്

ഇപ്രകാരമൊരു കോലത്തെക്കണ്ടു മുട്ടുന്നതായാൽ സന്തോഷിച്ചു കൈ കലുക്കാൻ ആരംഭിക്കുമെന്നു തോന്നുന്നില്ല. ഭയമെന്നതു് അറിഞ്ഞിട്ടില്ലായിരുന്ന പണിക്കരും കിടുകിടെ വിറച്ചു. അനേകലക്ഷം അപമൃതിയായാൽ മനുഷ്യഹിംസയ്ക്കായി ഇറങ്ങിനടക്കുമെന്നുള്ള വിശ്വാസം സർവ്വസാധാരണമായിരുന്നതിനാൽ ആ ക്ഷണത്തിൽ ഏതോ ഒന്നാണു തന്റെ മുമ്പിൽ കണ്ട രൂപമെന്നു പണിക്കർ നിശ്ചയിച്ചു. ചെറുപ്പംമുതലേ യുദ്ധത്തിൽ പരിശീലിച്ചിരുന്ന ആ യുവാവ് ഭയവിഹ്വലനായിരുന്നു എങ്കിലും തന്റെ അരയിലുണ്ടായിരുന്ന വാളിന്മേൽ ക്ഷണത്തിൽ കൈവെച്ചു. ഉത്തരനിമിഷത്തിൽ മനുഷ്യനായാലും ഭൂതമായാലും "ഇതാ പിടിച്ചോ" എന്ന വാക്കോടെ പണിക്കരുടെ ഖഡ്ഗം ഉറയിൽനിന്നു പുറത്തുചാടി, മിന്നൽപ്പിണരുപോലെ ആകാശത്തിൽ ഒന്നു വീശി. എന്തു ഫലം? മുന്നിൽ നിന്നിരുന്ന രൂപം അന്ധകാരത്തിലേയ്ക്കു മറഞ്ഞുകഴിഞ്ഞിരുന്നു.

# ഏഴാം അദ്ധ്യായം

മൂന്നദ്ധ്യായത്തിൽ വിവരിച്ച സംഗതികൾ നടന്നതിന്റെ പിറേറദിവസം പുണർകോട്ടു കോവിലകത്തിന്റെ പുറമുറ്റത്തു് ഒരു വലിയ ആൾക്കൂട്ടം കാണാമായിരുന്നു. ഒരു പത്തുനാഴിക പുലർന്നതോട്ടുകൂടി ആ നാട്ടിലെ പ്രമാണികൾ, ആശാന്മാർ, നമ്പൂതിരിമാർ, സ്ഥാനികൾ മുതലായവർ കൊട്ടാരവാതുക്കൽ കൂട്ടംകൂട്ടമായി നിന്നു സംസാരിക്കുന്നുണ്ടായിരുന്നു. അവരുടെ

ഭാഗത്തിൽനിന്നു് എന്തോ ഗൌരവമേറിയ കാൎയ്യം സംഭവിച്ചു എന്നു് ആൎക്കും ഊഹിക്കാമായിരുന്നു. അവിടെക്കൂടിയിരുന്ന ജനങ്ങളുടെ മുഖത്തു സ്ഫുരിച്ചിരുന്ന ഗൌരവം വ്യസനലക്ഷണങ്ങൾകൊണ്ടു് സമ്മിശ്രമായിരുന്നു. രാജാവിനോ രാജകുടുംബത്തിനോ വല്ലതും വലുതായ അപകടം സംഭവിച്ചിട്ടുണ്ടോ എന്നു സംശയം തോന്നിക്കത്തക്കവിധത്തിലായിരുന്നു അവരുടെ നില. ആ ദേശചരിത്രത്തിന്റെ വശങ്ങളിൽ വിധിയന്ത്രത്തിന്റെ മൂൎച്ചയേറിയ മുനകൊണ്ടു് എന്തോ ഒരു സങ്കടകരമായ സംഗതി ലേഖനം ചെയ്യപ്പെട്ടിരുന്നു എന്നുള്ളതിനു തൎക്കമില്ല. വാസ്തവസംഗതി അങ്ങനെതന്നെയായിരുന്നു. ചെമ്പകശ്ശേരി രാജാവിന്റെ സ്ഥാനാപതിയായി പുനർക്കോട്ടയ്ക്കു അയയ്ക്കപ്പെട്ടിരുന്ന മാത്തൂർ മുകുന്ദൻ കുഞ്ഞുപണിക്കർ പുനർക്കോട്ടസ്വരൂപത്തിന്റെ അതൃത്തിക്കകത്തുവെച്ചു വധിക്കപ്പെട്ടു എന്ന ശ്രുതിയാണു് ഇത്രമാത്രം ആളുകളെ ആ സ്ഥലത്തു വന്നുചേരുവാൻ കാരണമായതു്.

വധിക്കപ്പെട്ട ആളിന്റെ കുടുംബം സാമാന്യം ഒരു ദേശവാഴിയുടേതിനെക്കാൾ പ്രശസ്തിയുള്ളതായിരുന്നു. പ്രബലനായ ഒരു രാജാവിന്റെ ദൂതനെന്നുള്ള നിലയിൽ ആ സ്ഥലത്തേക്കു നിയോഗിക്കപ്പെട്ടിരുന്നതിനാൽ അദ്ദേഹത്തിന്റെ സ്ഥാനത്തേയ്ക്കു് തൽക്കാലത്തേയ്ക്കു രാജത്വം തന്നെ കല്പിക്കേണ്ടതാണു്. ദൂതന്മാർ വധ്യരല്ല എന്നു ധൎമ്മശാസ്ത്രപ്രകാരം സൎവ്വസമ്മതമായ വിധിയുള്ളപ്പോൾ സ്വന്തനിലയിൽതന്നെ മഹാനായ ഒരു പ്രഭുവായും, ഉദ്യോഗനിലയിൽ ഒരു സേനാപതിയായും, എല്ലാ വിധത്തിലും ബഹുമാന്യനായും ഇരിക്കുന്ന ഒരാളിനെ രാജാനുമതിയോടുകൂടിയോ അല്ലാതെയോ വധിച്ചു എന്നു

വരുന്നതായാൽ ആ സ്വരൂപത്തിലേക്കുള്ള മാനഹാനിയും മററു നഷ്ടങ്ങളും ഉത്ഭവിക്കാവുന്നതാണല്ലോ.

ഇങ്ങിനെയുള്ള കലാപങ്ങൾ വളൎന്നുവരുന്നതു മനസ്സിലാക്കാതെയാണു് പണിക്കർ കാലത്തെ സ്വന്തജോലിക്കായി കോവിലകത്തെ കളരിയിലേക്കു തിരിച്ചതു്. തലേന്നു രാത്രിയിൽ തനിക്കുണ്ടായ അനുഭവങ്ങൾ ആലോചിച്ചു തരംതിരിച്ചു് ഓരോ കാൎയ്യങ്ങൾ തീൎച്ചപ്പെടുത്തുന്നതിനു പണിക്കൎക്കു് ഇതുവരെ സാധിച്ചില്ല. അങ്ങിനെയിരിക്കെ ഇതുകൂടി വന്നപ്പോൾ അയാളുടെ ബുദ്ധി അമ്പരന്നുപോയതിൽ ആശ്ചൎയ്യപ്പെടാനില്ലല്ലോ. ഗൂഢാലോചനാസംഘത്തെ അന്വേഷിക്കുന്നതിനും താനും അനുചരനും കൂടിപ്പോയിട്ടു് സംഘം ഉണ്ടായിട്ടുള്ളതിനുള്ള ലക്ഷ്യങ്ങൾ ധാരാളമായിരുന്നു എങ്കിലും അവർ അന്വേഷണങ്ങൾ അറിഞ്ഞിട്ടു പൊയ്ക്കളഞ്ഞതുപോലെയാണു കാണപ്പെട്ടതു്. ഒരുപക്ഷെ രാജാവുതന്നെ അവരുടെ ഉദ്ദേശം മനസ്സിലാക്കി സ്വന്തം ആളുകളെ അയച്ചു് ആ ഗൂഢസംഘത്തെ ഇല്ലാതെ വരുത്തിയതായിരിക്കുമോ? എന്നാൽ അവിടെ കണ്ട യമകിങ്കരസന്നിഭനായ പുരുഷനാരു്? ഇതിനൊക്കെയും പുറമെ മുകുന്ദൻകുത്തു പണിക്കരെ രാത്രിയിൽ എവിടെവെച്ചു് ആരാണു ഹനിച്ചതു്? ഇപ്രകാരമുള്ള ചിന്തകളോടുകൂടിയാണു പണിക്കർ ആ ആൾക്കൂട്ടത്തിനിടയിലേക്കു ചെന്നതു്. ഓരോരുത്തരോടു സ്വകാൎയ്യമായും ഉപായത്തിലും സംസാരിച്ചതിൽ നിന്നു് നയവിശാരദനായ പണിക്കർ പെരിയമനനമ്പൂതിരി രാജാവിനെ കണ്ടു കാൎയ്യങ്ങൾ അറിയിക്കുന്നതിനായി അകത്തേയ്ക്കു പോയിട്ടുണ്ടെന്നും ഒരുപക്ഷെ ചെമ്പകക്കുറിയുമായി യുദ്ധംതന്നെ ഉണ്ടാവുവാൻ ഇടയുണ്ടെന്നും ഗ്രഹിച്ചു. പാഴേരിക്കൽ മൂത്തകയ്മളും ശ്രീലിംഗമയ്യനും മററു ചിലരുമായി മന്ത്രിക്കുന്നതുകണ്ടു്

പണിക്കർ ആ സ്ഥലത്തേയ്ക്കു ചെന്നു. ശ്രുതലിംഗമയ്യർ പണിക്കരെ നോക്കി ഇങ്ങനെ പറഞ്ഞു:—

"എന്താ പണിക്കർ, കേട്ടില്ലേ കഥയൊക്കെ? യുദ്ധമുണ്ടായാൽ നിങ്ങളെക്കെയല്ലേ മുന്നണിയിൽ? ഞങ്ങളൊക്കെ ബ്രാഹ്മണർ."

പണിക്കർ:—അതുകൊണ്ടെന്താണു്? യുദ്ധം വരുന്നെങ്കിൽ വരട്ടെ. പേടിച്ചാലൊളിക്കാൻ കാട്ടണോ?

ശ്രുതലിംഗം:—പണിക്കരശരിതുള്ളവൻ. പടത്തലവൻ എങ്കിലും കാര്യമില്ലാത്ത യുദ്ധത്തിലേർപ്പെടുന്നതു രാജനീതിയല്ലല്ലോ. പണിക്കരു മരിച്ചാൽ വ്യസനിപ്പാൻ ആളുകളില്ലേ?

പണിക്കർ:—ഞാൻ മരിച്ചാൽ ആർക്കെന്തു ചേതമുള്ളൂ? മരിക്കാനല്ലേ സൃഷ്ടിച്ചിട്ടുള്ളതു്?

ശ്രുതലിംഗം:—"എല്ലാം നമുക്കറിയും. മരിച്ചാൽ അഴകുള്ളക്കു് ആരുമില്ലെന്നോ? അപ്പിടിയാ ഹാ ഹാ!" എന്നു് ഒരു ചിരിയും ചിരിച്ചു് ശ്രുതലിംഗമയ്യർ അവിടെ നിന്നും മാറി പൊയ്ക്കളഞ്ഞു.

പണിക്കർ അതിനു ശേഷം അവിടെ നിന്നില്ല. തന്റെ ശിഷ്യരെ അഭ്യസിപ്പിക്കുന്നതിനായി കളരിയിലേക്കു പോയി. കളരിയുടെ പടിപ്പുര കടന്നു മതിൽക്കെട്ടിലേക്കു കയറുന്നതിനു ആരംഭിച്ചപ്പോൾ അവിടെ എന്തോ പണിയെടുത്തുനിന്ന മൂകയായ ഒരു വൃദ്ധ അയാളെ കൈകാട്ടി വിളിച്ചു. അടുത്തു ചെന്നപ്പോൾ, ആംഗ്യങ്ങൾകൊണ്ടു പലതും പറയുന്നതിനു് അവർ ശ്രമിച്ചുവെങ്കിലും പണിക്കർക്കു് അതൊന്നും മനസ്സിലാകാഞ്ഞതിനാൽ അയാളുടെ വസ്ത്രത്തെ പിടിച്ചു തന്റെ കൂടെ വരണമെന്ന ഭാവത്തിൽ മുമ്പോട്ടു നടയായി.

മറ്റൊരു പുതുതായ നാടകത്തിലാണു് താൻ കാലെടുത്തു വെക്കുന്നതെന്നു ആലോചിപ്പാനും അസമൎത്ഥനായിരുന്ന പണിക്കർ അവൾ നടന്നവഴിയെ പോകുന്നതാണു നല്ലതെന്നു ക്ഷണനേരംകൊണ്ടുതന്നെ നിശ്ചയിച്ചു. കോവിലകത്തിന്റെ പല മാതിരി വഴികളിലുംകൂടി നടന്ന ഒടുവിൽ കളിപ്പുരമാളികയുടെ അരികിലുള്ള ഒരു വാഴത്തോപ്പിനകത്തു കടന്നിട്ടുവെച്ചു് ആ വൃദ്ധ പുറത്തുതന്നെ നിന്നു ഈ കദളീവനത്തിൽ അധിവസിക്കുന്ന മൂൎത്തി ഏതെന്നു പണിക്കൎക്കു് അധികനേരം സംശയിക്കേണ്ടിവന്നില്ല. ആ വാഴത്തോപ്പിനകത്തു കയറിയപ്പോൾതന്നെ വഴിക്കുവെച്ചു് അയാൾക്കു തോന്നിയിരുന്ന ശങ്കകളെല്ലാം പാടെ കടന്നു കഴിഞ്ഞിരുന്നു. തന്റെ പ്രേമഭാജനമായ യുവതിക്കു് എന്തോ തന്നോടു ഗൂഢമായി പറയാനുണ്ടെന്നും അതിലേയ്ക്കു തന്റെ സാന്നിദ്ധ്യത്തെ ക്ഷണിച്ചു് ആളയച്ചതാണെന്നും അയാൾ ഊഹിച്ചുകഴിഞ്ഞിരുന്നു. ഈ വിചാരത്തോടെ ചുററും നോക്കിയപ്പോൾ പിറകിൽ ഇലകൾ അനങ്ങുന്ന ഒരു ശബ്ദവും, അതോടുകൂടിത്തന്നെ ഒരു സ്ത്രീസ്വരൂപവും പ്രത്യക്ഷമായി. അതു് പാൎവ്വതിനേത്യാരുതന്നെ ആയിരുന്നു.

ആദ്യഖണ്ഡത്തിൽ വിവരിച്ച സംഭവത്തിനുശേഷം ഇവർ തമ്മിൽ നേരിട്ടു കാണുന്നതു് ഇന്നാണു്. പലപ്പോഴും അവർ തമ്മിൽ കാണുന്നതിനു് ഇടയായിട്ടുണ്ടായിരുന്നെങ്കിലും നേരിട്ടു സംഭാഷണം അവരുടെ സ്ഥിതിവ്യത്യാസംകൊണ്ടു് അത്ര സുസാദ്ധ്യമല്ലായിരുന്നു. അന്തഃപുരങ്ങളിലെ പ്രീതി നേടുന്നതിനു നടക്കുന്ന സ്വഭാവമല്ലായിരുന്നു പണിക്കരുടേതു്. തന്റെ രാജാവിന്റെ മക്കളുടെ അനുരാഗം തനിക്കു് വശമാക്കുന്നതിനുള്ള പ്രവൃത്തിതന്നെ നീചമാണെന്നുള്ള വിചാരം അയാൾക്കു

ണ്ടായിരുന്നതുകൊണ്ടു്, ദുഷ്പ്രവാദങ്ങൾക്കു് ഇടകൊടുക്കാതിരിക്കുന്നതിനായി ഈ കാൎയ്യങ്ങളിൽ പ്രത്യേകമായൊഴിഞ്ഞുമായിരുന്നു പണിക്കരുടെ നടപടി. തങ്ങൾ രണ്ടുപേരും വളരെ സമീപത്തിലാണു് സ്ഥിതിചെയ്യുന്നതെന്നും കുശലം പതിവായി അന്യോന്യം അന്വേഷിക്കാറുണ്ടെന്നും ഉള്ള ബോധം തന്നെ അവരിൽ അങ്കുരിച്ചിരുന്ന പ്രണയബന്ധത്തെ ദൃഢീകരിക്കുന്നതിനുതകി. ഏതു വിധത്തിലാണു നേരിട്ടു ഒരു സംഭാഷണത്തിനു സൌകൎയ്യം തനിക്കു കിട്ടുന്നതെന്നു പണിക്കർ പലപ്പോഴും ആലോചിക്കാതിരുന്നില്ല. നേത്ര്യാൎക്കും അതുപോലെ തന്നെ ഒരു വിചാരം ഉണ്ടായിരുന്നിരിക്കാം. എങ്കിലും കോവിലകത്തെ ഏൎപ്പാടുകൾക്കു് ഇതു് മൂന്നാമതൊരാൾ അറിയാതെ സാദ്ധ്യമല്ലാതിരുന്നതിനാൽ അവർ രണ്ടുപേരും അടങ്ങിപ്പാൎത്തതേ ഉള്ളു.

മുൻപറഞ്ഞ പ്രകാരം മൂകയായ വൃദ്ധ പണിക്കരെ വന്നു വിളിച്ചപ്പോൾ എന്തോ അത്യാവശ്യമായ കാൎയ്യമുണ്ടായിരിക്കണമെന്നു് അയാൾ തീൎച്ചപ്പെടുത്തി. വെറുമൊരു രഹസ്യസല്ലാപത്തിനു് ഇത്രമാത്രം പണിപ്പെട്ടിരിക്കയില്ലെന്നും അതിൽ കവിഞ്ഞു് എന്തോ ഉദ്ദേശം ഉണ്ടായിരിക്കണമെന്നും അയാൾ തീൎച്ചപ്പെടുത്തി. എന്തായാലും ആ കുമാരിയുടെ ശുഭ്രവസ്ത്രലേശം ആ കദളീവൃക്ഷങ്ങളുടെ ഇടയിൽ കണ്ടതോടുകൂടി മററു ചിന്തകൾ വിസ്മൃതകോടിയിൽ ലയിച്ചു. അവളുടെ സാന്നിദ്ധ്യം ഒന്നു മാത്രമേ മനസ്സിൽ തെളിഞ്ഞുള്ളു.

നേത്ര്യാരു പണിക്കരുടെ അടുത്തു വന്നപ്പോഴാണു് ഇനിയത്തെ ചടങ്ങുകളുടെ വൈഷമ്യമയാൾക്കു മനസ്സിലായതു്. സന്ദൎഭമാകുന്ന വിഷ്കംഭം കഴിഞ്ഞു എങ്കിലും അങ്കഭാഗത്തിലെ നാടകരീതികൾ മനസ്സിലാകാതെ

അവർ രണ്ടുപേരും കഴിഞ്ഞു. ഇപ്രകാരമൊരു രഹസ്യസമാഗമത്തിൽ അന്യോന്യമെന്ന ആലോചിച്ചുവെച്ചിരുന്നതും പ്രപഞ്ചജ്ഞന്മാരായ പഞ്ചബാണൻ ഉപദേശിച്ചുകൊടുത്തിരുന്നതുമായ ശൈലീഭേദങ്ങൾ എല്ലാം തന്നെ അവർ നിശ്ശേഷം മറന്നുപോയി. ഇപ്രകാരം അവർ രണ്ടുപേരും കർത്തവ്യവിമൂഢരായി ഒട്ടുനേരം നിന്നുവെങ്കിലും നേത്യാർക്കു, പണിക്കർക്കുണ്ടായതുപോലുള്ള വിഷമം ഈ സന്ദർഭത്തിലുണ്ടായില്ല. അവളാണു് ആദ്യം സംസാരിച്ചതു്.

“അന്ന പറയരുടെ കയ്യിൽനിന്ന ഞങ്ങളെ രക്ഷിച്ചതിനുള്ള നന്ദി ശരിയായി പറയുന്നതിനുപോലും ഇതുവരെ സാധിച്ചിട്ടില്ല. അതുകൊണ്ടു് ഇവർ കൃതഘ്നയെന്ന വിചാരിക്കരുതേ.”

പണിക്കർ:—അതെത്ര നിസ്സാരമായ ഒരു കാര്യം. അതിനെപ്പറ്റി എന്താണു വിചാരിക്കാനുള്ളതു്?

നേത്യാർ:—ഞങ്ങളുടെ ഇപ്പോഴത്തെ സ്ഥിതിക്കു സഹായം എത്ര തന്നെ തുച്ഛമായാലും വിലവെയ്ക്കാതിരിക്കാമോ! അടുത്ത ബന്ധുക്കൾപോലും ദ്രോഹത്തിനൊരുങ്ങുന്നു! നമ്മോടുകൂടെ നിൽക്കേണ്ടവർ ശത്രുപക്ഷത്തിൽ ചേരുന്നു. എല്ലാംകൊണ്ടും കഷ്ടകാലം ബാധിച്ചിരിക്കുമ്പോൾ ഒരു സഹായം ആരെങ്കിലും ചെയ്താൽ അതിന്റെ കൃതജ്ഞത കാണിക്കേണ്ടേ?

പണിക്കർ:—ഇവിടത്തേക്കു ആ സ്ഥിതിയിലായിട്ടില്ലല്ലൊ. പിന്നെന്തിനു മനസ്താപപ്പെടുന്നു?

നേത്യാർ:—പണിക്കർ അറിഞ്ഞിട്ടോ അറിയാതെയോ പറയുന്നതു്? ഒരുപക്ഷേ എന്നെ കളിപ്പിക്കാനായിരിക്കും. ഒരുപക്ഷേ സംഗതികളുടെ ഗൗരവസ്ഥിതി മനസ്സിലാക്കാൻ സാധിക്കാതിരുന്നിട്ടായിരിക്കും. ഏതായാലും ഞാൻ ഇതാ പറഞ്ഞേക്കാം. കൊട്ടാരത്തിൽത്തന്നെ

നടക്കുന്നതു ദ്രോഹങ്ങളാണു്. അവയറിയുമ്പോൾ അപകടം എത്രമാത്രം ആയിട്ടുണ്ടെന്നു മനസ്സിലാകും. ഇന്നലെ ഞാൻ അറയ്ക്കകത്തു് ഒരു സംസാരം കേട്ടു. ഞാൻ ഉറങ്ങിപ്പോയി എന്നാണു് അവർ വിചാരിച്ചതു്. അപ്പോഴേ കഥ മുഴുവൻ എനിക്കു മനസ്സിലായുള്ളു. രാജ്യാപഹരണം മാത്രമല്ല ദ്രോഹികൾ വിചാരിക്കുന്നതു്. സന്തതികൂടെ നശിപ്പിക്കണമെന്നാണു്. ആരുമറിയാതാണോ പറയർ നമ്മെ ആക്രമിക്കാൻവന്നതു്. ഇപ്പോഴേ വിവരങ്ങൾ തെളിയുന്നുള്ളു.

പണിക്കർക്കു് ഇതിൽനിന്നു സംഗതികൾ മനസ്സിലായില്ല. എന്തോ ദ്രോഹാലോചന കൊട്ടാരത്തിൽ തന്നെ നടക്കുന്നുണ്ടെന്നുമാത്രമേ ഈ വാഗ്ധോരണിയിൽനിന്നു് അയാൾക്കു മനസ്സിലാക്കുവാൻ സാധിച്ചുള്ളു.

പണിക്കർ:—എന്താണോ അവിടുന്നു പറയുന്നതു്? കൊട്ടാരത്തിൽതന്നെ എന്തു ദ്രോഹമാണു നടക്കുന്നതു്?

നേത്ത്യാർ:—എന്തു ദ്രോഹമാണെന്നോ? ഇനിയും ചെമ്പകശ്ശേരിക്കു് ഇങ്ങോട്ടു കേറിക്കൊണ്ടാൽ മതി. കാര്യമെല്ലാം കഴിഞ്ഞു.

പണിക്കർ:—അങ്ങനെ പറയരുതേ. ദ്രോഹികൾ ഒടിച്ചാൽ മുടിയുമോ? ഞാനും ഇതു് അന്വേഷിക്കുന്നുണ്ടു്. അത്രയും ഒന്നുമായിട്ടില്ല. ബുദ്ധിയും ശക്തിയുമുള്ള ഒന്നുരണ്ടു് ആളുകൾ വിചാരിച്ചാൽ തടഞ്ഞു നിർത്താവുന്നതേ ഉള്ളു.

നേത്ത്യാർ:—അത്രയേ ഉള്ളു. എന്നാൽ ഇതിൽ ഏർപ്പെട്ടിരിക്കുന്ന ആളുകളുടെ ദുഷ്ടബുദ്ധിയും കാപട്യവും എന്നെപ്പോലെ പണിക്കർക്കു മനസ്സിലായിട്ടുണ്ടെങ്കിൽ ഇത്ര നിശ്ചയമായി ഈ കാര്യം പറകയില്ലായിരുന്നു. ഈ കൊട്ടാരത്തിനകത്തുവെച്ചുതന്നെയാണു് ഈ രാജ

കുടുംബത്തിന്റെ നാശം ആലോചിച്ചു തീർച്ചപ്പെടുത്തുന്നു് എന്നു ഞാൻ പറഞ്ഞാൽ അതു വിശ്വസിക്കുമോ? എനിക്കു് ഇന്നലെയാണു കഥകൾ എല്ലാം തെളിഞ്ഞു മനസ്സിലായതു്. ഓരോരോ ദുഷ്ടതകൾ എല്ലാം എന്റെ മുൻപിൽവെച്ചു് അവർ പറഞ്ഞു തീർച്ചപ്പെടുത്തുമ്പോൾ അതൊന്നും എനിക്കറിഞ്ഞിട്ടു കാര്യമില്ലാത്തതെന്നു ഞാൻ വിചാരിച്ചിരുന്നു. സംഗതികളുടെ ഗൌരവം മുഴുവൻ ഇന്നലെ രാത്രിക്കു മനസ്സിലായി. സാധു എന്റെ ചെറിയമ്മ ആ പട്ടരുടെ മിരട്ടിൽ കുടുങ്ങിപ്പോയി. അവർ കുട്ടികളേയും ജ്യേഷ്ഠത്തിയേയുംകൊണ്ടു രാത്രി ചെമ്പകശ്ശേരിക്കു പൊയ്ക്കളയാമെന്നാണു തീർച്ചപ്പെടുത്തിയതു്. ആ പറയന്റെ കൈയിൽ ഞങ്ങളെല്ലാവരും പെട്ടുപോയിരുന്നെങ്കിൽ ആർക്കൊരു കുറവുമില്ലാതെ തന്നെ പുണർകോട്ടുസ്വരൂപം അന്യംനിന്നുപോയേനേ. ആ ദുഷ്ടാലോചന സാധിക്കാതെ പോയതുകൊണ്ടല്ലേ ഈ വിധത്തിലൊക്കെ ചെയ്യേണ്ടി വന്നിരിക്കുന്നതു്?

പണിക്കർ ഒന്നു ഞെട്ടിയുണർന്നതുപോലെ നിന്നു.

ചെമ്പകശ്ശേരിരാജാവിന്റെ അനുമതിയോടുകൂടി ആയിരിക്കണം വില്യാർവട്ടത്തു കുറുപ്പു് പുണർകോട്ടുസ്വരൂപത്തിലെ സ്ത്രീകളെ പിടിക്കുന്നതിനായി പറയക്കു് ആജ്ഞ കൊടുത്തതെന്നു് അയാൾ ഊഹിച്ചിരുന്നു എങ്കിലും അതു് ഈ ദ്രോഹകയറിന്റെ ഒരു പിരി മാത്രമായിരിക്കുമെന്നു് അയാൾ ഊഹിച്ചില്ല.

മന്ത്യാർ പിന്നെയും പറഞ്ഞു:

"അതേ, കുട്ടികളേയും സ്ത്രീകളേയും വഞ്ചിയിൽ കയറ്റി മറ്റു വല്ല ക്ഷേത്രത്തിലും പോകുന്നു എന്നുള്ള വ്യാജേന ഇപ്പറയികളുടെകൈയിൽ കൊണ്ടാക്കാനാണു് ഇപ്പോൾ വിചാരം" എന്നു പറഞ്ഞു് ആ കന്യക

ഏങ്ങിക്കരഞ്ഞു തുടങ്ങി. പനിനീർസുമകോമളമായ ആ മുഖത്തിൽ കണ്ണുനീർക്കണങ്ങൾ കണ്ടപ്പോൾ പണിക്കരുടെ ഹൃദയം തകർന്നുപോയി. അവർ പറഞ്ഞ സംഗതിയുടെ ഗൌരവം മുഴുവനായി അയാൾ കണ്ടതു ക്രമേണ ആയിരുന്നു. ഈ രാജകുടുംബത്തിന്റെ നാശത്തിൽ ബദ്ധകങ്കണന്മാരായിരിക്കുന്നതു പെരിയമനയും മുതലിയാരു മാണെന്നുള്ള രഹസ്യം അയാൾക്കു് ഈ സംസാരത്തിൽ നിന്നു മനസ്സിലായി.

പണിക്കർ കുറേനേരം നിന്നു് ആലോചിച്ചശേഷം പറഞ്ഞു:

"വ്യസനിക്കേണ്ട. ഇതിനു നിവൃത്തിയുണ്ടെങ്കിൽ ഞാനുണ്ടാക്കാം. ഇന്നു രാത്രി തന്നെയാണോ കൊണ്ടുപോകാൻ തീർച്ചയാക്കിയിരിക്കുന്നതു്"?

നേത്യാർ:—അവരുടെ ആലോചന മുഴുവൻ എനിക്കു മനസ്സിലായിട്ടില്ല. കുറെയൊക്കെ അങ്ങുമിങ്ങും കേട്ടതിൽ തകഴിയിൽ ശാസ്താവിനെ തൊഴാൻ ഈ സംക്രാന്തിനാളിൽ എല്ലാവരുംകൂടി പോകേണമെന്നും, അപ്പോൾ വഴിക്കു ഉപ്പായികളായ കുട്ടാസ്ഥക്കവർച്ചക്കാർ വന്നു കൊണ്ടുപൊയ്ക്കൊള്ളേണമെന്നുമാണു് ഏർപ്പാടു ചെയ്തിരിക്കുന്നതെന്നാണു മനസ്സിലായതു്".

ചെമ്പകശ്ശേരിയുടെ അതിർത്തിയിൽ ഒരു സംഘം ഉപ്പായികൾ കവർച്ചചെയ്തു പാർക്കുന്നുണ്ടായിരുന്നു എന്നു പ്രസിദ്ധമായിരുന്നു. അവർ മാത്തൂർ പണിക്കർ മുതലായ ചെമ്പകശ്ശേരിപ്രമാണികൾ തങ്ങളുടെ കൌടില്യനയങ്ങൾ പുലർത്തുവാനായി ഉപയോഗിച്ചുവന്നിരുന്നവരാണെന്നുള്ളതു പരക്കെ ബോദ്ധ്യമായിരുന്നു. അവരുടെ ആക്രമങ്ങൾ ചെമ്പകശ്ശേരി രാജ്യത്തിലോ അവിടത്തോടു

സഖ്യതയിലിരിക്കുന്ന മററു സ്വരൂപങ്ങളിലോ പതിവില്ല. അവരെക്കൊണ്ടാണ് ഈ ദുഷ്പ്രവൃത്തി ചെയ്യിക്കുവാൻ ആലോചിക്കുന്നതെന്നു മനസ്സിലായപ്പോഴും, ഈ നയത്തിന്റെ ഉത്ഭവസ്ഥാനമെവിടെയെന്ന് ഊഹിക്കുന്നതിനു പണിക്കർക്ക് ബുദ്ധിമുട്ടുണ്ടായില്ല.

"ആകട്ടെ. സംക്രാന്തിക്ക് ഇനിയും ഏഴെട്ടുദിവസമുണ്ടല്ലോ. ഒട്ടും പേടിക്കണ്ട. കാര്യമൊക്കെ ഞാനേററു."

സംഭാഷണമവസാനിച്ചതുപോലെ രണ്ടുപേരും മിണ്ടാതെ നിന്നു. പിറകോട്ടു തന്നെ പോരികയല്ലേ വേണ്ടതെന്നു പണിക്കർ വിചാരിച്ചു യാത്ര പറയുന്ന ഭാവത്തിൽ നേത്യാരുടെ മുഖത്തേക്കുനോക്കി. അയാളുടെ വിചാരഗതിയെ തടഞ്ഞു മനസ്സിലാക്കിയ ആ കന്യക സ്ഥിതിക്കനുസരിച്ച ഗൌരവത്തോടെ അവരുടെ വർത്തമാനം അവസാനിച്ച രീതിയിൽ പിന്തിരിഞ്ഞു. പണിക്കർ കൈകൂപ്പി പിന്തിരിഞ്ഞു രണ്ടുമൂന്നടി നടന്നപ്പോഴും നേത്യാർ പറഞ്ഞു: "എനിക്കു ഒന്നുകൂടി പറയാനുണ്ട്. നിങ്ങളും ഈ ചെയ്യുന്നതു ഞാൻ ഒരിക്കലും മറന്നുപോവുന്നതല്ല. പുണർകോട്ടുള്ളവർ നന്ദിയുള്ളവരാണ്."

പണിക്കരുടെ കണ്ണുകളിൽ രണ്ടു വലിയ അശ്രുകണങ്ങൾ നിറഞ്ഞുനിൽക്കുന്നതു നേത്യാർക്കും കാണാമായിരുന്നു. "എന്നെ ഇങ്ങനെ ഒരു കാര്യം ഏല്പിക്കാനിടയായതുതന്നെ എനിക്ക് ആശിക്കാവുന്നതിൽ കവിഞ്ഞ ബഹുമാനമാണ്. ഞാൻ ആര്? അപരിചിതനായ ഒരു യുവാവ്. സ്വഗൃഹത്തിൽനിന്നു പിണങ്ങി വന്നുപാർക്കുന്ന ഒരു നിസ്സാരൻ."

നേത്യാർ സ്വല്പം പുഞ്ചിരിതൂകി ചോദിച്ചു:

"ഒരപരിചിതനായ യുവാവെന്നുള്ള നില മാത്രമാണോ പണിക്കർക്ക് ഇവിടെയുള്ളത്?"

എന്തുദ്ദേശിച്ചാണു് ആ യുവതി ഇങ്ങനെ ഒരു ചോദ്യം ചെയ്തതെന്നു പണിക്കർക്കു മനസ്സിലാക്കാൻ കഴിഞ്ഞില്ല. അഥവാ, "കലവധൂടികൾക്കെന്തു സംഗതി യാരറിഞ്ഞുവാൻ?" ആ ചോദ്യം ഉണ്ടാക്കിയ മനോസംഭ്രമത്തിൽ നിന്നു പണിക്കർ മുക്തനാകുന്നതിനുമുമ്പെ,

"എന്റെ പൊന്നുംതൃക്കോവിലപ്പാ, അതിനു വിധിയുണ്ടെങ്കിൽ—" എന്നു മാത്രം പറഞ്ഞു് ആ യുവതി കദളിക്കൂട്ടങ്ങളുടെ ഇടയിൽ മറഞ്ഞുകഴിഞ്ഞു.

---

# ഏട്ടാം അദ്ധ്യായം

മുകുന്ദൻ കുഞ്ഞുപണിക്കരുടെ മരണംകൊണ്ടു വന്നിട്ടുള്ള നഷ്ടവും മാനഹാനിയും ഉടൻതന്നെ തക്കതായ വിധത്തിൽ തീർക്കാത്തപക്ഷം ചെമ്പകശ്ശേരിപ്പട പുണർകോട്ടസ്വരൂപത്തെ യാതൊരു താമസവും കൂടാതെ അതിക്രമിക്കുന്നതാണെന്നു് അറിയിപ്പാൻ ചെമ്പകശ്ശേരിരാജാവു കാലവിളംബത്തിനു് ഇടകൊടുത്തില്ല. നാലുദിവസത്തിനകം പുണർകോട്ട രാജാവു് സ്ഥാനാപതികൾ മുഖാന്തിരം ദേവനാരായണൻ തിരുവടിയോടു ക്ഷമാപണം ചെയ്യണമെന്നും, നഷ്ടപരിഹാരാർത്ഥം ചെമ്പകശ്ശേരിയോടു തൊട്ടുകിടക്കുന്ന മുട്ടാർ എന്ന പ്രദേശം ഒഴിഞ്ഞെഴുതിവിടണമെന്നും, മരിച്ച പണിക്കരുടെ കുടുംബത്തിലേക്കു 10000 രാശാഹൻ കു് ഞെപ്പുസമയത്തിനുള്ളിൽ എണ്ണിക്കൊടുക്കണമെന്നുമായിരുന്നു ചെമ്പകശ്ശേരിരാജാവു് ആവശ്യപ്പെട്ടതു്. ഇതെല്ലാം ഉടനടി നടത്താത്ത പക്ഷം ബലം പരീക്ഷിച്ചു മാത്രമേ കാര്യം തീരുകയുള്ളു.

എന്നു തെളിവായി പറഞ്ഞിരുന്നു. ഈ എഴുത്തു കിട്ടിയപ്പോഴും പുനർകോട്ട രാജാവിന്റെ സ്ഥിതി എന്തെന്നു ഊഹിക്കാവുന്നതായിരുന്നു. ക്ഷമായാചനം ചെയ്യാമെന്നു വെച്ചാൽതന്നെയും മററു രണ്ടു കാര്യങ്ങളും ക്ഷിപ്രസാധ്യമായിരുന്നില്ല. മുട്ടാർ എന്ന പ്രദേശം പുനർകോട്ടസ്വരൂപത്തിന്റെ കണ്ണായ ഒരു പ്രദേശമായിരുന്നു; എന്നു മാത്രമല്ല, രാജാവിന്റെ നികുതിയിൽ പകുതിയിലധികവും അവിടെ നിന്നായിരുന്നു വന്നിരുന്നതു്. അതു് ഒഴിഞ്ഞുകൊടുക്കുന്നതായാൽ പുനർകോട്ടസ്വരൂപം ചിറകൊടിഞ്ഞ പക്ഷിയെപ്പോലെ ഒരു നിസ്സഹായസ്ഥിതിയിലായിത്തീരും. മാത്തൂർ പണിക്കർക്കു് 10000 വരാഹൻകൊടുക്കണമെന്നാവശ്യപ്പെട്ടിരുന്നതു് ഇതിലും വലിയ പ്രയാസമുള്ള ഒരു കാര്യമായിരുന്നു. രാജഭണ്ഡാഗാരത്തിന്റെ സ്ഥിതി മുമ്പുതന്നെ പറഞ്ഞിട്ടുള്ളതാണല്ലോ. നികുതിപിരിവെന്നതു നാമാവശേഷമായിത്തീന്നിരുന്നു. കൊട്ടാരംവക ചെലവുകൾക്കുതന്നെ വേണ്ട പണം അവിടെയുണ്ടായിരുന്നില്ല. പിന്നെ എവിടെനിന്നാണു് ഇത്ര വലിയ ഒരു സംഖ്യ ഉടൻ ഉണ്ടാവുന്നതു്!

എന്നാൽ, ചെമ്പകശ്ശേരിയെ സമാധാനപ്പെടുത്താതിരുന്നാലുള്ള കഥ ഇതിലും കഷ്ടമായിരുന്നു. സേനാജനങ്ങൾ എത്രമാത്രം വിശ്വസിക്കപ്പെടാൻതക്കവരെന്നു രാജാവും മനസ്സിലാക്കാതിരുന്നില്ല. കോതവർമ്മരാജാവു് ശാന്തസ്വഭാവനും ബലഹീനനുമായിരുന്നു എങ്കിലും ബുദ്ധിശൂന്യനായിരുന്നില്ല. കാര്യങ്ങളുടെ ശരിയായ സ്വഭാവം അദ്ദേഹവും മനസ്സിലാക്കിയിരുന്നു. വിരോധികളുടെ പണം തന്റെ പ്രജകളുടെ രാജസ്നേഹത്തെപ്പോലും വിലയ്ക്കു വാങ്ങിയിരുന്നുവെന്നുള്ള സംഗതി അദ്ദേഹം പലതുകൊണ്ടും ഊഹിച്ചിരുന്നു. പക്ഷെ ഈ ഗൂഢതന്ത്രങ്ങൾ ഏതു സ്ഥാനത്തുനിന്നാണു് ഉത്ഭവിക്കുന്നതെന്നോ,

ആ പാവകളുടെ ചരട്ടുകൾ ഏതൊരു കയ്യിലാണു ചെന്നുചേൎന്നിരുന്നതെന്നു അദ്ദേഹം മനസ്സിലാക്കിയില്ല. ഇങ്ങനെയുള്ള സ്ഥിതിയിൽ ചുററുമുള്ള ആളുകളെ എല്ലാവരേയും ഒന്നുപോലെ അവിശ്വസിക്കുന്നതു ദുർബ്ബലബുദ്ധികളുടെ സ്വഭാവമാണു്. അതുകൊണ്ടു് രാജാവു തനിക്കു വന്നു ചേൎന്നിരിക്കുന്ന ആപത്തിനെപ്പററി മററാളുകളോടു സംസാരിക്കയോ അവരുടെ ഉപദേശം ആവശ്യപ്പെടുകയോ ചെയ്തില്ല. പതിവായി രാജസഭ ചെമ്പകശ്ശേരിയുമായുള്ള കലഹത്തെപ്പററി ആലോചിക്കുമ്പോൾ ഓരോരുത്തരും പറയുന്നതു കേട്ടു മൂളി, സ്വന്തമായി ഒരു തീർമാനം ചെയ്യാൻ പാടില്ലാത്ത ആളിനെപ്പോലെ ഇരിക്കുകയായിരുന്നു അദ്ദേഹത്തിന്റെ പതിവു്. ഇക്കാരണംകൊണ്ടു് ശ്രുതലിംഗമയ്യൎക്കും നമ്പൂതിരിക്കും അദ്ദേഹത്തിനെ വലിയ പുച്ഛമായിരുന്നു. ചെമ്പകശ്ശേരിയിൽനിന്നു വന്ന എഴുത്തിനെപ്പററി ആലോചിക്കുന്നതിനായി രാജാവു് തന്റെ പ്രമാണികളായ ഉപദേഷ്ടാക്കളെ വിളിച്ചു കൂട്ടിയപ്പോൾ അവർ ഈ അഭിപ്രായം പ്രകടിപ്പിക്കാതിരുന്നില്ല. ശ്രുതലിംഗത്തിനും പെരുമനയ്ക്കും ഉടൻതന്നെ യുദ്ധം വേണമെന്നുള്ള അഭിപ്രായമായിരുന്നു. ചെമ്പകശ്ശേരിയിൽനിന്നു ആവശ്യപ്പെട്ടിരിക്കുന്ന സംഗതികൾ നടത്താത്തക്കതല്ലെന്നും, അങ്ങനെ നടത്തുന്നതായാൽ സ്വരൂപത്തിലേക്കു തീരാത്ത ദോഷമുണ്ടാകുമെന്നും, ഈ അഹംകാരത്തിനു മറുപടി യുദ്ധമാണെന്നും പെരുമന നമ്പൂതിരി വാഗ്ധാടിയോടുകൂടി പ്രസംഗിച്ചു. മുട്ടാർ എന്ന പ്രദേശം ഒഴിഞ്ഞുകൊടുത്താൽ തന്റെ വസ്തുക്കളിൽ ഒട്ടധികവും ചെമ്പകശ്ശേരിക്കു് അധീനമാകുമെന്നും, ഈ സ്വരൂപവും താനുമായുള്ള ബന്ധം വിചാരിക്കുമ്പോൾ ദേവനാരായണരാജാവു് തന്നെ ഉപദ്രവിക്കാതിരിക്കയില്ലെന്നും, അതുകൊണ്ടു് ആ

ദേശം വിട്ടുകൊടുക്കുന്നതു സജ്ജനദ്രോഹം തന്നെ ആയിരിക്കുമെന്നും അയാൾ വാദിച്ചു. ശ്രുതലിംഗമയ്യരും ഏതാണ്ടു ഈ അഭിപ്രായത്തോടാണു യോജിച്ചതു. "രാജാക്കന്മാരാണെങ്കിൽ ഉശിരു വേണം. വിരോധികളെ ഒരു പാഠം പഠിപ്പിച്ചില്ലെങ്കിൽ രാജാധികാരം നിസ്സാരമായിപ്പോകും." ഈ വാദമുഖത്തെ തെളിയിക്കുന്നതിനു 18 പുരാണങ്ങളിൽ നിന്നും, പാണ്ഡ്യചോളാദി ദേശചരിത്രങ്ങളിൽ നിന്നും ഉദാഹരണങ്ങൾ ഒട്ടധികം എടുത്തു പറഞ്ഞാണു അദ്ദേഹം സംസാരിച്ചതു. പടത്തലവൻ എന്നുള്ള നിലയിൽ പഴയരിക്കൽ കുഞ്ഞുളും ഈ അഭിപ്രായത്തെ പിൻതാങ്ങി. യുദ്ധത്തിനു നായന്മാരും വഞ്ചികളും തയ്യാറാണെന്നും, കല്പനയായാൽ ദേവനാരായണസ്വാമിയെത്തന്നെയും തന്റെ ചുണ്ടൻവള്ളത്തിന്റെ തലയ്ക്കൽ കെട്ടിയിട്ടുകൊണ്ടുവരുന്നതിനു തന്നെക്കൊണ്ടു സാധിക്കുമെന്നും ഉള്ള അയാളുടെ അഭിപ്രായത്തെ ശ്രുതലിംഗമയ്യർ മുതലായ യുദ്ധകാംക്ഷികൾ സഹർഷം ബഹുമാനിച്ചു. പഴക്കവും പരിചയവുമുള്ള ചില വൃദ്ധസേനാനായകന്മാർ ഇതിനെ എതിർത്തു പറയാതിരുന്നില്ല. അവർ പുറക്കാട്ടുരാജാവിന്റെ പ്രബലമായ ശക്തിയെപ്പറ്റിയും അദ്ദേഹത്തിനു ലന്തക്കാരിൽ നിന്നുണ്ടാകാവുന്ന സഹായത്തെപ്പറ്റിയും തുറന്നു പറഞ്ഞു. യുദ്ധമായാൽ ഉന്മൂലനാശമാണെന്നും സൂചിപ്പിക്കാതിരുന്നില്ല.

ഈ വിപരീതാഭിപ്രായങ്ങളെല്ലാം കേട്ടിട്ടും കോതവർമ്മരാജാവു യാതൊരു തീർമാനവും അപ്പോൾ ചെയ്തില്ല. ഉപദേഷ്ടാക്കന്മാരുടെ വാക്കുകൾ ശ്രദ്ധവെച്ചു കേട്ടശേഷം തീർച്ചപ്പെടുത്തുന്നതു പുറത്തു പറയുന്നതു രാജമന്ത്രത്തിനു വൈലക്ഷണ്യകാരണമെന്നു വിചാരിച്ചോ, തന്റെ മന്ത്രിസഭാംഗങ്ങളെത്തന്നെ വിശ്വാസമില്ലാഞ്ഞിട്ടോ ആയിരിക്കാം അദ്ദേഹം ഒന്നുംതന്നെ പറയാതിരുന്നതു.

സന്ധ്യയോടുകൂടി സഭ പിരിഞ്ഞപ്പോഴും കല്പനയെന്താണു് ഒടുവിൽ വരാൻപോകുന്നതെന്നു് ആൎക്കും ഒരു തീൎച്ചയുമില്ലായിരുന്നു. ശുദ്ധലിംഗബ്രാഹ്മണൻ മാത്രം എല്ലാക്കാൎയ്യവും തനിക്കു് അറിയാവുന്നതായി നടിച്ചിരുന്നു. നാളെ അല്ലെങ്കിൽ മറെറന്നാൾ തമ്പുരാൻ പടശേഖരിക്കുമെന്നും; അതിനാൽ പഴയരിക്കൽ കളരിയിൽ കച്ചകെട്ടുന്ന നായന്മാരെല്ലാം കല്പന കേൾക്കാൻ തയ്യാറായി സ്ഥലത്തുതന്നെ കാണണമെന്നും ആയാൾ മൂത്ത കയ്മൾ മുഖാന്തിരം ഒരു തരവു പുറപ്പെടുവിച്ചു. പെരുമനത്തു നമ്പൂതിരിയും ചില വട്ടങ്ങൾ ചെയ്യാതിരുന്നില്ല. രാജസഭ കഴിഞ്ഞു് അദ്ദേഹം പള്ളിമേനാവിൽ ശുദ്ധലിംഗത്തോടൊന്നിച്ചു കയറി പഴയരിക്കലേക്കു തന്നെ പോയി. അവിടെച്ചെന്നു മററു കാൎയ്യങ്ങളെപ്പററി ഗൂഢമായി ആലോചിച്ചു തീൎച്ചപ്പെടുത്തുന്നതിനു ശുദ്ധലിംഗമയ്യർ പണിയിച്ച രത്നമാളികയുടെ ഒററയിൽ അവർ ഒന്നിച്ചു് ഒട്ടേറനേരം ഇരുന്നു.

ഇവർ തമ്മിൽ തീൎച്ചപ്പെടുത്തുന്നതാണു രാജനിശ്ചയമായി ഒടുവിൽ പരിണമിക്കുന്നതെന്നു് എല്ലാവൎക്കും അറിയാമായിരുന്നു. അവരുടെ ആലോചന കഴിയുമ്പോൾ യുദ്ധമുണ്ടോ ഇല്ലയോ എന്നു തീൎച്ചയറിയാമെന്നു വിചാരിച്ചു് നാട്ടുപ്രമാണികൾ പലരും മാളികച്ചുവട്ടിൽ കൂടിയിരുന്നു. അവരോടു വൎത്തമാനങ്ങൾ പറഞ്ഞും, വരാൻ പോകുന്ന യുദ്ധത്തിൽ താൻ ചെയ്യാനുറച്ചിരിക്കുന്ന പരാക്രമങ്ങളെ വൎണ്ണിച്ചും മൂത്ത കയ്മൾ വേണ്ടമാതിരി ഉപചാരം ചെയ്തു് അവരെ സന്തോഷിപ്പിച്ചു. മൂന്നുനാലു നാഴികയായിട്ടും സ്നേഹിതന്മാർ പുറത്തു വരാതതുകൊണ്ടു പ്രമാണികൾ ഓരോരുത്തരായി യാത്ര പറഞ്ഞു തുടങ്ങി. അവരോടെല്ലാവരോടും കയ്മൾ "പഴ

തുടങ്ങിയതായിത്തന്നെ വിചാരിച്ചുകൊള്ളുക; ഇനിയും അമ്പലപ്പുഴെ ചെന്നേ ഇതു് അവസാനിക്കയുള്ളു" എന്നായിരുന്നു യാത്ര പറഞ്ഞതു്.

ഏകദേശം ഇരുട്ടുമായപ്പോഴേക്കു് കൊട്ടാരത്തിൽ അന്നത്തെ ജോലി എല്ലാം കഴിഞ്ഞു പണിക്കർ പഴയരിക്കലേക്കു മടങ്ങിയതു്. അന്നത്തെ സംഭവങ്ങൾ കേട്ടിടത്തോളവും പണിക്കർ അങ്ങോട്ടും ഇങ്ങോട്ടും മറിച്ചും തിരിച്ചും ആലോചിച്ചുനോക്കി. ഒരു ഊഹവും കണ്ടില്ല. മുകുന്ദൻ കണ്ണപ്പണിക്കരെ വധിക്കപ്പെട്ടുപോയതിനു പകരംവീട്ടുന്നതിനു മാത്തൂർ യജമാനന്മാർ പുറപ്പെട്ടുവെന്നുള്ളതിൽ പണിക്കർക്കു സംശയമുണ്ടായില്ല. അവർക്കു ചെമ്പകശ്ശേരിയിലുള്ള സ്ഥിതിയും സ്ഥാനവും വിചാരിക്കുമ്പോൾ നഷ്ടപരിഹാരം ഇത്ര കഠിനമായി ആവശ്യപ്പെട്ടതിൽ ആശ്ചര്യപ്പെടാൻ ഒന്നുമില്ലെന്നായിരുന്നു അയാൾ സമാധാനിച്ചതു്. അപ്രകാരം ആവശ്യപ്പെടുന്ന നഷ്ടം കൊടുക്കരുതെന്നും, ക്ഷമാപണം ചെയ്യരുതെന്നും പൊതുജനവും ഭൂതലിംഗമയ്യരും വാദിച്ചതു് അവരുടെ രാജ്യഭക്തിമാനത്തെ ദ്യോതിപ്പിക്കുന്ന ഒരു സംഗതിയാണെന്നു പണിക്കർ തീർച്ചപ്പെടുത്തി. അവർ ചെമ്പകശ്ശേരിയുടെ കക്ഷിയാണെന്നു താൻ വിചാരിച്ചിരുന്നതു് ഇതാലോചിക്കുമ്പോൾ പിശകായി വരാനേ ഇടയുള്ളു. എന്നും അയാൾ ഊഹിച്ചു. എന്തായാലും ഇത്ര വലിയ ഒരു സംഗതിയിൽ തമ്പുരാൻ പരസ്യമായി ഒരഭിപ്രായവും പറയാതിരുന്നതിനാൽ അയാൾ കുണ്ഠിതപ്പെട്ടു.

ഇങ്ങനെയുള്ള വികാരങ്ങളോടുകൂടിയാണു് പണിക്കർ പഴയരിക്കലേക്കു് എത്തിയതു്. അപ്പോഴത്തേക്കു സമയം സന്ധ്യ മയങ്ങിയിരുന്നു. തന്റെ മുറിയുടെ മുൻവശത്തു തിണ്ണയിൽ ഈ കാര്യങ്ങളെപ്പറ്റി പിന്നെയും

ആലോചിച്ചു വിചാരമഗ്നനായി ഇരിക്കുമ്പോഴാണു്, ആകസ്മികമായോ ആലോചിച്ചുകൂട്ടിയോ ഇക്കാവു് അവിടെ വന്നതു്.

“എന്താണു് ആശാൻ വിചാരിക്കുന്നതു്! ഇപ്പോഴും അമ്മയെപ്പററിയാണോ, അതോ?”

പണിക്കർ:—“ഒന്നുമല്ല; നാട്ടുകാൎയ്യങ്ങളെപ്പററി വിചാരിച്ചു എന്നേ ഉള്ളൂ. എത്ര വേഗമാണു സംഗതികൾ മുന്നോട്ടു പോകുന്നതു്! ഞാനും ഇതിനിടയിൽ വന്നു ചാടിയാലോ എന്നു വിചാരിക്കയായിരുന്നു.”

ഇക്കാവു്:—എന്താണു്, ഇവിടെ വന്നുചേൎന്നതിൽ മനസ്താപമുണ്ടോ?

പണിക്കർ:—എന്നില്ല; വിധിബലം വിചാരിച്ചു എന്നേ ഉള്ളൂ. മൂന്നു നാലു മാസത്തിനു മുൻപിൽ എനിക്കു് ഇതിൽ ഒരു പക്ഷമില്ലായിരുന്നു. ഏതു രാജ്യം മുടിഞ്ഞാലെന്തു്? ആരു നശിച്ചാലെന്തു? ഇങ്ങനെ ആയിരുന്നു. ഇപ്പോൾ നേരെ മറിച്ചല്ലേ?

ഇക്കാവു്:—യുദ്ധമുണ്ടായാൽ ഞങ്ങളെ ഒക്കെ വിട്ടും വെച്ചു പൊയ്ക്കളയുമെല്ലോ!

പണിക്കർ:—യുദ്ധമുണ്ടാകുമെന്നു തീൎച്ചയായോ?

ഇക്കാവു്:—നിങ്ങളൊക്കെയല്ലേ അറിയേണ്ടതു്? അടുക്കളയിൽ കിടക്കുന്ന ഞാൻ എങ്ങനെ അറിയും?

പണിക്കർ:—എങ്കിലും ഇത്രയും അറിഞ്ഞുവല്ലോ.

ഇക്കാവു്:—അതു സ്വാമിയും തിരുമേനിയും കൂടി പറയുന്നതു കേട്ടതാണു്. ഇവിടെ പടക്കൂട്ടിത്തുടങ്ങീയല്ലോ. പിന്നെ ഇപ്പോൾ അവിടെ വലിയ ആലോചന മുറുകിയിരിക്കയല്ലേ. മാളികയുടെ മുകളിലുണ്ടു്.

പണിക്കർ:—ആരൊക്കെയാണു് ആലോചന?

ഇക്കാവു്:—സ്വാമിയുണ്ടു്. തിരുമേനിയുമുണ്ടു്. പിന്നെ മൂന്നാമതൊരാൾ കൂടിയുള്ളതാരാണെന്നു് അറിഞ്ഞുകൂടാ.

പണിക്കർ:—അതാരായിരിക്കാം? മൂന്നാമതാലോചിക്കാൻ ഇക്കൂട്ടത്തിലാരു്?

ഇക്കാവു്:—അതാരാണെന്നു് അറിഞ്ഞുകൂടാ. അദ്ദേഹം വന്നിട്ടു രണ്ടു മൂന്നു ദിവസമായി. മുകളിൽത്തന്നെയാണു താമസം. പുറത്തോട്ടിറങ്ങാറില്ല.

പണിക്കർ:—പിന്നെ നിങ്ങളെങ്ങനെ അറിഞ്ഞു?

ഇക്കാവു്:—അതു പറയാം. മുകളിൽ മുറിയിലിരുന്നാലും ഉണ്ണാതെ സാധിക്കയില്ലല്ലൊ. അമ്മാവൻ ആളയച്ചു് ഉണ്ണിനു പ്രത്യേകം വട്ടങ്ങൾ ശട്ടംകെട്ടി വെള്ളിത്താമ്പാളത്തിൽ അങ്ങോട്ടുതന്നെ കൊടുത്തയയ്ക്കയാണു്. വെള്ളൊക്കെത്തന്നെ വേറെ.

പണിക്കർ ആലോചനാമഗ്നനായി ഇരുപ്പായി. "ആരായിരിക്കാം ഇത്ര ഗൂഢമായി ഇവിടെ താമസിക്കുന്നതു്. സാമാന്യം ഒരാളല്ലെന്നു ലക്ഷണത്തിനു ചെയ്യുന്ന ഏർപ്പാടുകൾകൊണ്ടു തീർച്ചതന്നെ. പിന്നെ ഇത്ര ഗൂഢമായി മുറിയിൽ ഒളിച്ചുവെയ്ക്കേണ്ട കാര്യമെന്തായിരിക്കാം." വിചാരഗതി ഈവിധത്തിൽ ചെന്നിട്ടു മറുപടി കാണായ്കയാൽ പണിക്കർ ചോദിച്ചു:—

"ഇപ്പോൾ സ്വാമിയും തിരുമേനിയും അദ്ദേഹത്തിന്റെ കൂടെയാണോ?"

ഇക്കാവു്:—അതെ, അതു ഞാൻ മനസ്സിലാക്കി.

പണിക്കർ സംഭാഷണത്തിൽ കൗതുകമില്ലാതായി. പിന്നെ പറഞ്ഞതു തന്നോടുതന്നെ എന്നു ഇപ്പോലെ:

ആയിരുന്നു. "അങ്ങനെ വരുമോ, അത്രയ്ക്ക് സമർത്ഥന്മാരോ ഇവർ? ഇതു് അറിയേണ്ട കാര്യംതന്നെ."

ഇതു കേട്ടപ്പോൾ വളരെ പ്രധാനമായ ഒരു കാര്യമാണു താൻ പറഞ്ഞതെന്നു ബുദ്ധിശാലിനിയായ ഇക്കാവിനു മനസ്സിലായി. ഏതായാലും പണിക്കർ രാജദ്വേഷമായോ അന്യായമായോ യാതൊന്നും ചെയ്കയില്ലെന്നു ദൃഢബോധമുണ്ടായിരുന്നതിനാൽ അതിനെപ്പറ്റി അവൾ കുണ്ഠിതപ്പെട്ടില്ല. തനിക്കു് യദൃച്ഛയാ കിട്ടിയ വർത്തമാനത്തെപ്പററി പലതും ആലോചിക്കുന്നതിനിടയിൽ ഇക്കാവമ്മ അവിടെനിന്നും മറഞ്ഞിരുന്നു. തിരിഞ്ഞു നോക്കിയ സമയം ആ പെൺകുട്ടിയെ കാണായ്കയാൽ പണിക്കർക്കു സ്വല്പമൊരു വ്യസനം ഉണ്ടാകാതിരുന്നില്ല. ഇത്ര നിഷ്കളങ്കമായ സ്നേഹത്തോടുകൂടി തന്നെ സ്നേഹിക്കുന്ന ഒരു കുലാംഗനയെ താൻ വേണ്ടതുപോലെ ബഹുമാനിക്കുന്നില്ലെന്നു് അയാൾ സ്വയമാക്ഷേപിച്ചു.

ഏതായാലും പഴയരിക്കൽ ഗൂഢനിധാനം ചെയ്യുന്ന പ്രമാണിയാരെന്നു കണ്ടുപിടിക്കണമെന്നു് അയാൾ തീർച്ചപ്പെടുത്തി. ബന്ധനസ്ഥനായ വല്ല അനിരുദ്ധനും ആയിരിക്കാൻ ഇടയില്ലെന്നു ശ്രുതലിംഗാദികളുടെ പെരുമാററംകൊണ്ടു് ഊഹിച്ചുവെച്ചു. പിന്നെ അവിടെ ഇരിക്കുന്ന ആളും ഉന്നതസ്ഥിതിയിലുള്ള ഒരു പ്രഭുവാണെന്നും, രാജ്യകാര്യങ്ങളുമായി ദൃഢബന്ധമുള്ള ആളാണെന്നും മനസ്സിലാക്കുന്നതിനു വലിയ പ്രയാസമുണ്ടായില്ല. ഏതായാലും പണിക്കർ, ഈയിടെയായി ആ നാട്ടിലുണ്ടായതായ സംഭവങ്ങളെല്ലാം ആ മനുഷ്യനോടു ഘടിപ്പിക്കാതിരുന്നില്ല. ദുഷ്ടപക്ഷക്കാരിൽ പ്രമാണികൾ ആ ഗൂഢ പുരുഷനോടു് ആലോചിക്കുന്നു എന്നു മനസ്സിലായപ്പോൾ ആ ഉപദേശത്തിന്റെ ഉത്ഭവസ്ഥാനം മറെറാരിടത്തു നിന്നുമല്ലെന്നും അയാൾ അനുമാനിച്ചു.

ഈ മായാവിയുടെ സൂക്ഷ്മസ്ഥിതി കണ്ടുപിടിക്കുന്നതിനു് എന്താണു വഴിയെന്നു പലമാതിരിയും ആലോചിച്ചു നോക്കി. നേരം നന്നേ ഇരുട്ടിയിരുന്നു. ആലോചനകൾ കഴിഞ്ഞു പെരുമനയും ശ്രുതലിംഗമയ്യരും താമസിയാതെ വരുമെന്നു് അയാൾക്കു നിശ്ചയമുണ്ടായിരുന്നതിനാൽ അവരെ പിന്തുടർന്നു് അവരുടെ വർത്തമാനം അറികയാണു് ഉത്തമമെന്നു് അയാൾ തീർച്ചയാക്കി. അങ്ങിനെയാണെങ്കിൽ സ്വന്തവേഷത്തിൽ അവരെ അനുഗമിക്കുന്നതു് അസാദ്ധ്യമാകുമെന്നു വിചാരിച്ചു പണിക്കർ ഉടൻതന്നെ അകത്തുപോയി വസ്ത്രത്തിലും ആകൃതിയിലും ചില മാററങ്ങൾ വരുത്തി പടിവാതുക്കൽ ഒരു ഭിക്ഷുരൂപത്തിൽ ചെന്നു് ഇരുന്നുകൂടി. അയാൾക്കു് അധികനേരം അവിടെ ഇരിക്കേണ്ടിവന്നില്ല. താമസിയാതെ ശ്രുതലിംഗമയ്യരും നമ്പൂതിരിയും വേറെ ഒരു സ്നേഹിതനോടുകൂടി പുറത്തേക്കു് ഇറങ്ങി വരുന്നതുകണ്ടു. അവരുടെകൂടെ അനുചരന്മാരായി വേറെ ആരുംതന്നെ ഉണ്ടായിരുന്നില്ല. ഈ മൂന്നാമൻ ആരെന്നു സൂക്ഷിച്ചു നോക്കി. ഇരുട്ടിൽ യാതൊന്നുംതന്നെ കാണുന്നതിനു സാധിച്ചില്ല. ഏതായാലും അവരെ അനുഗമിക്കാമെന്നുറച്ചു നിശ്ശബ്ദമായി അവർ കാണാതെ കൂടെ നടന്നു തുടങ്ങി.

കുറച്ചു് അകന്നു നടക്കേണ്ടി വന്നതിനാൽ അവരുടെ സംഭാഷണം മുഴുവനും കേൾക്കുന്നതിനു പണിക്കർക്കു സാധിച്ചില്ല. അങ്ങുമിങ്ങും കേട്ടിരുന്നതുകൊണ്ടു് ഇവർ മൂന്നുപേരും കൂടി, തകഴി എന്ന സമീപസ്ഥലത്തു് എഴുന്നള്ളിയിരിക്കുന്ന ദേവനാരായണൻ തമ്പുരാനെ കാണ്മാൻ പുറപ്പെടുകയാണെന്നു മനസ്സിലായി. ഈ പുറപ്പാടു് പെരുമനയ്ക്കു നല്ല സമ്മതമായിരുന്നില്ല. "നിങ്ങൾ

പറയുന്നതു് എനിക്കു സമ്മതമാകുന്നില്ല. നമ്മുടെ ആവശ്യത്തിനു് ഇവിടെ ആളുകളും ഉണ്ടു്. പുതുതായി അവിടെ നിന്നു് എന്തിനു കൊണ്ടുവരുന്നു? ഇത്ര വളരെ ആളു കൊണ്ടുവരികയാണെങ്കിൽ പരക്കെ അറിഞ്ഞു പോകയില്ലേ?

അപരിചിതൻ:—തിരുമേനി എന്താണു് ഇങ്ങനെ സംസാരിക്കുന്നതു്? ആ ഭീമസേനന്മാരിൽ ഒരു പത്തെണ്ണം ഉണ്ടെങ്കിൽ ഈ നാട്ടിൽ പിന്നെ അനക്കവുമുണ്ടാകുമോ?

പെരുമന:—അവരെ എങ്ങനെ കൊണ്ടുവരുവാനാണു്? എങ്ങനെ മററുള്ളവർ അറിയാതെ അകത്തേയ്ക്കു കടത്തുന്നു?

അപരിചിതൻ:—അത്രയ്ക്കു ബുദ്ധിയില്ലാത്തവരാണോ നാം? നമ്മുടെ ഓടിയിലെ തണ്ടുകാർക്കു പകരം തകഴിയിൽനിന്നു് അവരെ കയററിക്കളയാം.

പെരുമന:—നിങ്ങളും ചാണക്യൻ തന്നെ. ഒരു പത്തു ലന്തക്കാരുണ്ടെങ്കിൽ ഇവിടെ പുരുഷാരം ഇളകിയാൽതന്നെ എന്താണു്?

ഇത്രയും കേട്ടപ്പോൾ നമ്മുടെ യുവഭിക്ഷുവിനു് അവരുടെ ഗൂഢാലോചനയുടെ ഉദ്ദേശം മനസ്സിലായി. തിരിഞ്ഞു മററവർ കാണാതെ വേറൊരു വഴിയേ വായുവേഗത്തിൽ പാഞ്ഞു. ശാസ്താങ്കൽ കടവിൽ ചെന്നപ്പോൾ താൻ മനസ്സിലാക്കിയിരുന്നതുപോലെ ഒരു ഓടിവള്ളം കിടപ്പുണ്ടായിരുന്നു. പണിക്കർ അടുത്തപ്പോൾ വേറെ ഒരു രൂപം അവിടെനിന്നു മറഞ്ഞതുപോലെ അദ്ദേഹത്തിനു തോന്നി. ഒന്നുരണ്ടു പ്രാവശ്യം സൂക്ഷിച്ചു ചുററും നോക്കിയെങ്കിലും ഒരു നിഴൽപോലും കാണുന്നതിനു

സാധിച്ചില്ല. കടവിൽ പണിക്കൎക്കു ഭിക്ഷുവേഷം ത്യജിക്കേണ്ടതായിട്ടും അതിലുണ്ടായിരുന്ന കായംകുളം വാളിന്റെ രക്തദാഹം ഒട്ടൊന്നു തീൎക്കേണ്ടതായിട്ടും വന്നു. ആജ്ഞ അനുസരിച്ചു വള്ളം മാററാത്ത അമരക്കാരൻ മരിച്ചുതന്നെ വെള്ളത്തിൽ വീണു. അവന്റെ സഹായത്തിനു വന്ന ഒന്നു രണ്ടു തണ്ടുകാരും ആ വഴിക്കുതന്നെ ഗമിച്ചു. ആ സമയത്തെല്ലാം മററുള്ളവരെ കാണാനില്ലാതെ ആയി. വള്ളം ആററിലേയ്ക്കു തള്ളിക്കളഞ്ഞ ശേഷം നീചരക്തത്തിൽ മഗ്നമായിരുന്ന തന്റെ ഖഡ്ഗം തുടച്ചു് അതിന്റെ ഉറയിലിടുമ്പോഴേയ്ക്കും ശ്രുതലിംഗമയ്യരും കൂട്ടുകാരും വന്നുചേൎന്നു.

തീൎച്ചപ്പെടുത്തിയിരുന്ന പ്രകാരം വഞ്ചിയുടെ ലക്ഷണങ്ങൾ ഒന്നും കാണാനില്ലാതിരുന്നതിനാൽ എന്തോ അപകടം പററിയിട്ടുണ്ടെന്നു കടവിൽ വന്നയുടനെ ശ്രുതലിംഗമയ്യൎക്കു മനസ്സിലായി. നമ്മുടെ അപരിചിതന്നും ഏതാണ്ടു് അതുപോലെ ഉദ്വേഗമുണ്ടാകാതിരുന്നില്ല. ഇവർ അടുത്തുവന്നു സൂക്ഷിച്ചു നോക്കിത്തുടങ്ങിയപ്പോഴാണു കടവിലിരുന്നു വാളിന്റെ രക്തം തുടയ്ക്കുന്ന പണിക്കരെ കണ്ടതു്.

“ആരതു്?” എന്നു ഗാംഭീൎയ്യഭാവത്തിൽ ശ്രുതലിംഗമയ്യർ ചോദിച്ചു.

“ഞാൻതന്നെ, രാമകൃഷ്ണപ്പണിക്കർ.”

പെരുമന എന്തോ രഹസ്യമായി ശ്രുതലിംഗമയ്യരുടെ ചെവിയിൽ മന്ത്രിച്ചു.

“എന്തേ, പണിക്കരിവിടെ ഇരിപ്പാണ്! ഒരു വഞ്ചിയിവിടെ കിടക്കുന്നതു കണ്ടുവോ?”

അതാ ഒഴുക്കിൽ പടിഞ്ഞാറോട്ടു പോകുന്നു. ശപ്പന്മാർ ഞാൻ പറഞ്ഞിട്ടു മാററിയടുത്തില്ല. അമരക്കാരൻ

തക്കുന്നും പറഞ്ഞു. അതാണു് ഇപ്പോൾ ഈ വധം കഴിക്കേണ്ടിവന്നതു്.

പണിക്കർ പറഞ്ഞ വാക്കിൽ അന്തരമായി ഒരർത്ഥവുമുണ്ടെന്നു് അവർ ഗ്രഹിക്കാതിരുന്നില്ല.

പെരുമന പറഞ്ഞു:—"എന്റെ ആജ്ഞയെ അനുസരിച്ചു് ഇവിടെ കിടന്നിരുന്ന വള്ളം തള്ളുന്നതിനു പണിക്കർക്കു് ആരു് അധികാരം തന്നു?"

"ന്യായം നടത്തുന്നതിനും മാനം രക്ഷിക്കുന്നതിനും ആരും അധികാരം തരേണ്ടതായിട്ടില്ല."

"അതിന്റെ ഫലം കാണുമ്പോഴറിയാം. രാജകാര്യത്തിനാണു വഞ്ചിയിവിടെ കൊണ്ടുവന്നിരുന്നതെന്നു് അറിയാമോ?"

"അറിയാം; ഏതു രാജാവിന്റെ എന്നേയുള്ളു സംശയം."

ഇതു പറഞ്ഞുകഴിഞ്ഞപ്പോൾ താൻ ചെയ്തതു തെററായിപ്പോയിയെന്നും, തന്റെ പ്രവൃത്തിയുടെ സൂക്ഷ്മാർത്ഥം അവർക്കു് ഈ വാക്കുകൊണ്ടു മനസ്സിലാകാൻ ഇടവരുമെന്നും പണിക്കർ അറിഞ്ഞു. പണിക്കരുടെ അനുമാനം ശരിയാണെന്നതിലേയ്ക്കു് ഉടൻതന്നെ ലക്ഷ്യമുണ്ടായി. പെരുമനയും ശ്രുതലിംഗമയ്യനും അന്യോന്യം മന്ത്രിക്കുന്നതു് ഈ കാര്യത്തെപ്പററിയാണെന്നുള്ളതിലേയ്ക്കു പണിക്കർക്കു സംശയമുണ്ടായിരുന്നില്ല. അവരുടെ മന്ത്രങ്ങളുടെ ഫലമായി മുന്നോട്ടു വന്നതു കൂടെയുണ്ടായിരുന്ന അപരിചിതനായിരുന്നു.

"രാജ്യകാര്യങ്ങളിൽ അനാവശ്യമായി പ്രവർത്തിക്കുന്നവർക്കുണ്ടാകുന്ന കുററമെന്തെന്നു നിങ്ങൾക്കറിയാമോ?"

പണിക്കർ:—രാജദ്രോഹികൾക്കുണ്ടാവുന്നതുതന്നെ,

അന്യൻ:—“നിങ്ങറം അറിഞ്ഞിട്ടുള്ളിടത്തോളം അറിഞ്ഞിട്ട ജീവിച്ചിരിക്കുവാൻ സാധിക്കുന്നതല്ല” എന്ന് പറഞ്ഞിട്ടു് അയാറം ഉറയിൽ നിന്നു വാളൂരി.

അവർ അന്യോന്യം പല അടവുകളും സമ്പ്രദായങ്ങളും എടുത്തു യുദ്ധംചെയ്തു നോക്കി പണിക്കർ ആദ്യം കുറച്ചൊന്നു് അദ്ധ്വാനിച്ചുവെങ്കിലും പിന്നീടു സമം നിന്നു പൊരുന്നതിൽ ബുദ്ധിമുട്ടുണ്ടായില്ല. ഇതിൽ ആ അപരിചിതനുണ്ടായ ആശ്ചര്യം ചില്ലറ അല്ലായിരുന്നു. പണിക്കർക്കും തന്റെ എതിരാളിയുടെ അഭ്യാസസാമർത്ഥ്യത്തിൽ വിസ്മയം ജനിച്ചു. കടത്തനാട്ടു്, കോഴിക്കോട്ട മുതലായ സ്ഥലങ്ങളിൽ കച്ചകെട്ടി അവിടെയുള്ള പ്രസിദ്ധന്മാരുടെ എല്ലാവരുടേയും മുറകറം മനസ്സിലാക്കിയിരുന്ന പണിക്കർക്കു് ഈ അപരിചിതന്റെ ഖഡ്ഗപ്രയോഗത്തിൽ അത്യത്ഭുതം തോന്നി.

“ഇതു മാത്തൂരടവുകളാണല്ലേ?” എന്നു് അയാറം പറഞ്ഞു.

“അതേ. അതു ചോദിച്ചറിയണോ?” എന്നായിരുന്നു ആ അപരിചിതന്റെ മറുപടി.

“അതിന്റെ മറുകയ്യ് എന്റെ കയ്യിലുണ്ടു്” എന്നു പറഞ്ഞു് അവർ തമ്മിൽ പിന്നെയും അടുത്തു.

ഒടുവിൽ ഒരുകൈ പിണങ്ങി അപരിചിതന്റെ വാളുതന്നെയാണു മേല്പോട്ടു പോയതു്.

അദ്ദേഹം പറഞ്ഞു. “മാത്തൂർ കയ്യിനു മറുകയ്യ് കണ്ടു; ഞാൻ സമ്മതിച്ചു. പണിക്കർ അസാമാന്യൻ തന്നെ. ഇങ്ങനെ രണ്ടുപേരോടെ ഞാൻ തോററിട്ടുള്ളു. ഒന്നു് എന്റെ സ്വന്തം ജ്യേഷ്ഠൻ; ഇപ്പോറം പണിക്കർ

എന്റെ അന്തർജനം; രണ്ടിലും മാനഹാനി വിചാരിക്കുന്നില്ല.”

ഈ പ്രസംഗത്തിൽ പണിക്കർക്കുണ്ടായ സന്തുഷ്ടി കാണ്മാൻ ഇരുട്ടാകയാൽ ആ അപരിചിതനു സാധിച്ചില്ല. ഭൂതലിംഗവും പെരുമനയും അവരുടെ കൂട്ടുകാരനോടുകൂടി ഉടൻതന്നെ പഴയരിക്കലേക്കു മടങ്ങി.

മരിച്ചുപോയ മുകുന്ദൻ കളത്തുപണിക്കരുടെ അന്തജനം അഭ്യാസങ്ങളിൽ പ്രസിദ്ധനുമായ കേളുപ്പണിക്കരാണു തന്റെ എതിരാളി എന്നു തീർച്ചയാക്കിയുംകൊണ്ടും തന്റെ മുൻപിൽത്തന്നെ വന്നെത്തിയ ഹരായ ആരുടേതെന്നു് ആലോചിച്ചുകൊണ്ടും പണിക്കരും താമസസ്ഥലത്തേക്കു പോന്നു.

---

# ഒൻപതാം അദ്ധ്യായം

ചെമ്പകശ്ശേരി രാജാവു് ആയിടയ്ക്കു തകഴിയിൽ മഠത്തിൽ എഴുന്നെള്ളി ഇരിക്കുകയായിരുന്നു. താൻ അടുപ്പാറം ഏർപ്പെട്ടിരുന്ന പ്രധാന കാര്യത്തിനു തലസ്ഥാനത്തുള്ള വാസം ഒരു പ്രതിബന്ധമായി വരുന്നതാമെന്നുള്ള വിചാരംകൊണ്ടാണു് അദ്ദേഹം വിശ്വസ്തന്മാരായ അമാത്യന്മാരോടും സേവന്മാരോടുംകൂടി തകഴിക്ഷേത്രത്തിൽ ചില കർമ്മം ചെയ്യാനുണ്ടെന്നുള്ള വ്യാജേന ആ സ്ഥലത്തേക്കു മാറിത്താമസിച്ചതു്. അദ്ദേഹത്തിന്റെ കൂടെ പ്രധാനമന്ത്രിയും സ്നേഹിതനുമായ തെക്കേടത്തു ഭട്ടതിരി, സേനാധിപനും സേവകനുമായ മാത്തൂർ മൂത്ത

പണിക്കർ, ഉപസേനാധിപനും രാജാവിന്റെ ഉററമിത്രവുമായിരുന്ന കേളപ്പണിക്കർ, കോതവട്ടത്തിരുമുൽപ്പാട്, മേനോൻ പറമ്പിൽ വലിയ മേനോൻ, തോട്ടകടവിൽ നായർ, നെമ്മിലശ്ശേരിപ്പണിക്കർ, വെള്ളൂർ യജമാനൻ മുതലായ പ്രമാണികളും, പ്രക്കാട്ട പാളയമടിച്ചിരുന്ന ലന്തക്കാരുടെ സേനാപതിയായിരുന്ന റാമ്പ്രെപ്പ എന്ന കൊഞ്ജിണിയും ഉണ്ടായിരുന്നു. ഒന്നു രണ്ടു ദിവസത്തിനു മുൻപേ പഴൂർ കുഞ്ഞുണ്ണിപ്പണിക്കരും അവിടെ എത്തിച്ചേർന്നിരുന്നു.

മുന്നദ്ധ്യായത്തിൽ വിവരിച്ച സംഭവങ്ങൾ നടന്ന ദിവസം ഉച്ചയ്ക്കു ഭക്ഷണം കഴിഞ്ഞു രാജാവും പ്രമാണികളും പുറവുംകൂടി കാൎയ്യാലോചന ചെയ്യുക ആയിരുന്നു. ചന്ദനമരംകൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ള ഒരു തൃക്കമഞ്ചലിന്മേൽ രണ്ടു പട്ടു തലയണകൾ ചാരിയാണു തമ്പുരാൻ ഇരുന്നിരുന്നതു്. ഇരുപുറത്തുംനിന്നു രണ്ടു തിരുമുൽപ്പാടന്മാർ അദ്ദേഹത്തെ വീശുന്നുണ്ടായിരുന്നു. സ്വല്പം അകന്നു ഭട്ടതിരിപ്പാടും മറെറാരു ബ്രാഹ്മണനും താഴെ പുല്പായിന്മേൽ ഇരുന്നു സംസാരിച്ചിരുന്നു. മാത്തൂർ പണിക്കർ മുതലായ പ്രമാണികൾ മഞ്ചലിന്റെ രണ്ടുഭാഗവും ഓച്ഛാനിച്ചു നിന്നതേ ഉള്ളൂ. തമ്പുരാൻ തന്നെയാണു പറഞ്ഞുതുടങ്ങിയതു്.

“എന്താണു ഭട്ടതിരി, ഇന്നു വൎത്തമാനം? പറയൂ, ഇവർകൂടി കേൾക്കട്ടെ.”

ഭട്ടതിരി:—പറയത്തക്കതായി ഒന്നുമില്ല. എല്ലാം ആലോചിച്ചിരുന്ന പടി നടന്നുവരുന്നു. അതിൽ പിശകു് ഒന്നുമുണ്ടാകയില്ല.

മാത്തൂർപണിക്കർ:—അങ്ങനെ വരുവാനേ തരമുള്ളല്ലോ. മുകുന്ദൻ കണ്ടു കരുവെച്ചിട്ടുള്ള തോൽവി ഇതേവരെ അറിഞ്ഞിട്ടില്ല.

തമ്പുരാൻ:—ശരിതന്നെ. പണിക്കരുടെ മരുമകൻ യുദ്ധത്തിലും മന്ത്രത്തിലും നിപുണൻതന്നെ. പക്ഷെ എന്താണു ഈ കേൾക്കുന്നതു? അവിടെ പഴൂരെ ഒരു പയ്യൻ കയറി നമുക്കു വിപരീതമായി പ്രവർത്തിക്കുന്നു എന്നു.

ഭട്ടതിരി:—അതിന്നു മുമ്പെയു ഞാൻ കണ്ടിട്ടുണ്ടു. പറയു, പണിക്കരെ, എന്താണു തന്റെ മരുമകൻ വിപരീതകക്ഷിയായതു?

കഞ്ഞയ്യപ്പപ്പണിക്കർ:—അതു അടിയന്റെ കുററമല്ല. അടിയൻ അവനെ തറവാട്ടുതന്നെ വിലക്കിയിട്ടു കുറെക്കാലമായി. വീട്ടുവിട്ടിറങ്ങി തോന്ന്യാസം പ്രവൃത്തിക്കുന്നവരുടെ കാര്യത്തിൽ അടിയൻ ഉത്തരവാദിയാകുമോ?



മാത്തൂർപണിക്കർ:—ഓഹോ. ഈ വിദ്യ എല്ലാക്കും അറിയാം. അമ്മാവനും മരുമകനും രണ്ടുകക്ഷിയായാൽ ആരു ജയിച്ചാലും ലാഭം കുടുംബത്തിലേയ്ക്കു: അല്ലെ?

കഞ്ഞയ്യപ്പപ്പണിക്കൎക്കു ഈ പഴിവാക്കു കേട്ടു വല്ലാതെ കോപമുണ്ടായി. അറിയാതെതന്നെ കൈയ്യ് വാളുറയിലേക്കാണു പോയതു. ഇവർ തമ്മിൽ രാജസന്നിധാനത്തിൽ വെച്ചുതന്നെ വഴക്കു വീഴുമെന്നു കാണികൾ ശങ്കിച്ചു. തമ്പുരാനാണു പറഞ്ഞതു. "നിങ്ങൾ പിണങ്ങേണ്ട അന്യായം പറഞ്ഞതു തെററുതന്നെ. നിങ്ങളുടെ രണ്ടുപേരുടേയും രാജഭക്തി എനിക്കു പലതുകൊണ്ടും അറിയാവുന്നതാണു. കഞ്ഞയ്യപ്പന്റെ മരുമകൻ പുണർകോട്ട കക്ഷിയിലെങ്കിൽ അതിന്നു അയാളെന്താണു ചെയ്യേണ്ടതു?"

ഭട്ടതിരിയും വെള്ളൂർ കുറുപ്പും മററു പ്രമാണികളും ഈ അഭിപ്രായത്തെ തലകുലുക്കി സമ്മതിച്ചു.

വെളിക്കിറങ്ങിയ ഇതിന് ഒരു സമാധാനമുണ്ടാകയുള്ളു എന്ന മട്ടിൽ മാത്തൂരെയും പഴശ്ശേയും പണിക്കരന്മാർ അന്യോന്യം വ്യാഘ്രശാർദ്ദൂലങ്ങളെപ്പോലെ നോക്കുക മാത്രം ചെയ്തു.

ഭട്ടതിരി:—എന്തായാലും ഇനിയും അധികം താമസിക്കേണ്ടി വരികയില്ലല്ലൊ. ശ്രുതലിംഗമയ്യരും പൊതുമനയും ഇന്നു രാത്രിക്ക് ഇവിടെ വരുമെന്നാണ് അറിവ്. സംഗതികളെപ്പററി കൂടുതൽ വിവരം അപ്പോൾ മനസ്സിലാകും.

വെള്ളൂർ കുറുപ്പ്:—എനിക്ക് ആ പൊതുമനത്തിരുമേനിയെ തീരെ വിശ്വാസമില്ല. അദ്ദേഹം സ്വന്ത ലാഭത്തിനാണു നമ്മുടെ കക്ഷിപിടിക്കുന്നത്. ഇപ്പോൾ തന്നെ എന്തെല്ലാം ആവശ്യപ്പെട്ടു കഴിഞ്ഞിരിക്കുന്നു? ക്ഷേത്രത്തിന്റെ ഉടമ, കൂട്ടാർമഠത്തിന്റെ ജന്മം ഇതെല്ലാം കയ്യിൽ കിട്ടിക്കഴിയുമ്പോൾ ഇന്നു പുണർകോട്ട ചതിക്കുന്നപോലെ നാളെ നമ്മെ ചതിക്കയില്ലെന്ന് ആർക്കറിയാം?

തമ്പുരാൻ:—അതു ശരിയാണ്. പക്ഷെ, ചതിക്കാൻ അയാൾക്കു തക്കം കൊടുക്കുകയാണെങ്കിൽ നാം തന്നെയല്ലെ മൂഢന്മാർ? ചതിചെയ്യുന്ന ആളുകളെ ഉപയോഗിക്കുന്നതു രാജനീതി: അവരെ ശിക്ഷിക്കുന്നതു രാജധർമ്മം.

ഇതിനെ എല്ലാവരും ശരിവെച്ചു. ഉടൻതന്നെ ഒരു തവണക്കാരൻ പ്രവേശിച്ച്, "പുണർകോട്ടുനിന്ന് എഴുത്തുംകൊണ്ടു് ഒരാൾ വന്നിരിക്കുന്നു" എന്ന് അറിവിച്ചു. "പ്രവേശിക്കട്ടെ" എന്നു കല്പനയായതു് അനുസരിച്ച്, ചെമ്പകശ്ശേരിയിലെ ചില ഭടന്മാരാൽ അനുഗമിക്കപ്പെട്ടവനായി ഒരു നായർ യുവാവ് അകത്തേയ്ക്കു

കടന്നുവന്നു. ആ രാജസഭയിലുണ്ടായിരുന്ന സകല ജനങ്ങളുടേയും കണ്ണുകൾ അയാളുടെ നേൎക്കാണു നിപതിച്ചതു്. ഈ സൽക്കാരംകൊണ്ടു യാതൊരു കലുഷതമോ ഇളക്കമോ ഇല്ലാതെ അരയിൽ വാളുറയോടുചേൎത്തു തിരുകിയിരുന്ന കുറിമാനത്തെ കയ്യിലെടുത്തു തമ്പുരാനെ മൂന്നു പ്രാവശ്യം മുട്ടിന്നു താണു തൊഴുതശേഷം തൃപ്പാദത്തിൽ സമൎപ്പിച്ചു. ദേവനാരായണസ്വാമിതന്നെ അതിനെ എടുത്തു സമീപത്തു നിന്നിരുന്ന തെക്കേടത്തു ഭട്ടതിരിപ്പാട്ടിലെ കയ്യശം വായിക്കുന്നതിനായി കൊടുത്തു. അദ്ദേഹം അതു സൂക്ഷിച്ചു് ഒരു പ്രാവശ്യം നോക്കി സഭയിൽ അറിവിക്കത്തക്കതെന്നു ബോദ്ധ്യം വരുത്തിയ ശേഷം ഇപ്രകാരം വായിച്ചു:—

"ബ്രഹ്മശ്രീ തെക്കേടത്തു ഭട്ടതിരിപ്പാടു തിരുമനസ്സിൽനിന്നു വായിച്ചു് അന്നദാതാവായ പൊന്നുതമ്പുരാൻ തിരുമുൻപിൽ അറിവിക്കുവാൻ:—

ഇന്നു രാത്രിതന്നെ പെരുമന നമ്പൂതിരിയും ശ്രുതലിംഗവും ഒന്നിച്ചുവന്നു നേരിട്ടു കണ്ടുകൊള്ളാം. പ്രഭാട്ടുകളുമവരോടപേക്ഷിച്ചു് തൃപ്പായിപ്പട്ടാളത്തിൽ പന്ത്രണ്ടു പേർ തോക്കും മററു സാമഗ്രികളുമായി തയ്യാറായി ഇരിക്കുകയാണെങ്കിൽ മുൻനിശ്ചയപ്രകാരം ഈ ദേശം ഒരു യുദ്ധവുംകൂടാതെതന്നെ നമുക്കു കീഴ്പെടുത്താം. അവിടുന്നു് ആവശ്യപ്പെട്ടതുപോലെ സാധിപ്പിക്കുവാൻ ഈ സ്വരൂപത്തിൽ നിന്നു സാധിക്കുന്നതല്ല. പെരിയമന നമ്പൂതിരിയും ശ്രുതലിംഗമയ്യരും അടിയന്റെ അഭിപ്രായപ്രകാരം നമ്മുടെ അപേക്ഷകളെ നിരസിക്കണമെന്നും യുദ്ധത്തിനു് ഉടൻതന്നെ വട്ടംകൂട്ടണമെന്നുമാണു വാദിക്കുന്നതു്. ഇന്നു രണ്ടുമണിക്കു് അവരും മററാളുകളും കൊട്ടാരത്തിൽ പോകുന്നതാണു്. വിവരങ്ങൾ വഴിപോലെ അറിവിച്ചുകൊള്ളാം.

ഇത്രയും വായിച്ചശേഷം ഒടുവിലുള്ള ഭാഗം ഒട്ടതിരി മാത്തൂർ പണിക്കരെ മാത്രം അരികത്തു വിളിച്ചു കേൾപ്പിച്ചു. അതിനെത്തുടർന്ന് അവർ തമ്മിലുണ്ടായ ആലോചനകൾക്കിടയിൽ രണ്ടുപ്രാവശ്യം പഴൂർ കണ്ടത്തുപ്പുപ്പണിക്കരുടെ മുഖത്തേയ്ക്കു നോക്കിയിരുന്നതുകൊണ്ട് ഈ മന്ത്രങ്ങൾ ഗൂഢശ്ലോകങ്ങൾ ആവാൻ ഇടയില്ലെന്ന് ആ പ്രമാണി ഊഹിച്ചു. അതിനുശേഷം ഈ കറിമാനം കൊണ്ടുവന്നിരുന്ന ദൂതനോടു ഒത്തിരിപ്പാടു കുശലമന്വേഷിച്ചുതുടങ്ങി. അതിൽനിന്ന് ആ യുവാവിന്റെ ദേശം പെരുമ്പടപ്പിലാണെന്നും, കുറച്ചു മുൻപ്, മുതലിംഗമസ്സർ കൊച്ചിയിൽ സഞ്ചരിക്കുമ്പോൾ അദ്ദേഹത്തിന്റെ കൂടെ സേവ തുടങ്ങിയതാണെന്നും, അന്ന് അപ്പോൾ തന്നെ തനിക്കു പുണർകോട്ടേയ്ക്കും എത്തുന്നതിന് ആവശ്യമുണ്ടെന്നും വെളിവായി. ഈ വിധത്തിലുള്ള ഓരോ മറുപടിയും കേൾക്കുന്തോറും കണ്ടത്തുപ്പുപ്പണിക്കർക്ക് ആശ്ചര്യം വർദ്ധിച്ചുവരികയാണു ചെയ്തത്. എന്നാൽ നയവിദഗ്ദ്ധനായ അദ്ദേഹം ഇതിലെന്തോ സാരമായ കാര്യമുണ്ടെന്നു വിചാരിച്ച്, തന്റെ അന്തർഗ്ഗതങ്ങളെ പുറത്തു കാണിച്ചില്ല. ഇതിനുശേഷം തൃക്കയ്യിൽ നിന്ന് ഓലപ്പുടവയും വാങ്ങി ദൂതൻ പുറത്തിറങ്ങി. രാജസഭയുടെ അന്നത്തെ യോഗം അതോടുകൂടി അവസാനിക്കയും ചെയ്തു.

തിരുമുമ്പിൽനിന്നു പഴൂർ പണിക്കർ പുറത്തിറങ്ങിയതു മാത്തൂർ മൂപ്പീന്നുമായുള്ള വഴക്കിന്റെ തീർമാനം വരുത്തണമെന്നുള്ള വിചാരത്തോടുകൂടി ആയിരുന്നു. കൊട്ടാരപ്പടിയിറങ്ങിയപ്പോൾ പുണർകോട്ടുനിന്നു വന്ന ദൂതൻ കുറച്ചകലെ നിൽക്കുന്നതു കണ്ട് അങ്ങോട്ടേക്കു ചെന്നു. അവർ തമ്മിൽ ചിരപരിചിതന്മാരായിരുന്നു

എന്നു പണിക്കരുടെ മുഖഭാവംകൊണ്ടു് അറിയാമായിരുന്നു.

"എന്തെടാ, കേളു! നീയെങ്ങനെ ഇതിൽ കടന്നുകൂടി?" എന്നു പണിക്കർ ചോദിച്ച ചോദ്യത്തിനു് കേളക്കുറുപ്പായ യുവാവു് മൌനംകൊണ്ടു മറുപടി പറഞ്ഞുള്ളു. മറ്റു ചോദ്യങ്ങൾ പണിക്കർ ചെയ്യുന്നതിനു മുൻപിൽ ദീർഘകായന്മാരായ നാലു ഭടന്മാർ വന്നു് അദ്ദേഹത്തിൻെറ രണ്ടു കൈകളിലും പിടിച്ചു. ശക്തിമാനും അഭ്യാസിയുമായിരുന്ന പണിക്കർക്കു അവരുടെ കയ്യിൽനിന്നു് ഹസ്തങ്ങളെ നിവൎത്തുന്നതിനു വലിയപ്രയാസമുണ്ടായില്ല. പണിക്കരും കേളക്കുറുപ്പും അരയിൽനിന്നു വാളു കയ്യിലെടുത്തു. ഭടന്മാരിൽ തലവൻ പറഞ്ഞു:—

"കല്പനയാണു്: പണിക്കരെ ഉടൻ ബന്ധനത്തിൽ വെയ്ക്കണമെന്നു്. എതിൎക്കണ്ട. പതിനാറു പേർ തയ്യാറായി അവിടെ മറിനില്പുണ്ടു്. വലിയ യജമാനനുമുണ്ടു്."

"ആരു്? മാത്തൂർ പണിക്കരോ? അയാളുടെ വേലയാണു് ഇതു്. ആട്ടെ കാണിച്ചേയ്ക്കാം. നിങ്ങൾക്കു് എന്താണു വേണ്ടതു്?"

ഭടൻ:—വാളു കീഴടങ്ങി യജമാനൻെറ അടുക്കലേക്കു പോന്നാൽ മതി. പിന്നെ അവിടുത്തെ ഉത്തരവുപോലെ.

പണിക്കർ:—"എൻെറ വാൾ കീഴടക്കുകയോ! അതുണ്ടാകയില്ല." എന്നു പറഞ്ഞിട്ടു സഹായത്തിനു കുറുപ്പിൻെറ മുഖത്തേക്കു നോക്കി. കുറുപ്പിൻെറ കണ്ണും വാളുറയുടെ സമീപത്തേയ്ക്കാണു സഞ്ചരിച്ചതു്.

ഭടൻ പറഞ്ഞു:—വെറുതെ യജമാനൻ കലശൽ കൂട്ടേണ്ട. നിരായുധനാക്കി കൊണ്ടുചെല്ലണമെന്നാണു

കല്പന. അതിന്നു സമ്മതമില്ലെങ്കിൽ ബലംതന്നെ പ്രയോഗിക്കേണ്ടിവരും.

പണിക്കർ:—"എന്നാലങ്ങനെ" എന്നു പറഞ്ഞു് തന്റെ വാൾ മുട്ടിൽ മടക്കി ഒടിച്ചു, താഴെ ഇട്ടു. ഇനി എവിടെ വേണമെങ്കിൽ, ആരുടെ അടുക്കൽ വരണമെങ്കിൽ, പോകാം.

ഭടന്മാർ അദ്ദേഹത്തെ കൂട്ടിക്കൊണ്ടുനടന്നു. അത്യാവശ്യമായി അന്നു വൈകുന്നേരം പുണർകോട്ടു എത്തേണ്ടതു ഉണ്ടെന്നു പറഞ്ഞശേഷം കേളുക്കുറുപ്പും അവിടെനിന്നു പോയി. പണിക്കരെ മാത്തൂർ യജമാനന്റെ മുൻപിലാണു കൊണ്ടുചെന്നതു്. അപ്പോൾ ആ പ്രഭു ഒന്നു രണ്ടു അനുചരന്മാരോടുംകൂടി കൊട്ടാരത്തിന്റെ സമീപത്തിൽ കച്ചേരി ആയി ഉപയോഗിച്ചിരുന്ന ഒരു പൂമുഖത്തു് ഇരിക്കുകയായിരുന്നു. പണിക്കർ വന്നു കയറിയപ്പോൾ ഇരിക്കുന്നതിന്നു് ഒരു പുല്പായെടുത്തു മാറ്റിയിട്ടുകൊടുത്തു.

തനിക്കു പറ്റിയ അപമാനംകൊണ്ടു കോപിച്ചിരുന്നപണിക്കർക്കു് ഇതു് ക്രനിൽവന്ന കരുവെന്നപോലെ ആയിരുന്നു. അദ്ദേഹം പറഞ്ഞു:

"ലൌകികത്തിനല്ലല്ലോ ഇപ്പോൾ എന്നെ ക്ഷണിച്ചതു്. എന്താണു പറയാനുള്ളതെന്നുവെച്ചാൽ പറയാം. ഞാൻ ഇപ്പോൾ നിങ്ങളുടെ ബന്ധനത്തിലല്ലേ?"

"കായംകുളം വാളുപോലെ രണ്ടു തലയും വെട്ടുന്ന യോഗ്യന്മാരെ ഒഴിച്ചു നിർത്തിയില്ലെങ്കിൽ രാജ്യകാര്യത്തിനു വിജയമുണ്ടാകുമോ?"

കൂട്ടിലിട്ട സിംഹംപോലെ പണിക്കർ ഒന്നു വിഫലക്രോധനായി നോക്കുക മാത്രമാണു ചെയ്തതു്.

"കൊള്ളാം; ആയുധം വാങ്ങിക്കൊണ്ടു് അന്യായം പറയുന്നതു വീരലക്ഷണം തന്നെ. കയ്യിൽ വാളിരിക്കുമ്പോൾ ഇങ്ങനെ പറയുവാൻ നിങ്ങൾക്കു ധൈൎയ്യമില്ലെന്നല്ലേ ഇതിന്റെ അൎത്ഥം?"

"എന്റെ ധൈൎയ്യവും അധൈൎയ്യവും തൎക്കിച്ചു പ്രസിദ്ധപ്പെടുത്തേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. പക്ഷെ ഈ സമയത്തു പണിക്കരോടു പിണങ്ങുന്നതിനു് എനിക്കു വിചാരമില്ലെന്നേ ഉള്ളൂ. ഒരാറേഴു ദിവസം കഴിയട്ടെ; വാളു കൊണ്ടുതന്നെ മാനാവമാനങ്ങൾ തീൎച്ചപ്പെടുത്താം."

"അതുപോകട്ടെ: എന്തിനാണു് എന്നെ ബന്ധനത്തിലാക്കിയിരിക്കുന്നതു്? ഇനി എന്താണു വേണ്ടതു്?"

"അതു നേരെ പറഞ്ഞേക്കാം. പണിക്കരുടെ മരുമകനല്ലേ പുണൎകോട്ടുള്ളതു്? അയാൾ നമ്മുടെ തന്ത്രങ്ങൾക്കും ഏൎപ്പാടുകൾക്കും വിപരീതമായി പ്രവൎത്തിക്കുന്നു. അയാളെ അവിടെ നിന്നു് പണിക്കർ അകറ്റണം."

"യജമാനൻ എന്റെ പേരിൽ അതിനു് എന്തിനു കുറ്റം ആരോപിക്കുന്നു? അവൻ എന്റെ ആജ്ഞയ്ക്കു വിപരീതമായി നടക്കുമ്പോൾ ഞാൻ ഏതു വിധത്തിലാണു് അവനെ ശാസിക്കുന്നതു്? അല്ല, അതു സാധിക്കുന്നതല്ല."

"എന്നാൽ തടവിലിരിക്കയേ നിവൃത്തിയുള്ളൂ. പക്ഷെ ഞാൻ സന്തോഷമായിട്ടു പറയുന്നു: പണിക്കർ ഈ സംഗതികളെ വിവരിച്ചു് ഒരു കുറിമാനം അയാൾക്കു കൊടുത്തയയ്ക്കുക. നമ്മുടെ പക്ഷത്തിൽ ചേരുന്നതിനു് അയാളെ ആജ്ഞാപിക്കുക. അയാൾക്കു് അവിടത്തെ

രാജാവുമായി വലിയ സേവയാണെന്നും, അവിടെ നടക്കുന്ന രഹസ്യങ്ങൾ എല്ലാം അറിയാമെന്നും കേൾക്കുന്നു. അങ്ങിനെയാണെങ്കിൽ നമ്മുടെ പക്ഷത്തിൽ വലിയ ബഹുമതിക്കും സ്ഥാനമാനങ്ങൾക്കും വഴിയുണ്ടു്. പണിക്കർ അതിന്ന വേണ്ട ഏർപ്പാടു ചെയ്തുകൊള്ളു."

"യജമാനന്റെ ആലോചന സാദ്ധ്യമാകുന്നതല്ല. ഒന്നാമതു്, തന്റെ സ്വാമിയെ വഞ്ചിക്കണമെന്ന ഒരു കാരണത്തിൻപേരിലും ഞാൻ അവനോടു ആവശ്യപ്പെടുകയില്ല. ഞാൻ അങ്ങിനെ ആവശ്യപ്പെട്ടാൽ തന്നെയും അവനതു ചെയ്കയില്ല. പിന്നെ അവനെ അവിടുന്ന വഞ്ചിച്ചു മാററത്തക്കവണ്ണം അവൻ അവിടെ അത്ര പ്രബലനോ?"

"പ്രബലനെന്നോ! കൊള്ളാം, നമ്മുടെ ആലോചനകൾക്കു് എല്ലാം തന്നെ അയാൾ ഒരു തടസ്സം മാത്രമേയുള്ളു എന്നു് എനിക്കു സൂക്ഷ്മമായി അറിവുണ്ടു്. പെരുമനയും ശ്രുതലിംഗമഠത്തും ഇതിന്ന സാക്ഷിയാണു്. അയാൾ എന്താണു ചെയ്യാൻ ഒരുങ്ങിയിരിക്കുന്നതെന്നു് ഒരു നിശ്ചയവുമില്ല."

"അങ്ങിനെയാണെങ്കിൽ പിന്നെ ഞാൻ പറയുന്നതുകൊണ്ടു തന്നെ എന്തു ഫലം? എനിക്കിവിടെ ഉള്ളതിനേക്കാൾ പ്രാബല്യം അവനു് അവിടെയുണ്ടല്ലോ. വെറുതെ യജമാനൻ അതുകൊണ്ടു പറയേണ്ടാ."

"അപ്പോൾ പിന്നെ, ഞാൻ തിരുമുമ്പിൽവെച്ചു പറഞ്ഞതു ശരിതന്നെ. 'പഴൂർ പണിക്കരു്' കായംകുളം വാളുതന്നെ. രണ്ടുവശത്തേയ്ക്കുമാവാം. രണ്ടുവശം ജയിച്ചാലും പഴൂരേയ്ക്കു നഷ്ടമില്ല. ദേവകശ്ശേരിയിൽനിന്ന ജയിച്ചാൽ അമ്മാവനു്; പുണർദ്ദകാട്ടനിന്ന ജയിച്ചാൽ മരുമകനു്."

"ഞാൻ നിരായുധനായിരിക്കുമ്പോൾ ഇങ്ങിനെ പറവാൻ അങ്ങെയ്ക്കു ധൈര്യമുണ്ടാകുന്നതിൽ എനിക്കു് ആശ്ചര്യമില്ല. ഭീരുക്കൾ മാത്രമേ ബന്ധനാപന്നന്മാരെ അധിക്ഷേപിക്കയുള്ളൂ."

മാത്തൂർപ്പണിക്കരുടെ മുഖം നല്ലവണ്ണം ചുവന്നു. അദ്ദേഹം ഇരുന്നിടത്തുനിന്നു എഴുന്നേറ്റു് ഒന്നു് അട്ടഹസിച്ചു. "ഇതിന്റെ ഫലമെന്താണെന്നു് അറിയുമോ? ചെയ്യുന്നതു ദ്രോഹപ്രവൃത്തിയാണു്. ഒരു ശത്രുവോടു കൂട്ടുകെട്ടു രാജദ്രോഹംതന്നെ. മരുമകൻ അവിടെ നിന്നു് ഒഴിയാൻ എഴുതാത്തപക്ഷം……"

"എഴുതാത്തപക്ഷം എന്തു്?"

"നിങ്ങൾക്കു രണ്ടുപക്ഷം ഒരുപോലെ ഹാനി."

"ആട്ടെ, എനിക്കു ഹാനിവരുത്തുവാൻ അങ്ങയെക്കൊണ്ടു സാധിക്കുമെന്നു ഞാൻ സമ്മതിച്ചു. ശത്രുപക്ഷത്തിലെ ഒരു നായകനെ യുദ്ധത്തിൽ ജയംകൂടാതെ നിങ്ങൾ എങ്ങനെ ഉപദ്രവിക്കും? അതിനു നിങ്ങൾക്കു ശക്തിയുണ്ടെങ്കിൽ പിന്നെ ഞാൻ കരിമാനം എഴുതേണ്ട ആവശ്യമില്ലല്ലോ."

"ഇതാ ഞാൻ പറഞ്ഞേക്കാം. ഒന്നുകിൽ മരുമകൻ പുണർകോട്ടുനിന്നു നമ്മുടെ കക്ഷിയിൽ ചേരുവാൻ പണിക്കർ ഉടൻ ആജ്ഞാപിക്കണം. അല്ലാത്തപക്ഷം അമ്മാവൻ തടവിൽ—അനന്തിരവന്റെ കഥ പിന്നെ കേൾക്കാം."

"നിങ്ങൾക്കു ബോധിച്ചതുപോലെ ആയിക്കൊള്ളൂ. നിങ്ങൾ ചെയ്യുന്നതിനൊന്നും മറുപടി ചോദിക്കുവാൻ ആളുകൾ ഉണ്ടാകയില്ലെന്നു വിശ്വസിക്കേണ്ട. ഇന്നല്ലെങ്കിൽ നാളെ അതിനുത്തരം ഞാൻ തന്നെ ചോദിച്ചുകൊള്ളാം."

അതിഗൗരവത്തോടും ധൈൎയ്യത്തോടും പറഞ്ഞ ഈ വാക്കിന് സാഹസികനായ മാത്തൂർ യജമാനൻ ഉടൻ മറുപടി ഒന്നും പറഞ്ഞില്ല. പണ്ടേപോലെ നീണ്ടു നിവൎന്ന തന്റെ ദേഹം ഒന്നുകൂടി നിവൎത്തി "ആരവിടെ?" എന്നൊന്നു ഗൎജ്ജിച്ചതേ ഉള്ളൂ. "ഉത്തരവ്" എന്നു പറഞ്ഞു ഹാജരായ ഭടനോട് ഉടൻതന്നെ പണിക്കരെ ബന്ധനസ്ഥനാക്കി കൊട്ടാരത്തിലെ ഇരുട്ടറയിൽ താമസിപ്പിക്കുന്നതിന് ആ സേനാധിപൻ കല്പനകൊടുത്തു. ആ ഭടനെ സമീപത്തിൽ വിളിച്ച് ഇപ്രകാരം മന്ത്രിച്ചു:—

"നാരായണക്കുറുപ്പേ, ഇദ്ദേഹത്തിനെ താൻ അറിയുമല്ലോ. പിടിവിട്ടുപോകാതെ സൂക്ഷിച്ചുകൊള്ളണം. അതിനു താൻ തന്നെ ഉത്തരവാദി. എന്തെങ്കിലും അബദ്ധം ഉണ്ടാകയാണെങ്കിലുള്ള ഫലം അറിയാമല്ലോ."

"അതു ഞാൻ സൂക്ഷിച്ചുകൊള്ളാം. എത്ര ശൂരനെങ്കിലും എന്റെ കല്ലറയിലിട്ടാൽ പിന്നെ—"

"നല്ല ബന്തവസ്സു ചെയ്തുകൊള്ളണം. പണിക്കർ ബന്ധുബലവും അഭ്യാസബലവും ഉള്ള ഒരു പ്രമാണിയാണ്. തടവിൽനിന്നു പോവാതിരിപ്പാൻ തന്റെ തല തന്നേ പണയം."

ധീരനെങ്കിലും ആ ഭടൻ ഒന്നു വിറയ്ക്കാതിരുന്നില്ല.

"അതു ഞാനേറ്റു. ഇങ്ങനെ വരൂ" എന്നു പണിക്കരെ സൽക്കരിക്കുന്നതുപോലെ ഇരുട്ടിലേയ്ക്കു ക്ഷണിച്ചു.

"താമസിയാതെ കാണാം. അപ്പോൾ കൂടുതൽ കാൎയ്യങ്ങളും സംസാരിക്കാം" എന്നു മന്ദഹാസത്തോടുകൂടിയും തനിക്കു കിട്ടിയ ശിക്ഷയെ വകവെയ്ക്കാതെയും യാത്ര പറഞ്ഞശേഷമാണു പണിക്കർ മാത്തൂർ യജമാനന്റെ

മുൻപിൽനിന്നു പോയതു്. പുറത്തിറങ്ങിയപ്പോൾ പുണർകോട്ടു നിന്നു വന്ന ഭൂതൻ മുൻ നിന്നിടത്തുതന്നെ നിൽക്കുന്നതും അദ്ദേഹം കണ്ടു.

# പത്താം അദ്ധ്യായം

ശാസ്ത്രാങ്കൽ കടവിൽവെച്ചുണ്ടായ ഘോരയുദ്ധത്തിന്റെ ശേഷം പണിക്കർ, താൻ ആ സ്ഥലത്തെത്തിയപ്പോൾ മറഞ്ഞ സ്വരൂപത്തെ ആരാഞ്ഞു സ്വല്പനേരം നടന്നു. രാത്രികാലത്തെ അന്വേഷണം ഫലപ്രദമാകയില്ലെന്നു തീർച്ചയാക്കി ഒട്ടും താമസിക്കാതെ പഴയരിക്കലേക്കുതന്നെ മടങ്ങി. അവിടെ ചെന്നപ്പോൾ രാത്രി ഒട്ടിട്ടിയിരുന്നുവെങ്കിലും ചെറുതായ ഒരു വിളക്കെരിയുന്ന ശാലയുടെ ഒരു കോണിൽ സാധു ഇക്കാവമ്മ വ്യസനാക്രാന്തയായി ചുരുണ്ടുകൂടി ഇരുന്നിരുന്നു. അതിദുഃഖിതയായി, വാടിത്തളർന്ന ഒരു പൂവല്ലിപോലെ ഇരുന്ന ആ കന്യകാമണിയുടെ ഭാവം കണ്ടു പണിക്കരുടെ ഉള്ളു നിശ്ശേഷം അലിഞ്ഞുപോയി. എങ്കിലും ഗൌരവം അവലംബിച്ചു് ഇങ്ങനെ ചോദിച്ചു:—

“എന്താണു്. ഇക്കാവമ്മ ഇവിടെയിരുന്നുതന്നെ ഉറങ്ങിക്കളഞ്ഞതു്?”

പണിക്കരുടെ ശബ്ദം കേട്ടു് ആ ബാലിക തല പൊക്കി നോക്കി.

“ഒന്നുമില്ല; അമ്മാവാ! ഞാൻ പേടിച്ചുപോയി. മഹാപാപികൾ ചതിച്ചുവെന്നു വിചാരിച്ചു. ഏതായാലും രക്ഷപ്പെട്ടിങ്ങുവന്നല്ലോ.”

പണിക്കർ:—"എന്താണിങ്ങനെ പറയുന്നതു്? ഞാൻ എന്തു് അപകടത്തിലാണു പെട്ടിരുന്നതു്?

ഇക്കാവമ്മ:—ഞാൻ ഒരു വർത്തമാനം കേട്ടതേ ഉള്ളു. സ്വാമിയും ഇവിടെ വന്നിരിക്കുന്ന അദ്ദേഹവും പടിപ്പുര കടക്കുമ്പോൾ തമ്മിൽ പറയുന്നതു കേട്ടു.

"എന്താണു കേട്ടതു്?" എന്നു് പണിക്കർ അക്ഷമനായി ചോദിച്ചു.

അവർ വളരെ ധൃതിവെച്ചു പറകയായിരുന്നു; ഞാൻ ഇത്രയും കേട്ടു: "അവനെ വെച്ചേക്കാൻ പാടില്ല. അവനു നമ്മുടെ ആലോചനകളെല്ലാം മനസ്സിലായിരിക്കുന്നു." ഇതു മറ്റെ അദ്ദേഹമാണു പറഞ്ഞതു്. അതിനു സ്വാമി പറഞ്ഞതു് "ശരി ഇപ്പോൾതന്നെ അതു ചെയ്യിച്ചേക്കാം. വഴിയിൽ കാണാം."

ഇതു് എന്നെപ്പറ്റിയാണു് ഇക്കാവമ്മ എങ്ങിനെ മനസ്സിലാക്കി?

എന്റെ മനസ്സു പറഞ്ഞു: ഇവിടില്ലായിരുന്നതാണും. ഞാൻ പേടിച്ചുപോയി. വെട്ടിക്കൊന്നു വല്ല ആററിലേക്കോ ഇട്ടുകളഞ്ഞെങ്കിലോ?

അങ്ങനെ പേടിക്കേണ്ടാ. എന്നോടവർക്കു വിരോധം വരാനെന്താണു്? ഇക്കാവമ്മ പേടിക്കേണ്ട. എന്നെ അത്രവേഗം അവർക്കു പിടികിട്ടുകയില്ല.

"സൂക്ഷിക്കണേ: ഇവർ നിഷ്ഠുരന്മാരാണു്."

എന്നുപറഞ്ഞു സമാധാനപ്പെടാതെയാണെങ്കിലും പണിക്കർക്കു് അപകടമൊന്നും പററാഞ്ഞതിൽ സന്തോഷത്തോടുകൂടിത്തന്നെയാണു് ഇക്കാവമ്മ പോന്നതു്.

താൻ പെട്ടിരിക്കുന്ന അപകടത്തെപ്പററി സാരമാക്കാതെ പണിക്കർ അപ്പോൾ പറഞ്ഞുവെങ്കിലും

അതിന്റെ ഗൌരവാവസ്ഥ അദ്ദേഹം മനസ്സിലാകാതിരുന്നില്ല. ഈ സ്ഥിതിക്കു് പഴയരീതിയിൽ താമസിക്കുന്നതു തന്നെ അപായകരമാണെന്നു് അദ്ദേഹത്തിനു് അറിയാമായിരുന്നു. പക്ഷെ അവിടത്തെ താമസംകൊണ്ടു് ചില ഗുണവും ഉണ്ടായിരുന്നു. ഒന്നാമതായി ഈ ദ്രോഹസംഘക്കാരുടെ ഗൂഢാലോചനകൾ സൂക്ഷ്മമായി മനസ്സിലാക്കുന്നതിനു് അവിടത്തെ താമസം ഉപകരിച്ചിരുന്നു. രണ്ടാമതു്, ഭൂതലിംഗമയ്യർ മുതലായവരുടെ നടപടികളെപ്പററി സൂക്ഷ്മമായി അന്വേഷിക്കുന്നതിനും, അവരുടെ പോക്കുവരവുകളിൽ ഒരു ദൃഷ്ടിവെച്ചുകൊണ്ടിരിക്കുന്നതിനും സാധിക്കുമായിരുന്നു. പക്ഷെ സംഗതികൾ ഇത്രത്തോളം തെളിഞ്ഞുപോയ സ്ഥിതിക്കു് ഇനി ഇവിടെ നിന്നു് ഒരു മാററം ആവശ്യമെന്നു പണിക്കർക്കു തോന്നി. അതിനെപ്പററി ഗാഢമായി ആലോചിച്ചുകൊണ്ടിരിക്കുമ്പോഴാണു് ഇട്ടിസ്സാത്തു് ഹാജരായതു്.

പണിക്കർ:—എന്താണെടോ, ഈ രാത്രിക്കു പുറപ്പെട്ടതു്?

ഇട്ടിസ്സാത്തു് പുറവും നോക്കി ആരുമില്ലെന്നു തീർച്ച വരുത്തിയശേഷം "തിരുമുൻപിൽ ചെല്ലണമെന്നു കല്പനയായി" എന്നു മന്ത്രിച്ചു.

പണിക്കർ ഇതു കേട്ടിട്ടു സമ്മതമായി തലകുലുക്കിയതല്ലാതെ ഉടനെ ഉത്തരമൊന്നും പറഞ്ഞില്ല. കുറച്ചു കഴിഞ്ഞു്,

"ഇട്ടിസ്സാതിവിടെ ഇരിക്കു; ഈ അസമയത്തുവരാൻ പറഞ്ഞതുകൊണ്ടു് എന്തോ അത്യാവശ്യം പ്രമാണിച്ചായിരിക്കണം. വാൾ വല്ലതും ഇരിക്കട്ടെ." എന്നു പറഞ്ഞു് അകത്തേയ്ക്കു പ്രവേശിച്ചു. അരനിമിഷം

കൊണ്ടു് ഒരു കായംകുളം വാളും അരയിലും ഒന്നു കയ്യിലും ആയി പണിക്കർ ഇറങ്ങി.

കൊട്ടാരത്തിൽ ചെന്നപ്പോൾ തമ്പുരാൻ അവരെ കാത്തു ചിന്താമഗ്നനായി ഇരിക്കുക ആയിരുന്നു. സാധാരണയായി മാറത്തണിഞ്ഞിരുന്ന നീലക്കല്ലുമാലയോ നെററിയിൽ ചന്ദനക്കുറിയോ ഒന്നുമില്ലാതെ വെറും ഒരു വെള്ളവസ്ത്രംമാത്രം അരയിൽ ചുററിയാണു് അദ്ദേഹം ഇരുന്നിരുന്നതു്. പണിക്കരെ കണ്ടപ്പോൾ സ്വപ്നത്തിൽ നിന്നു് ഉണർന്നതുപോലെ ഒന്നു ഞെട്ടി.

“പണിക്കരു വന്നല്ലോ. അസമയത്തു വരുത്തിയതിനു തക്ക കാര്യമുണ്ടു്” എന്നു സന്തോഷഭാവത്തിൽ പറഞ്ഞു.



പണിക്കർ താണുതൊഴുതു പഞ്ചപുച്ഛമടക്കി നിന്നതേയുള്ളു. സ്വല്പനേരത്തേക്കു രാജാവു് ഒന്നും തന്നെ ഉരിയാടിയില്ല. ഒടുവിൽ ഇങ്ങനെ പറഞ്ഞു:—

“ഇവിടെ നടന്നുവരുന്ന സംഗതിയെല്ലാം പണിക്കർക്കു് അറിയാമല്ലോ. ഈ ഘട്ടത്തിൽ എന്തു ചെയ്യണമെന്നാണു് അഭിപ്രായം?”

കല്പിക്കുന്നതുപോലെ പ്രവർത്തിക്കുന്നതിനല്ലാതെ ഈയുള്ളവർ എന്തിനാണു്? തിരുമനസ്സിൽ തീർച്ചപ്പെടുത്തുന്നതുതന്നെ അടിയന്റെ അഭിപ്രായം.

“അങ്ങിനെ പറയരുതു്. രാജാക്കന്മാർക്കു മന്ത്രബലമാണു് പ്രധാനം. പണിക്കർ ബുദ്ധിമാനും എന്റെ കാര്യങ്ങളിൽ പ്രത്യേക ശ്രദ്ധയുള്ള ആളുമാണെന്നു് എനിക്കു ബോധ്യമുണ്ടു്. ഇവിടെ വിശ്വസ്തന്മാരായ ആളുകളുടെ കുറവാണു് പ്രധാനമായുള്ളതു്. അതുകൊണ്ടു്, പറയൂ. തൽക്കാലം എന്താണു ചെയ്യേണ്ടതു്? ചെമ്പകശ്ശേരിയിൽ

നിന്നു് ആവശ്യപ്പെടുന്ന പണവും ദ്രവ്യം കൊടുത്തുകഴിയുകയോ, അതോ യുദ്ധം ചെയ്യുകയോ?"

പണിക്കർ:—രണ്ടും നമുക്കു് അസാദ്ധ്യമെന്നുള്ള നിലയിലാണല്ലോ ഇപ്പോൾ ഇരിപ്പു്. ചെമ്പകശ്ശേരിയിൽനിന്നു് ആവശ്യപ്പെട്ടിരിക്കുന്ന തുക ഭണ്ഡാരത്തിലില്ലെന്നല്ല ജനശ്രുതി? യുദ്ധത്തിനാണെങ്കിലും പണമില്ലാതെ സാധിക്കയില്ലല്ലോ.

"ആവശ്യമുള്ള പണമുണ്ടെന്നിരിക്കട്ടെ; എന്നാൽ പണിക്കരുടെ അഭിപ്രായം എന്താണു്?"

"യുദ്ധം ചെയ്യുന്നതിനുള്ള സന്നാഹങ്ങളും സാമഗ്രികളും എല്ലാം കയ്മളുടെ കീഴിലല്ലേ? കയ്മളും പെരിയമനയദ്ദേഹവും ഭൂതലിംഗമയ്യരും………"

"അതുശരി, ചേരിക്കൽകയ്മളുടെ നായന്മാരുണ്ടല്ലോ. അവരും നമ്മുടെ സ്വന്തം നായന്മാരും കൂടെയായാൽ കുറെ ഒക്കെ ഒതുക്കി നിർത്തരുതേ?"

ഈ ഒടുവിൽ പറഞ്ഞതു്, ഘോരാരണ്യത്തിൽ ഒരു ചെറുവഴി കാണിക്കുന്നതുപോലെ പണിക്കർക്കു തോന്നി. അതേപ്പറ്റി സ്വല്പം ആലോചിച്ചിട്ടു പറഞ്ഞു:

"ഇപ്പോൾ കല്പിച്ചതുപോലെ ചേരിക്കലെപടയും നമ്മുടെ ആളുകളുംകൂടെ ഒത്തുചേരുകയാണെങ്കിൽ പുറത്തുനിന്നു വരുന്ന ശത്രുക്കളെ തടുത്തുനിർത്താമായിരുന്നു. പക്ഷേ ശത്രുക്കൾ നമ്മുടെ നാട്ടിനുള്ളിൽതന്നെ സ്ഥലം പിടിച്ചുകഴിഞ്ഞിരിക്കുന്നു. രാജഗൃഹത്തെ വളഞ്ഞിട്ടില്ലെന്നേ ഉള്ളൂ."

"എന്താണു്, പണിക്കർ ഭൂതലിംഗമയ്യരെ ഉദ്ദേശിച്ചാണോ പറയുന്നതു്? അയാൾ മുഴുവൻ വിരോധകക്ഷിയാണെന്നു തോന്നുന്നില്ല. ഏതുവശത്തു നിന്നാലാണു

കൂടുതൽ പണം കിട്ടുന്നതു് എന്നുള്ള വിചാരമേ പട്ടക്കുള്ളൂ. അയാൾ നേരിട്ടു ദ്രോഹം ചെയ്യുമോ?"

"തിരുമേനിക്കു് അടിയനു് അറിയാവുന്നതിൽ കൂടുതൽ അറിയാം. അടിയൻ അറിഞ്ഞിടത്തോളം അറിവിക്കാമെന്നേ ഉള്ളൂ." പിന്നെ പണിക്കർ അന്നു് പഴയരിക്കൽ് നടന്ന ആലോചനകളും അതിനുശേഷം ശാസ്താങ്കൽകടവിൽ വെച്ചുണ്ടായവഴക്കും പറഞ്ഞു കേൾപ്പിച്ചു.

ഈ കഥ കേട്ടപ്പോഴാണു് തമ്പുരാനു താൻ പെട്ടിരിക്കുന്ന ഘോരാപത്തിന്റെ അഗാധത മുഴുവൻ മനസ്സിലായതു്. തന്റെ രാജസ്ഥാനവും രാജ്യവും കുടുംബവും എല്ലാം, ബന്ധുക്കളുടെയും സമ്പന്ധന്മാരുടേയും ദ്രോഹം കൊണ്ടു് ഏകലേശമില്ലാതായിത്തീർന്നുകഴിഞ്ഞിരിക്കുന്നു എന്നു് അദ്ദേഹത്തിനു ബോദ്ധ്യമായി. ചുററി നില്ക്കുന്നവരെല്ലാം തന്നെ ദ്രോഹിക്കുന്നതിൽ ഉദ്യുക്തരായി വന്നതോടുകൂടി, നാടും വീടുമുപേക്ഷിച്ചു തന്നെ സേവിച്ചു പാർത്തിരുന്ന ഈ യുവാവിനോടു് അദ്ദേഹത്തിനു വലുതായ വാത്സല്യമുണ്ടായി. ചെമ്പകശ്ശേരിയോടുള്ള വഴക്കിൽ തനിക്കു സഹായത്തിനു് ഈ യുവാവല്ലാതെ വേറെ ആരുമില്ലെന്നു് അദ്ദേഹത്തിനു ബോദ്ധ്യംവന്നു. ഒരു വശത്തു മന്ത്രബലംകൊണ്ടും സേനാബലംകൊണ്ടും പ്രധാനനായ ഒരു മഹാരാജാവു്; സഹായത്തിനു ദീർഘസൂത്രന്മാരും ചാണക്യതുല്യന്മാരുമായ മന്ത്രികൾ, പോരാട്ടത്തിൽ പേരെടുത്ത സേനാധിപന്മാർ നിറഞ്ഞ ഒരു ഭണ്ഡാഗാരം; ഇതിനെല്ലാത്തിനും പുറമേ, അന്നു കേരളാധിപത്യംവഹിച്ചിരുന്ന ലന്തക്കാരുടെ സഹായവും. തന്റെ പക്ഷത്തിലെ കഥയോ? ബന്ധുക്കളും രാജശക്തിയുടെ സ്തംഭങ്ങളുമായ പ്രമാണികൾ പോലും വിരോധികളോടു കൂട്ടുകെട്ടു്; സേനാധിപനായ കയ്മൾ തന്നെ രാജദ്രോഹി;

ഭണ്ഡാരത്തിൽ നിത്യച്ചിലവിനുപോലുമുള്ള പണം ഏറ്റക്കുവാനില്ല; നാട്ടിൽ അരാജകത്വം. ഈ സ്ഥിതിയിൽ യുദ്ധവും, സന്ധിയും രണ്ടും വിജയപ്രദമാവാൻ ഇടയില്ലെന്നു രാജാവിനു തെളിഞ്ഞു.

തന്റെ സ്വാമിയുടെ മനസ്സിൽക്കൂടി പോകുന്ന വിചാരങ്ങളെ ഏതാണ്ടു മനസ്സിലാക്കിയ പണിക്കർ അദ്ദേഹത്തിന്റെ മൌനാവസ്ഥയെ അനുകരിച്ചു നിന്നതേയുള്ളു. ഒടുവിൽ തമ്പുരാൻതന്നെ ചോദിച്ചു.

"പഴയരിക്കൽ ഗൃഹമായി താമസിക്കുന്ന ആളാരാണെന്നു പണിക്കർക്കു് അറിയാമോ?"

"അറിയാം; ഏകദേശമറിയാം. മാറ്റൂരെ കേളുപ്പണിക്കരാണു്."

ഈ വാക്കു കേട്ടപ്പോൾ അപ്രതീക്ഷിതമായികേട്ടതുപോലെ തമ്പുരാൻ ഒന്നു നടുങ്ങി.

"എന്തു്? മാറ്റൂർ പണിക്കരോ? അതു നിനക്കു സൂക്ഷ്മമായി എങ്ങനെ അറിയാം?"

മുൻപു പറഞ്ഞപ്പോൾ തനിക്കു് ആത്മപ്രശംസയിലുള്ള വിരോധംകൊണ്ടു് ഒളിക്കിക്കളഞ്ഞ ചാവേറുയുദ്ധത്തിന്റെ കഥ അപ്പോൾ തിരുമനസ്സറിവിച്ചു.

കേട്ടിടത്തോളംകൊണ്ടു്, തന്റെ മുൻപിൽ നിന്നിരുന്ന യുവാവിന്റെ സ്വാമിഭക്തിയും ധൈര്യവും ദൃഢപ്രതിജ്ഞയും അത്യന്തബലവും ഹാർദ്ദമായി അഭിനന്ദിച്ചു രാജാവു് തനിക്കു് ഇപ്രകാരം ഒരു ഭൃത്യനെ ഈ അവസരത്തിൽ ലഭിച്ചതിനു സർവ്വേശ്വരനെ മനസാ പുകഴ്ത്താതിരുന്നില്ല. ദ്രോഹികളുടെ ആലോചനാസാമർത്ഥ്യം അപ്പോൾ അദ്ദേഹത്തിനു മുഴുവൻ മനസ്സിലായിത്തുടങ്ങി. ഒരു കാര്യം മാത്രമേ പണിക്കർ അദ്ദേഹത്തിനോടു

പറയാതെയും അദ്ദേഹം സ്വന്തമായിട്ടു കണ്ടുപിടിക്കാതെയും ഇരുന്നുള്ളൂ. അതു സംക്രാന്തിദിവസം ചെയ്യുന്നതായി ക്രുതഖിംശമ്മയ്യരും പെരുമനയുംകൂടി ആലോചിച്ചുവെച്ചിരുന്ന അവസാനകൈ ആയിരുന്നു. രാജകുടുംബത്തോടുള്ള ബഹുമാനംകൊണ്ടും താൻ തന്നെ അതു മുടക്കാൻ മതിയാകുമെന്നുള്ള വിശ്വാസംകൊണ്ടും പണിക്കർ അതു പറഞ്ഞില്ല.

ഒടുവിൽ തമ്പുരാൻ പറഞ്ഞു.

"പണിക്കരുടെ അനുമാനത്തിൽ ഒന്നുമാത്രമേ പിശകുള്ളൂ. പഴയരികത്തു താമസിക്കുന്നതു കേളുപ്പണിക്കരല്ല."

"പിന്നെയോ?"

"മുകുന്ദൻ കുഞ്ഞുപണിക്കരാണു്."

ഇപ്പോൾ ആശ്ചര്യപ്പെട്ടതു് പണിക്കരായിരുന്നു. അയാൾ വിശ്വാസം വരാത്തമട്ടിൽ പറഞ്ഞു: "മുകുന്ദൻ കുഞ്ഞുജമാനൻ മരിച്ചുപോയില്ലേ? അതുകൊണ്ടല്ലേ ഈ വഴക്കെല്ലാം."

"മരിച്ചുപോയിട്ടില്ലെന്നു് എനിക്കു് ആദ്യംതന്നെ ബോധ്യമുണ്ടായിരുന്നു. മുകുന്ദൻ കുഞ്ഞിനെപ്പോലുള്ള ഒരു പരാക്രമിയായ പ്രഭുവിനെ അങ്ങനെ ആരും വന്നു് വേഗത്തിൽ ഒളിക്കിക്കളഞ്ഞുവെന്നു വരികയില്ല. നമ്മോടു യുദ്ധത്തിനു് ഒരു കാരണമുണ്ടാക്കാൻ ഒളിച്ചു മാറിനിൽക്കയാണെന്നു ഞാൻ ഊഹിച്ചിരുന്നു."

പണിക്കർ:—അങ്ങനെയാണെങ്കിൽ യുദ്ധത്തിന്റെ കാരണമൊക്കെ ഇതോടുകൂടി തീർന്നല്ലോ. മുകുന്ദൻ കുഞ്ഞുജമാനൻ ജീവിച്ചിരിക്കുമ്പോൾ അദ്ദേഹത്തിന്റെ മരണത്തിനു നഷ്ടം ചോദിക്കുവാൻ അവർക്കു സാധിക്കുമോ?

തമ്പുരാൻ:—നീ ബുദ്ധിമാനും ധൈര്യശാലിയുമാണെങ്കിലും സന്ധിവിഗ്രഹാദി രാജനീതികളിൽ അപരിചിതൻതന്നെ. മുകുന്ദൻ കുഞ്ഞുപണിക്കർ ജീവിച്ചിരുന്നുകൊണ്ടായോ? അയാൾ ജീവിച്ചിരിക്കുന്ന കാര്യം മററു ജനങ്ങൾക്കുകൂടി ബോദ്ധ്യമാകേണ്ടേ? വേണ്ടിവന്നാൽ സ്വസ്വാമിയുടെ മാനത്തിനും ഗുണത്തിനുമായി ആത്മഹത്യ ചെയ്യുന്നതിനുപോലും മടിക്കാത്ത ഒരു വീരപുരുഷനാണു് അയാൾ. ഇപ്പോൾ അയാളെ മുത്തലിംഗമയ്യനും കൃഷ്ണനും പെരുമനയും കൂടി ഒളിക്കിവെച്ചിരിക്കയല്ലേ? രണ്ടു നാലു ദിവസത്തിനകം ചെമ്പകശ്ശേരിപ്പട ഇങ്ങോട്ടു നീങ്ങിത്തുടങ്ങും. അതു് അവസാനിക്കുന്നതുവരെ അയാളെ ഒളിച്ചുവെച്ചാൽ മതിയല്ലോ. വേണ്ട, ഇനിയൊന്നും ആലോചിക്കാനില്ല. യുദ്ധംചെയ്തിട്ടു് എന്തു കാര്യം?

പണിക്കർ:—അങ്ങനെയല്ല: നാം ഒഴിഞ്ഞുകൊടുത്തിട്ടു് അവർ ജയിക്കുന്നതു പോരായ്മയാണു്.

തമ്പുരാൻ:—"നീ പറഞ്ഞതുപോലെ ഈ ദേശം തന്നെ അവർ വളഞ്ഞു കഴിഞ്ഞിരിക്കുന്ന സ്ഥിതിക്കു്........."

തമ്പുരാൻ പിന്നെയും ഗാഢാലോചനയിൽ മുഴുകി. ഒടുവിൽ ദൃഢമായ ഒരു നിശ്ചയം ചെയ്തപോലെ ഒരു ഭാവം അദ്ദേഹത്തിന്റെ മുഖത്തു കണ്ടു.

"നീ പറയുന്നതു ശരിതന്നെ. ഉള്ളിടത്തോളം ആളുകളെക്കൊണ്ടു് പടവെട്ടുക തന്നെ വേണം" എന്നു് അദ്ദേഹം തീർച്ചപ്പെടുത്തിത്തന്നെ പറഞ്ഞു. ഈ കോട്ടകിടങ്ങുകളെല്ലാം നന്നാക്കി അവയുടെ പരിരക്ഷയ്ക്കുള്ള ഏർപ്പാടുകൾ നാളെക്കൊണ്ടുതന്നെ ചെയ്യണം. ആ കാര്യം

ന്നി തന്നെ ഏറ്റവും നടത്തണം. രാവിലെ, ചേരിക്കലേ പടക്കൂട്ടുന്നതിന്നു ഗൂഢമായി ഒരാളിനെ അയച്ചുകളയാം. ഇക്കാര്യങ്ങൾ പുറത്തുവരരുതു്. വന്നാൽ അതിന്റെ ഫലം പോയി.

“ആ കാര്യങ്ങൾ അടിയൻ കഴിയുറവു. അതിലേയ്ക്കുള്ള പണം? അതു മാത്രമല്ല ഇനി ഒരു ദുർഘടം.”

“അതിനുള്ള പണം എന്റെ കയ്യിലുണ്ടു്. നിനക്കു് എന്റെ കൂടെ ഈ സമയത്തു വരാൻ ധൈര്യമുണ്ടോ? നമുക്ക രണ്ടുപേർക്കും മരണം വന്നു എന്നും വരാം.”

“മരണത്തിൽ ഭയം വലുതായിട്ടില്ല. തിരുമനസ്സിൽ നിന്നു് എവിടെ പോകുവാനാണു് ആജ്ഞാപിക്കുന്നതു്, അവിടെ പോകുവാൻ അടിയൻ തയ്യാറാണു്.”

ഉടൻതന്നെ അവർ രണ്ടുപേരുംകൂടി പിറകേ ഇട്ടിത്ത്രാമൊന്നിച്ചു് കൊട്ടാരത്തിൽനിന്നും പുറത്തിറങ്ങി. കാൽനടയായി ഇടവഴികളിലും, വയലുകളുടെ വരമ്പുകളിലുംകൂടി നടന്നു് ഒരു നാലു മൈൽ അകലെ ആൾപാർപ്പില്ലാത്ത ഒരു പറമ്പിൽ ചെന്നുചേർന്നു. തെങ്ങോലകളുടെ ഇടയിൽക്കൂടി വന്നിരുന്ന നിലാവെളിച്ചമല്ലാതെ അവർക്കു മാർഗ്ഗദർശിയായി വേറെ ഒന്നുമുണ്ടായിരുന്നില്ല. ആ പുരയിടത്തിന്റെ വടക്കുവശത്തായി ഒരു വലിയ അരയാലും അതിനോടു ചേർന്നു് ഒട്ടു വലുതായ ഒരു കൽത്തറയുമുണ്ടായിരുന്നു. ആ നാട്ടുകളിൽക്കൂടി സഞ്ചരിക്കാറുണ്ടായിരുന്ന അപൂർവ്വം ചില പാന്ഥന്മാർ അതു് ഒരു വിശ്രമസ്ഥലമായി ഉപയോഗിക്കാറുണ്ടായിരുന്നിരിക്കാം. രാജാവും അദ്ദേഹത്തിന്റെ രണ്ടനുചരന്മാരും ആ കൽത്തറയിന്മേലാണു് ചെന്നു കയറിയതു്. ഉടൻതന്നെ തമ്പുരാൻ മുട്ടുകുത്തി അതിൽ ഒന്നുരണ്ടു കരിങ്കല്ലുകൾ പരിശോധിക്കുവാൻ തുടങ്ങി. കൈകൊണ്ടു

തപ്പിയും കാലുകൊണ്ടു ചവുട്ടിനോക്കിയും ഒരു മൂന്നു നാലു കല്ലുകൾ പരിശോധിച്ച് ഒടുവിൽ ഒന്നിന്റെ അരികിലിരുന്നു രണ്ടുവശവും കരേറ്റു മാന്തിനോക്കി. ഇതു കണ്ടു് അനുചരന്മാർ രണ്ടുപേരും അരികത്തു ചെന്നപ്പോൾ രണ്ടുവശത്തും ഇരുമ്പുകൊണ്ടുള്ള വലയങ്ങളോടു കൂടി ഒരു വലിയ കരിങ്കല്ലു തമ്പുരാൻ കാണിച്ചുകൊടുത്തു. അഭിപ്രായം മനസ്സിലാക്കി പണിക്കരും ഇട്ടിക്കാരനുംകൂടി അതു സ്ഥാനത്തുനിന്നു് ഇളക്കി മാറ്റി. അപ്പോൾ കാണായ ഒരു കോണിവഴി കീഴ്പോട്ടു് അവർ മൂന്നുപേരും ഒന്നിച്ചിറങ്ങി.

"ഇതാണു് എന്റെ രഹസ്യക്കല്ലറ. അത്യാവശ്യത്തിനുള്ള പണം ഞാൻ ഇവിടെ വെച്ചിട്ടുണ്ടു്. ഇനിയും 15000 വരാഹനെയുള്ളൂ. അതു മൂന്നു കിഴിയായി ആ കോണിലിരിപ്പുണ്ടു്. ഇട്ടിയും പണിക്കരും കൂടി നോക്കി എടുക്കൂ."

പണം എടുക്കുന്നതിനു് അധികം ബുദ്ധിമുട്ടുണ്ടായില്ല. മൂന്നും ഇട്ടിക്കാരൻതന്നെ തൂക്കിയെടുത്തു മുകളിൽ കൊണ്ടുവന്നു.

"ഇതുകൊണ്ടായില്ലേ? ഇനിയും പണിക്കർക്കു് ഒരു കണ്ണു നോക്കണ്ടേതോ?" എന്നു തമ്പുരാൻ സന്തോഷഭാവത്തിൽ ചോദിച്ചു.

"അതല്ല അടിയൻ വിചാരിച്ചതു്. ആ ദ്രോഹികളിൽ ചിലരെ ഇട്ടടയ്ക്കാൻ എത്ര നല്ല കല്ലറയാണു് ഇതു്."

തമ്പുരാൻ പണിക്കരുടെ അടുത്തു ചെന്നു. അദ്ദേഹത്തിനു് ആ യുവാവിന്റെ പേരിലുണ്ടായിരുന്ന വിശ്വാസവും സ്നേഹവും നിമിഷംപ്രതി വർദ്ധിച്ചു വന്നിരുന്നു. ഈ ദ്രോഹവർഗ്ഗമായ മരുഭൂമിയുടെ നടുവിൽ ഒരു

കല്പവൃക്ഷംപോലെ നിന്നിരുന്ന ആ യുവാവിനെ സ്ഥിതിഭേദവും അവസ്ഥയും ആലോചിക്കാതെ അദ്ദേഹം മാറോടണച്ചു ഗാഢമായി ആലിംഗനം ചെയ്തു. "നിന്നെ ഞാൻ എന്റെ സ്വന്തം പുത്രനായിട്ടാണു് വെച്ചിരിക്കുന്നതു്". സ്വതേ ഗൌരവപ്രകൃതിയായ പണിക്കരുടെ കണ്ണിൽ പോലും ഒന്നുരണ്ടു് അശ്രുകണങ്ങൾ ആ അവസരത്തിൽ പൊടിയാതിരുന്നില്ല.

## പതിനൊന്നാം അദ്ധ്യായം

അടുത്ത ദിവസം വൈകുന്നേരം പതിവുപോലെ ഇക്കാവമ്മ പാഴേയരിക്കൽ ഭവനത്തിന്റെ വടക്കുവശത്തു ഭൂതലിംഗമയ്യർ അനവധി പണം ചിലവുചെയ്തു പുതുതായി പണിയിച്ച നീരാഴിയിൽ ജ്യേഷ്ഠത്തിയുമൊന്നു കുളിക്കുന്നതിനു പോയിരുന്നു. സ്ഫടികനിർമ്മലമായ ജലം നിറഞ്ഞിരുന്ന ആ കുളത്തിന്റെ ചുറ്റും കല്ലുകെട്ടിയിറക്കി മോടി പിടിപ്പിച്ചിരുന്നു. ആമ്പൽ, ചെന്താമര മുതലായ നീർച്ചെടികൾ പടർന്നു വളർന്നിരുന്നവയിൽ പൂക്കൾ വിടർന്നുനിന്നിരുന്നതു് ആ ജലാശയത്തിനു് അസാമാന്യമായ ഒരു ഭംഗിയെ കൊടുത്തിരുന്നു. ഒരു വശത്തു് ഉയർന്നു നിന്നിരുന്ന മനോഹരമായ കുളിപ്പുരമാളിക ഭൂതലിംഗമയ്യരുടെ ധനാഢ്യതയും അദ്ദേഹത്തിനു പാഴേരിക്കൽ കുടുംബത്തിനോടുണ്ടായിരുന്ന സ്നേഹവും വിളിച്ചു പറഞ്ഞു. ഈ ജലാശയത്തിൽ ആ കുടുംബത്തിലുള്ള സ്ത്രീകൾ മാത്രമേ കുളിക്കാറുണ്ടായിരുന്നുള്ളൂ.

ഏകദേശം രണ്ടുമൂന്നു നാഴിക പകലുള്ളപ്പോഴാണു് അന്നേദിവസം ഇക്കാവമ്മയും ജ്യേഷ്ഠത്തിയും കുളിക്കാനായിട്ടു പോയതു്. അവർ കുളപ്പുരമാളികയിലെത്തു

പോകുന്ന വഴി, പുതുതായി ശ്രുതലിംഗമയ്യർ താമസിക്കുന്നതിനു തീർത്തിട്ടുള്ള സൌധത്തിന്റെ സമീപത്തുകൂടി ആയിരുന്നു. ഇവർ രണ്ടുപേരും അന്ന് ആ വഴിയേ പോകുന്നതു കെട്ടിടത്തിന്റെ മുകളിൽനിന്ന് ഒരാൾ നോക്കിക്കൊണ്ടിരുന്നു. അതു ശ്രുതലിംഗമയ്യരുടെ അതിഥിയായി ആ മാളികയിൽ താമസിച്ചിരുന്ന മുകുന്ദൻ കുഞ്ഞെജമാനൻ തന്നെ. ജനാലയിൽക്കൂടെ അവരെ കണ്ടയുടൻ തന്നെ ഇക്കാവമ്മയുടെ നവയൌവനത്താൽ ഉദ്ദീപ്തമായ രൂപലാവണ്യം അയാളുടെ ശ്രദ്ധയെ ആകർഷിച്ചു. യാതൊരലങ്കാരവും ആഭരണവുമില്ലാതെ, അല്പമായി തൈലസേചനം ചെയ്തു സ്നാനത്തിനു പോകുന്ന ആ കന്യകയുടെ അകൃത്രിമസൌന്ദര്യം ആരുടെയും ചിത്തത്തെ ഹരിക്കുമായിരുന്നു. നിഷ്കർഷയില്ലാതെ കെട്ടി പിറകോട്ടിട്ടിരുന്ന കേശഭാരവും, തോൾമുണ്ടുകൊണ്ടു മുഴുവൻ മറയാതെ മാറു നിറഞ്ഞു വളർന്നു വന്നിരുന്ന മുലയും, കനകത്തിനൊത്ത നിറവും, വിപുലമായ ശ്രോണീതടവും, പ്രഥമരസത്തിന്റെ പരമകാഷ്ഠയോ എന്നു തോന്നുന്ന ഗതിഭംഗിയും, അയാൾ കണ്ണുകൾകൊണ്ട്, ചകോരം നിലാവിനെ എന്നതുപോലെ, നുകർന്നുതന്നെ ഒട്ടിട നിന്നുപോയി. ഗംഭീരപ്രകൃതികൾക്കു സ്വതേയുള്ള ഗൌരവത്തെ തിരികെ അവലംബിച്ചു. അദ്ദേഹം സമീപത്തിരുന്ന ശ്രുതലിംഗദ്വിജനെ ഉടൻതന്നെ ജനാലയിലേയ്ക്കു ക്ഷണിച്ചു.

"ഇവരാരാണ്? ഈ വീട്ടിലുള്ളവർതന്നെ അല്ലേ?" എന്നു നിസ്സാരഭാവത്തിൽ പുരുഷന്മാർ അർത്ഥമില്ലാതെ ചെയ്യുന്ന ഒരന്വേഷണമെന്ന ഭാവത്തിൽ കുറച്ചൊരു ചിരിയോടുകൂടി ചോദിച്ചു. മുകുന്ദൻ കുഞ്ഞുപണിക്കരുടെ മുഖഭാവങ്ങൾ ആദ്യംമുതൽ സൂക്ഷിച്ചുനോക്കിയിരുന്നു

ആ സൂക്ഷ്മബുദ്ധിക്ക ചോദ്യത്തിന്ന മുൻപുതന്നെ കാൎയ്യം ഏതാണ്ടു മനസ്സിലായിരുന്നു. ജനാലയിങ്കൽ വന്നു നോക്കിയപ്പോഴും പണിക്കരുടെ ചിരി വ്യാജമെന്നും, കണ്ടതിൽ കൂടുതൽ കൊണ്ടിട്ടുണ്ടെന്നും അയാൾ അറിഞ്ഞു. പക്ഷെ, മറുപടി, ചോദിച്ചതുപോലെയുള്ള നിസ്സാര സ്വരത്തിൽ തന്നെ ആയിരുന്നു:

“അവരോ, മൂത്തതു് എന്റെ മാൎയ്യ. ഇളയതിന്ന സംബന്ധമായിട്ടില്ല.”

ഭൂതലിംഗമയ്യർ വിചാരിച്ചതുപോലെ ആ പ്രഭു പിന്നീടു് ഒന്നുംതന്നെ പറഞ്ഞില്ല. സംഭാഷണം തുടരേണ്ട ചുമതല പട്ടൎക്കുതന്നെ ആയി. “അസ്സൽ കുട്ടി. ആരും തൊട്ടിട്ടേ ഇല്ല. യജമാനനു് ഒരിളക്കമുണ്ടെ നാളെയോ?”

മുകു: പണിക്കർ:—“അങ്ങനെ ഒന്നുമില്ല. കുട്ടി തരക്കേടില്ല. സംബന്ധം ആരുമില്ലേ?”

ഭൂതലിംഗം:—“അല്ല, അങ്ങനെ വല്ലതുമുണ്ടെങ്കിൽ പറവാൻ മടിക്കേണ്ട. നമ്മുടെ പാൎപ്പത്തിലാണു്. യജമാനൻ മഹാപ്രഭു, പടത്തലവൻ, മന്ത്രി. ഞാൻ അവിടുത്തെ ആശ്രിതൻ. ഒന്നു മൂളിയാൽ മതി. യജമാനന്റെ സ്വന്തം എന്നുതന്നെ വെച്ചുകൊള്ളൂ.”

എന്തോ ചില ഭിന്നവികാരങ്ങളുടെ മത്സരം കൊണ്ടെന്നപോലെ മുകുന്ദൻ കുഞ്ഞുപണിക്കർ, ഭൂതലിംഗമയ്യരുടെ ഈ ക്ഷണനത്തിന്ന മറുപടി പറയാതെ കുറെ നേരം നിന്നു. അദ്ദേഹം ധീരനായ ഒരു യോദ്ധാവും, അസാമാന്യ ബുദ്ധിപാടവമുള്ള ഒരു പണ്ഡിതനും, മാനിയുമായിരുന്നു. സാമാന്യമായുള്ള സ്ത്രീലമ്പടത്വമോ വിടത്വമോ അദ്ദേഹത്തെ ലേശംപോലും ബാധിച്ചിരുന്നില്ല.

തന്റെ രാജാവിനും നാടിനും കുടുംബത്തിനുംവേണ്ടി അപായകരമായ ഒരേർപ്പാടിൽ പെട്ടിരിക്കുമ്പോഴും ഇപ്രകാരമുള്ള ഒരാലോചന തന്നെ തന്റെ സ്ഥാനത്തിനും സ്ഥിതിക്കും ശരിയാണോ എന്നാണ് അദ്ദേഹം വിചാരിച്ചുകൊണ്ടു നിന്നതു്.

മൌനം അനുവാദമായി ഗണിച്ചു ഭൂതലിംഗമയ്യർ സന്തുഷ്ടനായി പറഞ്ഞു:

"യജമാനൻ അവിടെയെന്നതുപോലെ ഇവിടെയും പ്രഭു. ഞാൻ അവിടുത്തെ ആജ്ഞാകരൻ മാത്രം. അങ്ങയുടെ മനസ്സറിഞ്ഞു പ്രവർത്തിക്കേണ്ട ദാസൻ. ഇനിയും ആ സംഗതിയെപ്പററിത്തന്നെ വിചാരിക്കേണ്ട. ഉദ്ദേശം സഫലമെന്നുറച്ചാൽ മതി. ഇവരൊക്കെയാരു്? ഞാൻ വിലകൊടുത്തു മേടിച്ച അടിമകൾ."

മുകു: പണിക്കർ:—ശരി, അതു പോകട്ടെ, നമ്മുടെ കാര്യമെല്ലാം ശരിയായി നടക്കുന്നുവോ?

ഭൂതലിംഗം:—അതിനെന്തു സംശയം. സംക്രാന്തി നാൾ വെളുപ്പിനു പുറപ്പെടുവാൻ എല്ലാം ശട്ടംകെട്ടിയിരിക്കുന്നു. കണ്ണു കെട്ടി അടച്ച വണ്ടിയിൽ കയററി ഉദിക്കുന്നതിനു മുൻപു മല്ലയ്യൂൽ മുട്ടകടത്തിയേക്കാം.

മുകു: പണിക്കർ:—അവർ അതിനു സമ്മതിച്ചുവോ?

ഭൂതലിംഗം:—അതല്ല, എന്തു വേണമെങ്കിൽ അവർ സമ്മതിക്കും. ഭൂതലിംഗത്തോടു ഒരു സ്ത്രീയും മറിച്ചു് ഇതുവരെ പറകയുണ്ടായിട്ടില്ല. പോരെങ്കിൽ ഇക്കുന്നപ്പുഴ തൊഴാനാണെന്നല്ലേ?

ഭൂതലിംഗമയ്യർ അധികം താമസിയാതെ മുകുന്ദൻ കുഞ്ഞെജമാനനെ വിട്ടു നാലുകെട്ടിലേയ്ക്കു തിരിച്ചു

പോന്നു. അപ്പോഴേക്കും കുഞ്ഞേലിഅമ്മയും ഇക്കാവും കുളികഴിഞ്ഞു തിരിച്ചെത്തിയിരുന്നു. നനഞ്ഞ വസ്ത്രം മാറി സ്വന്തം മുറിക്കകത്തു വിളക്കു കൊളുത്തിയപ്പോൾ ശ്രുതലിംഗമയ്യർ അകത്തേക്കു പ്രവേശിച്ചു. സന്ധ്യാസമയത്തു് അദ്ദേഹം സാധാരണയായി കുളി മുതലായ നിത്യകർമ്മങ്ങൾക്കായി മഠത്തിലോ ശാസ്താങ്കലോ പോകാറുള്ള പതിവു വിട്ടു് അകായിലേക്കു വന്നതുകൊണ്ടുതന്നെ ഏതോ ചില്ലറ കാര്യമുണ്ടെന്നു കുഞ്ഞേലിഅമ്മ ഊഹിച്ചു. അയ്യർ യാതൊന്നും പറയാതെ സന്തോഷഭാവത്തിൽ താമ്പാളം മാററിവെച്ചു മുറുക്കാനാണു് ആരംഭിച്ചതു്. കുറച്ചു കഴിഞ്ഞു തന്റെ ആവശ്യം വെളിവാക്കിപ്പറഞ്ഞു. ആളിന്റെ വലിപ്പവും, അദ്ദേഹത്തിന്റെ ഗുണങ്ങളും, അദ്ദേഹത്തെക്കൊണ്ടു് എല്ലാവർക്കും ഉണ്ടാകാവുന്ന ക്ഷേമവും എല്ലാം പട്ടർ വിസ്തരിച്ചു പറഞ്ഞു കേൾപ്പിച്ചു. കുഞ്ഞേലിഅമ്മ—ഈ ഭാഗ്യം തനിക്കില്ലല്ലോ എന്നു വെച്ചായിരിക്കാം—ആദ്യം കുറെ ഒക്കെ തടസ്സം പറഞ്ഞു. ഒടുവിൽ ശ്രുതലിംഗത്തിന്റെ ഭാവം മാറുന്നു എന്നു മനസ്സിലാക്കിയതോടുകൂടി വേണ്ടപോലുള്ള ഏർപ്പാടുകൾ ഉടൻ ചെയ്തുകൊള്ളാമെന്നു സമ്മതിച്ചു. പട്ടർ സന്തോഷിച്ചു പോവുകയും ചെയ്തു.

ഇക്കാവമ്മ ഈ കഥ ഒന്നും അറിഞ്ഞതേ ഇല്ല. സന്ധ്യയ്ക്കു ദേവീസ്തോത്രങ്ങൾ ചൊല്ലിക്കൊണ്ടിരിക്കുമ്പോഴാണു സംഗതി പറയുന്നതിനായി കുഞ്ഞേലിഅമ്മ വന്നതു്. അത്താഴമൂണു കഴിഞ്ഞാൽ ശ്രുതലിംഗസ്വാമിയുടെ അതിഥി നാലുകെട്ടിലേക്കു വരുമെന്നും, അതു കാരണവരും മറെറല്ലാവരും അറിഞ്ഞും സമ്മതിച്ചും ആണെന്നും, അതിനാൽ, ഇക്കാവിന്റെ പുരമുറി എല്ലാം അലങ്കരിച്ചു ഭംഗിയാക്കി കിണ്ടി, കോളാമ്പി, വെററിലത്താമ്പാളം ഇവയെല്ലാം, സ്ഥിതിക്കും ധാടിക്കും

തക്കവണ്ണം, ശരിയാക്കിവെച്ചുകൊള്ളണമെന്നും ഉള്ള ഒരു തരവുതന്നെയായിരുന്നു കുഞ്ഞേലിത്താമ്മ കൊണ്ടു വന്നതു്. ഇക്കാവിന്റെ അപ്പോഴത്തെ സ്ഥിതി ഊഹിക്കാവുന്നതാണല്ലോ. അവൾ തേങ്ങിത്തേങ്ങിക്കരഞ്ഞു. ഉദ്യോഗത്തിലും മററു തനിക്കു സ്വന്തമായുള്ള ആളുകൾ എല്ലാം തന്നെയും ഈ കാൎയ്യത്തിൽ ശ്രീലിംഗഗൌഡരോടു ചേൎന്നു നില്ക്കയുള്ളു എന്നു് അവൾക്കു ബോധ്യമുണ്ടായിരുന്നു. ഈ ഘട്ടത്തിൽ സഹായത്തിനു് അവൾ ആലോചിച്ചു നോക്കിയിട്ടു് ഒരു മാൎഗ്ഗമേ കണ്ടുള്ളു. ഉടൻതന്നെ തന്റെ സങ്കടസ്ഥിതി രാമകൃഷ്ണപ്പണിക്കരെ അറിവിക്കുന്നപക്ഷം അതിനു് ഒരു കഴിവുണ്ടാകാതിരിക്കയില്ലെന്നു് അവൾ തീൎച്ചപ്പെടുത്തി. ഉദ്യോഗത്തി സ്വന്തം ജോലികൾക്കായി തിരികെ തന്റെ സ്വന്തം അകത്തേയ്ക്കു പോയതക്കം നോക്കി മററാരുമറിയാതെ അവൾ പണിക്കരുടെ മുറിക്കു മുൻവശമുള്ള വ്രാന്തയിൽ എത്തി. അകത്തു പണിക്കരും ഇട്ടിശ്ശാരുംകൂടി എന്തോ ആലോചിക്കുന്നുണ്ടായിരുന്നു. പുറത്തു കാൽനടകേട്ടു് അവർ നോക്കിയപ്പോൾ കരഞ്ഞു ദീനയായി നില്ക്കുന്ന ഇക്കാവമ്മയെയാണു കണ്ടതു്.

പണിക്കർ:—“എന്താണു് പിന്നെയും കരയുന്നല്ലോ. വിശേഷം വല്ലതുമുണ്ടോ?”

ഇക്കാവു:—“വിശേഷമെന്താണു്. ഞാൻ മരിക്കുവാൻ തീൎച്ചപ്പെടുത്തി. എന്നെ ആരും വേണ്ട” എന്നു കണ്ണുനീർ വാൎത്തുതുടങ്ങി.

പണിക്കർ:—അങ്ങനെ കരയാമൊ? ധൈൎയ്യം വേണ്ട. പറയൂ.

ഇക്കാവു:—എല്ലാവരും ഉപേക്ഷിച്ച ഞാനാരാണു്? ഒരു ഗതി. വഴിയിൽ നടക്കുന്ന പട്ടിയാണു് എന്നെക്കാളും ഭേദം.

ഇതിൽ ഏതോ ഗൗരവമായ സംഗതി ഉണ്ടെന്ന പണിക്കർക്ക ബോദ്ധ്യംവന്നു. അയാൾ ആ കന്യകാരത്നത്തെ ഒരിടത്തു പതുക്കെ ഇരുത്തി സാന്ത്വനവാക്കുകൾ പറഞ്ഞ് ആശ്വസിപ്പിച്ചു. ക്രമേണ അവൾ പറഞ്ഞിരുന്ന മുറിവാക്കുകളിൽനിന്നു സംഗതിയുടെ സൂക്ഷ്മം മനസ്സിലാക്കിയശേഷം അയാൾ പറഞ്ഞു:

“ആട്ടെ, ഒട്ടും വിഷമിക്കേണ്ട. ഞാൻ ഇട്ടിക്കോരോടുകൂടി ആലോചിച്ചു നിവൃത്തിയുണ്ടാക്കാം” എന്നു പറഞ്ഞശേഷം അകത്തുപോയി കുറഞ്ഞൊന്നു മന്ത്രിച്ചു വേഗം പുറത്തുവന്നു.

പണിക്കർ:—“ഞങ്ങൾ ഒരു വഴി ആലോചിച്ചു തീർച്ചപ്പെടുത്തി. ചുരുക്കത്തിൽ പറഞ്ഞേക്കാം. വരുന്ന ആളിനോടു വിരോധം ഒന്നും ഭാവിക്കരുത്. ഇങ്ങനെ ഇടവന്നതുതന്നെ വലിയ ഭാഗ്യമായി ഭാവിച്ചുകൊള്ളണം. അദ്ദേഹത്തെ സൽക്കരിച്ചു മുറിയിലിരുത്തി മുറുക്കാൻ കൊടുക്കുന്ന കൂട്ടത്തിൽ ഇതു കൂടെ ചേർത്തു കൊടുക്കണം. പിന്നെ ഞങ്ങൾ ഏറ്റു.”

ഇക്കാവു:—“അതു് എന്നെക്കൊണ്ടാവില്ല; ന്യായമല്ലല്ലോ. ചതിയല്ലേ?”

പണിക്കർ:—എന്താണു ചതി!

ഇക്കാവു:—എനിക്കു വിരോധമെന്നിരിക്കെ സന്തോഷമെന്നു നടിച്ചു് അദ്ദേഹത്തിനെ പുരയിലേക്കു ക്ഷണിക്കുന്നതുതന്നെ ചതിയല്ലേ! അവിടുന്നങ്ങനെ എന്നോടുപദേശിക്കാമോ?

പണിക്കർ:—എന്താണു് അനൗചിത്യം? പാഞ്ചാലിയോടു ഭീമസേനൻ എന്താണുപദേശിച്ചതു്? “കൂത്തരങ്ങത്തു കാൺക നീ മന്മഥക്കൂത്തിനു പാതിരാനേരമെന്നാനവൻ.” പിന്നെ ചതിയെന്താണിതിൽ? വരുന്ന

ആരാണെന്നും, അയാളുടെ കഥയെന്താണെന്നും ഇക്കാവമ്മയ്ക്കറിയാമോ? ദ്രോഹികളൊട്ടുണ്ടോ ചതി?

ഇക്കാവു:—ഇതു വെററിലയോടു ചേൎത്തുകൊടുത്താൽ തരക്കേടൊന്നും വരികയില്ലല്ലോ?

പണിക്കർ:—അതു ഞാനേററു. ഒരെഴ്വാൽ നാഴികയ്ക്കുള്ളിൽ മയങ്ങിപ്പോകുമെന്നേയുള്ളു. അപ്പോഴയ്ക്കു പുറത്തെക്കുള്ള വാതിൽ തുറന്നേച്ചാൽ മതി.

ഇക്കാവമ്മയ്ക്കു സന്തോഷമായി. ഗുളിക വാങ്ങി ഭദ്രമായി മടിക്കുത്തിൽ സൂക്ഷിച്ചു നാലുകെട്ടിലെയ്ക്കു മടങ്ങി. ജ്യേഷ്ഠത്തി കാണെത്തന്നെ ചന്ദനാലേപനാദ്യലങ്കാരങ്ങളും ആരംഭിച്ചു. വലിയപുടവ ഞൊറിഞ്ഞുടുത്തു. നെററിക്കുറി ഭംഗിയാക്കി; കണ്ണെഴുതി: മുല്ലപ്പൂമാല തലയിൽ ചൂടുന്നതിനു തനിയെ കോൎത്തു. തന്റെ പ്രിയതമൻ ആദ്യമായി മററു ആവശ്യത്തിന്നായിട്ടാണെങ്കിലും തന്റെ ശയനസ്ഥലത്തു വരികയല്ലേ? അതായിരുന്നു ഇക്കാവമ്മയുടെ ആന്തരമായ ആശയം. ഈ സംരംഭങ്ങളും എല്ലാം കണ്ട കുഞ്ഞേലിയമ്മ താൻ പറഞ്ഞതിനെ ഇക്കാവു അനുസരിക്കയാണെന്നും സന്തോഷിച്ചു. പെട്ടി തുറന്നു ശ്രുതലിംഗമയ്യർ പുതുതായി സമ്മാനിച്ചു താലി എടുത്തുകൊണ്ടു വന്നു "ഇതുകൂടെകെട്ടിക്കൊള്ളു. ഇനിയും വല്ലതും വേണമെങ്കിൽ പറയണം." നീട്ടിയ ആഭരണം ഇക്കാവു സന്തോഷത്തോടുകൂടി വാങ്ങിച്ചു.

ശ്രുതലിംഗമയ്യർ മഠത്തിൽനിന്നു ശാപ്പാടു കഴിഞ്ഞു വന്നപ്പോൾ രാത്രി ഒരു ഏഴെട്ടുനാഴിക ഇരുട്ടിയിരുന്നു. അപ്പോഴയ്ക്കും നാലുകെട്ടിലും ഭക്ഷണം എല്ലാം കഴിഞ്ഞു. ഭൎത്താവിനെക്കണ്ടയുടനെ കുഞ്ഞേലിയമ്മ കാൎയ്യമെല്ലാം പറഞ്ഞു കേൾപ്പിച്ചു. ഇക്കാവു മനംകൊണ്ടു കോട്ട കെട്ടിയിരിക്കയാണു്. ഞാൻ പറഞ്ഞപ്പോൾതൊട്ടു അവളും

അണിഞ്ഞൊരുങ്ങി. ഇപ്പോഴുംകഴിഞ്ഞില്ലെന്നാണു തോന്നുന്നതു്. കാണേണ്ടതു തന്നെ. "എവിടെ ഇങ്ങു വിളിക്കൂ" എന്നാജ്ഞാപിച്ചതനുസരിച്ചു് കുഞ്ഞിലക്ഷ്മി അവളെ ഹാജരാക്കി. ആ ബാലികയുടെ നൈസർഗ്ഗികമായ സൌന്ദര്യം ഇപ്രകാരം അലംകൃതമായി കണ്ടപ്പോൾ മുതലിംഗമയ്യർ വല്ലാതെ ഒന്നു പകച്ചു. ഇതിന്റെ വിശേഷം ഇതുവരെ താൻ അറിഞ്ഞില്ലല്ലോ എന്നായിരുന്നു അയാളുടെ ഭാവം. എന്തായാലും ഇതുകൊണ്ടു ലോകം അവസാനിച്ചു എന്നു വരികയില്ല എന്നുള്ള സമാധാനത്തോടുകൂടി അയാൾ പറഞ്ഞു:

"ഇക്കാവിനു വരാൻപോകുന്നതു വലിയ ഒരു ഭാഗ്യമാണു്. അദ്ദേഹം രാജാക്കന്മാർക്കു തുല്യനായ ഒരു മഹാപ്രഭുവാണു്. അദ്ദേഹത്തിനു് ഇങ്ങനെ ഒരാഗ്രഹം തോന്നിയതുതന്നെ ഈ കുടുംബത്തിന്റെ നല്ല കാലമെന്നു വിചാരിക്കണം."

"എല്ലാം സ്വാമിയുടെ കൃപ" എന്നു് ഉള്ളുകൊണ്ടു ചിരിച്ചുകൊണ്ടാണെങ്കിലും പുറത്തു ഭാവഭേദം ഒന്നും കൂടാതെ അവൾ പറഞ്ഞു.

"എന്നാൽ ഇപ്പോൾതന്നെ ഞാനിതു പറഞ്ഞയയ്ക്കാം. നീ എല്ലാം പോയി ശരിയാക്കിക്കോ" എന്നു പറഞ്ഞിട്ടു് പട്ടർ മുകുന്ദൻ കുഞ്ഞുയജമാനനെ അകത്തേക്കു ക്ഷണിക്കുന്നതിനായി മാളികയിലേക്കു പോയി.

മുകുന്ദൻ കുഞ്ഞുപണിക്കരാകട്ടെ, ഈ വരവിനെ കാത്തുതന്നെ ഇരിക്കുകയായിരുന്നു. എങ്കിലും കിഞ്ചിൽതാപം ലേശംപോലും പ്രദർശിപ്പിച്ചിരുന്നില്ല. പതിവുപോലെ കുളിച്ചു ഭക്ഷണം കഴിഞ്ഞു നാളെക്കു നടത്തേണ്ട കാര്യങ്ങളെപ്പറ്റി ആലോചിക്കുന്ന മട്ടിൽ അദ്ദേഹം സ്വസ്ഥനായി ഇരിക്കുകയായിരുന്നു. തലേദിവസം പകലേ

തകഴിക്ക അയച്ചിരുന്ന ദൂതൻ വന്നില്ലല്ലോ എന്നു കുണ്ഠിതവും, ഇടയ്ക്കുവല്ലതും സംഭവിച്ചുപോയിരിക്കുമോ എന്നു വിചാരവും ഉണ്ടായിരുന്നു. ലന്തപ്പട്ടാളത്തിൽ പരിശീലിച്ച ഒരു പന്ത്രണ്ടു ഉപ്പായികളെ വഞ്ചിവഴി വരുത്താമെന്നുണ്ടായിരുന്ന ആലോചന ശാസ്ത്രികൾ കടവിൽ വെച്ചു ഭേദമായിപ്പോയതിനെക്കുറിച്ചും, ആ സംഗതി പകൽ നടത്താൻ സാധിക്കായ്കയാൽ ഉടൻ നടത്തേണ്ടു അത്യാവശ്യകതയെക്കുറിച്ചും ആണ് അദ്ദേഹം വിചാരിച്ചുകൊണ്ടിരുന്നതു്. "ഇന്നു രാത്രി തന്നെ വഞ്ചി അയക്കണം; നേരം വെളുപ്പാകുന്നതിനുമുമ്പ് അവർ വന്നാൽ പിന്നെ സംഗതികൾ സുമർ."

ഇങ്ങനെ ആലോചനയിൽ ഇരിക്കുമ്പോഴാണു ശ്രുതലിംഗയ്യർ പ്രസന്നഭാവത്തോടെ മുറിയിൽ ഹാജരായതു്. "ഒക്കെശ്ശരിയായി, നാലുകെട്ടിലേക്കു പുറപ്പെടാം." തൽക്കാലം താൻ ആലോചിച്ചിരുന്ന സംഗതികൾ മുകുന്ദൻ ക്ഷണത്തിലുമാനനം മറന്നു. ഉടൻ തന്നെ ഇരുന്നിടത്തു നിന്നെഴുന്നേറ്റു ശ്രുതലിംഗയ്യർ കാട്ടിയ വഴിയേ നാലുകെട്ടിലേക്കു പുറപ്പാടായി. നാഗരികാംഗനാരസികനായ ഒരു മഹാപ്രഭുതന്നെ ആയിരുന്നു അദ്ദേഹമെങ്കിലും ഈ ആഗ്രഹലബ്ധിയിൽ അത്യധികമായ ഒരു സന്തോഷമുണ്ടാകാതിരുന്നില്ല. അന്നു വൈകുന്നേരം കണ്ടതായ ഇക്കാവിന്റെ മനോഹരസ്വരൂപം ഒന്നുകൂടി മനസ്സുകൊണ്ടു് ഓർത്തു കൈകൊണ്ടു തൊടാത്ത നവപല്ലവം പോലെയുള്ള അവളുടെ മൃദുമേനി പുണരുന്ന സന്തോഷം അദ്ദേഹം മനസാ ആസ്വദിച്ചു രോമാഞ്ചിതഗാത്രനായി. നാലുകെട്ടിലേയ്ക്കു കയറിയപ്പോൾ അവിടെ നിന്നു് ആളുകളൊക്കെ മാറിയിരുന്നു. ശ്രുതലിംഗയ്യർ നേരെ ഇക്കാവുമ്മയുടെ മണിയറയിലേയ്ക്കാണു കടന്നതു്. മനോഹരമായി

അലങ്കരിച്ചിരുന്ന ആ മുറിക്കകത്തു് ഒരു നിലവിളക്കു് എരിയുന്നുണ്ടായിരുന്നു.

മടിയും സങ്കോചവും കൂടാതെ അധികാരമുള്ള ഒരാളിനെപ്പോലെ മുകുന്ദൻ കുഞ്ഞുപണിക്കർ അറയിൽ പ്രവേശിച്ചു സ്വന്തം കൈകൾകൊണ്ടുതന്നെ വാതിൽ ചാരി. ഒരു നോട്ടത്തിൽ അവിടെ ആരെയും കാണ്മാനുണ്ടായിരുന്നില്ല. പക്ഷെ മുഗ്ദ്ധകന്യകകളുടെ സ്വഭാവം നല്ലവണ്ണം പരിചയമുണ്ടായിരുന്ന അദ്ദേഹം മുക്കിലും കതകിന്റെ മറവിലും നോക്കിത്തുടങ്ങിയപ്പോൾ, കാററത്തിളകുന്ന മുല്ലവല്ലിപോലെ വിറച്ചു ഇക്കാവമ്മ കട്ടിൽക്കാലു മറഞ്ഞു പതുങ്ങി നില്ക്കുന്നതു കണ്ടു. പ്രസിദ്ധനായ പടനായകനെങ്കിലും സുകുമാരപ്രകൃതിയായിരുന്ന മുകുന്ദൻ കുഞ്ഞജമാനൻ പല ഓമനവാക്കുകൾ പറഞ്ഞും ശൃംഗാരചേഷ്ടകൾ കാണിച്ചും അവളുടെ കയ്യു പിടിച്ചു അരികത്തുകൊണ്ടുവന്നിരുത്തി. പരപുരുഷസ്പർശം ഏററിട്ടില്ലാത്ത ആ കുലയുവതിയുടെ ഹൃദയം അതോടെ പൊട്ടുന്നതായിരുന്നുവെങ്കിലും തന്റെ മനഃപ്രിയതമന്റെ വാക്കുകൾ ഓൎമ്മ വരികയാൽ ധൈൎയ്യമവലംബിച്ചു. വിളക്കിന്റെ സമീപത്തിൽ വിരിച്ചിരുന്ന കവളപ്പാറപ്പുല്പ്പായയിൽ രണ്ടു പേരും ഒന്നിച്ചു ചെന്നിരുന്നു.

ചാടുവാക്കുകൾ പറഞ്ഞു് അവളെ ഇണക്കുന്നതിന്നു പണിക്കർ പലവിധത്തിലും നോക്കിയെങ്കിലും മൌനാനുവാദമെന്ന ഭാവേന ഇരുന്നതല്ലാതെ അവൾ ഇളകിയില്ല. ഏകദേശം നിരാശപ്പെട്ടു തുടങ്ങിയിരുന്ന അദ്ദേഹം ഒടുവിൽ വെററിലത്താമ്പാളം മാററിവെയ്ക്കുന്നതു കണ്ടപ്പോൾ കുറച്ചൊന്നു ആശ്വസിച്ചു. ഇക്കാവമ്മയും, ലോകത്തെ മയക്കുന്ന ഒരു പുഞ്ചിരി തൂകിയാണു

താംബൂലദാനക്രിയ ആരംഭിച്ചതു്. അവരും ഇടയ്ക്കിടയ്ക്കു "ചകിതഹരിണീനേത്ര"ത്തോടെ പണിക്കരുടെ മുഖത്തു നോക്കിയുംകൊണ്ടു വെററിലച്ചുരുളുണ്ടാക്കുന്നതു കണ്ടപ്പോഴുംതന്നെ അദ്ദേഹം മതിമറന്നു കഴിഞ്ഞിരുന്നു. തെരുതെരെ വെററില വാങ്ങി അയാൾ വായ്ക്കൊണ്ടു. തനിക്കും ഉണ്ടാക്കുന്ന ഭാവത്തിൽ ഇക്കാവമ്മ പിന്നെയും ആ ക്രിയയിൽ നിമഗ്നയായി ഇരുന്നതേയുള്ളൂ. ഒരു മൂന്നു നാലു വിനാഴികയ്ക്കകംതന്നെ മുകുന്ദൻകുഞ്ഞെജമാനന്റെ തല കറങ്ങിത്തുടങ്ങി. "ചതിച്ചല്ലോ! ഭഗവാനേ" എന്നു മാത്രം ഉച്ചരിച്ചുംകൊണ്ടു അയാൾ പുറകോട്ടു വീണു.

പണിക്കർ 'പാരിൽ മരാമരം വീണപോലെ' നിശ്ചേഷ്ടനായി കിടക്കുന്നതു കണ്ടപ്പോൾ, മുമ്പു ആലോചിച്ചു മനസ്സിനു സമാധാനം വരുത്തുന്നതിനു ശ്രമിച്ചിരുന്നുവെങ്കിലും ഇക്കാവമ്മ ഒട്ടധികം അമ്പരന്നു പോയി. എങ്കിലും കാര്യഗൌരവം ഓർത്തു ഹൃദയധൈര്യം വിടാതെ അറയ്ക്കു തെക്കോട്ടുള്ള ചെറിയ വാതിൽ തുറന്നുകൊടുത്തു. ഉത്തരനിമിഷത്തിൽ, ഭിത്തിയ്ക്കു ചാരിനിന്നിരുന്ന രാമകൃഷ്ണപ്പണിക്കരും ഇട്ടിച്ചാരും അകത്തേയ്ക്കു കടന്നു. മുകുന്ദൻകുഞ്ഞെജമാനന്റെ ദേഹത്തിൽ കിടന്നിരുന്ന ഉത്തരീയംകൊണ്ടുതന്നെ കൈകാലുകൾ കെട്ടി അവർ രണ്ടുപേരും കൂടി അദ്ദേഹത്തെ എടുത്തു യാതൊരു ശബ്ദവുമുണ്ടാകാതെ പുരയ്ക്കു വെളിയിൽ കൊണ്ടുവന്നു. ഇനിയെന്താണു ചെയ്വാൻ പോകുന്നതെന്നു അറിവാൻ പാടില്ലാതെ നിന്നിരുന്ന ഇക്കാവമ്മ കൈകൊണ്ടു മുഖം പൊത്തി വാതുക്കൽ വന്നു കരഞ്ഞുതുടങ്ങിയതുകണ്ടു രാമകൃഷ്ണപ്പണിക്കർ അടുത്തു ചെന്നു.

"ഇക്കാവമ്മ വ്യസനിക്കേണ്ട. * പാഴരിക്കലേക്കു അവമാനം ഞാൻ ഉണ്ടാക്കിവെയ്ക്കയില്ല. ഇ

അപകടമൊക്കെക്കഴിയുന്നതുവരെ ആഗ്രഹത്തിന്റെ ജീവന്നു ഞാൻ ഉത്തരവാദി."

"അയ്യോ അങ്ങനെ ശങ്കിച്ചതേ ഇല്ല. നാളത്തെ കഥ ഓർത്തതേ ഉള്ളൂ."

"എല്ലാത്തിന്നും ദൈവം സഹായമെന്നു വിശ്വസിക്കുക. പക്ഷേ ഭൂതലിംഗം ഉപദ്രവിക്കാൻ ഭാവമുണ്ടെങ്കിൽ പറഞ്ഞേക്കണം. അതിനു നിവൃത്തി ഞാനുണ്ടാക്കാം. ഇപ്പോൾ പോയിക്കിടക്കൂ."

പണിക്കർ സ്വന്തം കൈകൾകൊണ്ട് അവളുടെ മുഖത്തു തലോടി. "ഈ ദേവിനു ദോഷമുണ്ടാകാതെ ഞാൻ തന്നെ നോക്കിക്കൊള്ളും. ഇപ്പോഴത്തെ ധൃതിയൊന്നു കഴിയട്ടെ."

ഇതുകേട്ട് അവൾ ഒന്നുകൂടി തേങ്ങിക്കരഞ്ഞതേ ഉള്ളൂ.

പണിക്കരും ഇട്ടിക്കോരനുംകൂടി മുകുന്ദൻകുഞ്ഞമ്മാനനെ മാറ്റേണ്ട സംഗതി ആലോചന തുടങ്ങി. ആജാനുബാഹുവും ദൃഢഗാത്രനുമായിരുന്നു ആ വൃദ്ധൻ എങ്കിലും, ഭീമകായനായ ഇട്ടി യാതൊരു പ്രയാസവുമില്ലാതെ അയാളെ തോളത്തു എടുത്തുവെച്ചു നടന്നു. അപ്പോൾ ആരോ അതിപരിചിതമായ സ്വരത്തിൽ പിറകിൽ നിന്ന് അശരീരിവാക്കെന്നപോലെ,

"ഒന്നിനൊന്നു പകരമായി" എന്നു പറയുന്നതു കേട്ട് പണിക്കർ അവിടെത്തന്നെ സ്വല്പനേരം ആശ്ചര്യഭരിതനായി നിന്നു. ഒടുവിൽ തിരിഞ്ഞു വാഴക്കൂട്ടത്തിനിടയിൽ നോക്കിക്കളയാമെന്നു വിചാരിച്ചപ്പോൾ ആ സ്വരം പിന്നെയും പറഞ്ഞു:

"അറികയില്ലെന്നുണ്ടോ?"

"എന്തു്, നീയോ, കേളു?"

"അതേ, ഞാൻ തന്നെ."

"നീയിപ്പോൾ എവിടുന്നു്? നീയെന്നെ ഈ ഘട്ടത്തിൽ ഉപേക്ഷിച്ചു എന്നല്ലേ ഞാൻ വിചാരിച്ചതു്!"

"അങ്ങനെ ഉണ്ടാകുമോ? ഞാൻ അവിടത്തെ എങ്ങനെ ഉപേക്ഷിക്കുന്നു?"

അവർ രണ്ടുപേരും അന്യോന്യം ആശ്ലേഷിച്ചു. "ഇപ്പോൾ എവിടുന്നു്?" എന്നു പണിക്കർ പിന്നെയും ചോദിച്ചു.

"ഞാൻ ഇവിടൊക്കെത്തന്നെ ഉണ്ടായിരുന്നു. ശാസ്താങ്കൽകടവിൽ നടന്ന സംഗതിക്കു ഞാൻ ദൃഷ്ടിസാക്ഷിയുമാണു്. ഇപ്പോൾ വരുന്നതു തകഴിയിൽനിന്നു്. ചെമ്പകശ്ശേരിരാജാവിന്റെ ദൂതൻ; സ്ഥാനാപതി, ആഹാ!" എന്നു ചിരിച്ചു.

"അതെന്തു കഥ, പറയൂ" എന്നു് ആശ്ചര്യഭരിതനായി പണിക്കർ ചോദിച്ചു.

ശാസ്താങ്കൽകടവിൽ വഴക്കു നടന്ന ദിവസം രാവിലെ താൻ ഭൂതലിംഗമയ്യരുടെ ഒരു ദൂതനെ തടഞ്ഞതും അവനെ ബന്ധനത്തിലാക്കിയ ശേഷം അവൻ കൊണ്ടുപോയിരുന്ന കറിയോല കരസ്ഥമാക്കി തകഴിയിൽ തിരുമുമ്പിൽ ചെന്നതും അവിടെ നടന്ന സംഭവങ്ങളും അതിനുശേഷം അന്നു വൈകുമ്പോഴേയ്ക്കും ദ്രോഹികളുടെ ആലോചനയെ തടസ്സം ചെയ്യുന്നതിനു തിരികെ ശാസ്താങ്കൽകടവിൽ എത്തിയതും അവിടെവെച്ചു നടന്ന ഘോരയുദ്ധം ദൂരെ നിന്നു കണ്ട കഥയും പറഞ്ഞുകേൾപ്പിച്ചു.

"പിന്നെ ഇന്നലെ എന്തുചെയ്തു?" എന്നു പണിക്കർ ചോദിച്ചു.

"ഉടനെ ഞാൻ തകഴിയ്ക്കു മടങ്ങി. ഇവിടെ ആലോചനകൾ നിങ്ങളുടെ കൃത്രിമങ്ങൾമൂലം തെററിപ്പോയെന്നും, അതിനാൽ ആളുകളെ അയച്ചു കൊടുക്കേണ്ടെന്നു പറഞ്ഞയച്ചുവെന്നും അറിവിച്ചു. ഇപ്പോൾ ഇങ്ങോട്ടു പോന്നതു ചില്ലാ ഒരു കാര്യം ഇവിടെ പറവാനാണു്."

"അതെന്താണു്?"

"മാത്തുയജമാനൻ കാരണവപ്പാട്ടിലെ ബന്ധനത്തിലാക്കിയിരിക്കയാണു്."

"അതിനെന്തു കാരണം?"

"അതു് നിങ്ങളെ ഈ കക്ഷിയിൽ നിന്നു മാററം ചെയ്യാനുള്ള സൂത്രംതന്നെ. ഇവിടെ നിന്നു നിങ്ങൾ ഒഴിയുന്നതിനു് എഴുതി അയപ്പാൻ അദ്ദേഹത്തെ നിർബന്ധിച്ചു. അതിനൊന്നും അദ്ദേഹം കീഴ്പെട്ടില്ല. അതുകൊണ്ടു തടവിലാക്കിയിരിക്കയാണു്. ഇപ്പോൾ പകരത്തിനു പകരമായല്ലോ."

പണിക്കർ:—ആട്ടെ, ആ കഥ നിൽക്കട്ടെ. ഇനി ഇവിടെ ഉണ്ടാവാൻ പോകുന്നതു് എന്താണാവോ! ഈ സ്ഥിതിക്കു് ചെമ്പകശ്ശേരിപ്പട ഇങ്ങോട്ടു കേറിയേക്കാനാണു് എളുപ്പം.

കുറുപ്പ്:—അതില്ല: തന്ത്രംകൊണ്ടു സാധിക്കാത്ത പക്ഷമേ അവർ യുദ്ധംകൊണ്ടു നോക്കുകയുള്ളൂ. ഏതായാലും രണ്ടു ദിവസംകൊണ്ടു് എല്ലാം തീർച്ചയാകും. ഏതായാലും ഇപ്പോൾ ഇനിയും താമസിക്കേണ്ട. യജമാനനെ എവിടെയെങ്കിലും കൊണ്ടുപോയി ഭദ്രമായി സൂക്ഷിക്കണം.

പണിക്കർ:—എന്നാൽ ഒരു കാര്യം മറന്നു പോകരുതു്. എന്നോടു പറയാതെ വല്ലതും ചെയ്യുകയാണെങ്കിൽ

നമ്മറം അറിയാതെ അന്യോന്യം വിപരീതമായി പ്രവ ത്തിച്ചു എന്നു വരാം.

കറുപ്പ്:—ഞാൻ ചെമ്പകക്കസ്തൂരിക്കാരെ ഈ സംഗ തിയിൽ വേണ്ടപടി പേടിപ്പെടുത്തിയേക്കാം. ശ്രുതലിംഗ മയ്യരുടെ ദൂതൻ ചെമ്പകക്കസ്തൂരിയിലും ചെമ്പകക്കസ്തൂരി യിലെ ദൂതൻ പഴേരിക്കലും നാളെത്തന്നെ പ്രവേശിക്ക ണമെന്നു വിചാരിക്കുന്നുണ്ടു്.

പണിക്കർ:—നീ കൂടെ നമുക്കു സഹായമായിട്ടു ണ്ടെന്നു് അറിഞ്ഞിരുന്നെങ്കിൽ എത്ര ആശ്വാസമായിരു ന്നേനേ.

ആ ദുസ്സാഹസികന്മാർ തമ്മിൽ പിരിഞ്ഞു. പണിക്കരും ഇട്ടിസ്സാരും പല ഊടുവഴികളിലുംകൂടി തലേരാത്രി പോയിരുന്ന കല്ലറയിലേക്കാണു പോയതു്. കള്ളക്കറുപ്പ് അന്ധകാരത്തിലും മറഞ്ഞു.



# പന്ത്രണ്ടാം അദ്ധ്യായം

നേരം വെളുത്തപ്പോൾ ശ്രുതലിംഗമയ്യരും മൂത്ത കുട്ടികളും വലിയ അവഗാധതിമിരിലായി. സാക്ഷിയിൽ പ്രധാനിയും രാജപ്രതിനിധിയും പ്രഭുവുമായ മുകുന്ദൻ കുഞ്ഞു പണിക്കരെജമാനനേ കാണ്മാനില്ലായിരുന്നു. നാലു കെട്ടിലേയ്ക്കു പോയിട്ടു പുറത്തോട്ടു വന്നിട്ടില്ല. ആ ആശ്ച ര്യസംഭവത്തിന്റെ പൂർവ്വാംഗത്തിലെ സംഗതികൾ ആരോടും പറയത്തക്കവ അല്ലായിരുന്നു. അതു പുറത്തു

വന്നാൽ ഉണ്ടാകുന്ന അപമാനവും യജമാനനെ കാണാതായതു് അറിയുമ്പോൾ ഉണ്ടാകുന്ന ദുർഘടങ്ങളും അവരെ വല്ലാതെ വ്യസനിപ്പിച്ചു. ഗൂഢവും അതിപ്രധാനവുമായ കാൎയ്യങ്ങൾ ആലോചിക്കാനുണ്ടായിരിക്കെ അദ്ദേഹം സ്വയമേവ നിഷ്ക്രമണം ചെയ്തതായിരിക്കയില്ലെന്നു് അവർ ഊഹിച്ചു. വിരോധികളിൽ നിന്നു് എന്തോ അപായം സംഭവിച്ചതായിരിക്കണമെന്നു് അവർ അനുമാനംകൊണ്ടു തീർച്ചപ്പെടുത്തി. ഉടൻതന്നെ രാമകൃഷ്ണപ്പണിക്കരുടെ മേൽ സംശയം ബാധിക്കാതിരുന്നില്ല. ഇക്കാവമ്മയ്ക്കു പണിക്കരോടുള്ള സ്നേഹം ശ്രുതലിംഗമയ്ക്കു് അറിയാമായിരുന്നതിനാൽ അവർ തമ്മിൽ ഒത്തുകൊണ്ടു മുകുന്ദൻ കുഞ്ഞജമാനനെ അപായപ്പെടുത്തിയതാണെന്നു് അയാൾ നിശ്ചയിച്ചു. തന്റെ സംഹാരരുദ്രതയെ പണിക്കരെ ഉടൻതന്നെ അനുഭവപ്പെടുത്തിക്കളയാമെന്നു വിചാരിച്ചു് അന്വേഷിച്ചപ്പോൾ പണിക്കരും അവിടെനിന്നു പോയിരിക്കുന്നു എന്നും, അദ്ദേഹത്തിന്റെ വാളും പരിചയും മററു പടക്കോപ്പുകളും കാണാനില്ലെന്നും മനസ്സിലായി. ഇനി ഏതായാലും ഇക്കാവിനോടുതന്നെ ചോദിക്കയെന്നുള്ള കണ്ടുളടെ അഭിപ്രായമനുസരിച്ചു് ആ വഴി സംഗതികൾ അറിയുന്നതിനായി ശ്രുതലിംഗം നാലുകെട്ടിലേയ്ക്കു ചെന്നു. നിഷ്പ്രഭയായി രാഹുഗ്രസ്തയായ ചന്ദ്രകല എന്നപോലെ ഇരുന്ന ആ യുവതിയോടു് അയാൾ ആദ്യം സന്തോഷത്തിലും പിന്നീടു ക്രമേണ കോപഭാവത്തിലും ഓരോന്നു ചോദിച്ചുതുടങ്ങി. അതിനൊന്നിനും ശരിയായ മറുപടി അയാൾക്കു ലഭിച്ചില്ല. തന്റെ മുറിയിൽ നിന്നു കുറേക്കഴിഞ്ഞു തെക്കോട്ടുള്ള വാതിൽ തുറന്നു് പുറത്തോട്ടിറങ്ങി എന്നും പിന്നെ താൻ വളരെ നേരം കാത്തിരുന്നെങ്കിലും അകത്തേയ്ക്കു മടങ്ങിയില്ലെന്നുമായിരുന്നു അവളുടെ മറുപടിയുടെ സാരം. ഇതിനാ

വിപരീതമായി ഒന്നാതന്നെ അവരും പറയായ്കയാൽ ബലം പ്രയോഗിച്ചെങ്കിലും വാസ്തവം പറയിപ്പിക്കാമെന്നു വിചാരിച്ചു് ആ മൂർഖചപലൻ രണ്ടു മൂന്നു പ്രഹരിച്ചിട്ടും ഫലം കിട്ടായ്കയാൽ നിരാശനായി പിൻവാങ്ങിയതേ ഉള്ളൂ.

ഭൂതലിംഗമയ്യർ മനസ്സുകൊണ്ടു കെട്ടിയിരുന്ന ആകാശക്കോട്ട ഇടിഞ്ഞുവീഴുന്നതായി അയാൾ കണ്ടു. തന്റെ ആലോചനകളും പ്രവൃത്തികളും ഫലിച്ചിരുന്നെങ്കിൽ തനിക്കു ചെമ്പകശ്ശേരിയിൽ; തെക്കേടത്തു ഭട്ടതിരി, മണക്കാടമ്പിള്ളി മേനോൻ, വേമ്പനാട്ടിളയതു്, മാത്തൂർ പണിക്കർ മുതലായവരെപ്പോലെയുള്ള സ്ഥാനവും ധനവും ഉണ്ടാകുമെന്നു വിചാരിച്ചു സന്തോഷിച്ചിരുന്ന ആ കുടിലബുദ്ധിക്കു്, ഈ സംഭവം വലിയ ഒരാപത്തായാണു പരിണമിച്ചതു്. "ചെമ്പകശ്ശേരിയിലേക്കു് ഇനി കടക്കുന്നതുതന്നെ എങ്ങനെ? മാത്തൂർവർഗ്ഗം തന്റെ ജീവനെക്കൂടെ സംഹരിക്കാതിരിക്കുമോ? ഇവിടെ നിന്നാലത്തെ ഗതിയോ? ഏതായാലും ഒരു കയ്യാക്കൂടെ കളിക്കാനുണ്ടല്ലോ. അതുകൂടി ശ്രമിക്കുക" എന്നെല്ലാം മനസ്സുകൊണ്ടാലോചിച്ചാണു് പെരുമന നമ്പൂരിക്കു് ആളയച്ചതു്. സംഗതി അറിഞ്ഞ ഉടൻ തന്നെ അദ്ദേഹവും പള്ളിമേനാവിൽ കയറി എഴുന്നെള്ളി പടേരിക്കൽ ഹാജരായി. പക്ഷേ, അദ്ദേഹം പറഞ്ഞ കഥ ഭൂതലിംഗമയ്യരെ ഒന്നുകൂടെ ഭയപ്പെടുത്തിയതേ ഉള്ളൂ. രാത്രി മുഴുവൻ വേലക്കാർ കൊട്ടാരത്തിനു ചുറ്റുമുള്ള കോട്ട കിടങ്ങുകളും നന്നാക്കുക ആയിരുന്നു എന്നും, നേരം വെളുത്തിട്ടും അവിടെ ഒരു നൂറാളോളം വേലചെയ്യുന്നുണ്ടെന്നും അദ്ദേഹം പറഞ്ഞപ്പോൾ, ഭൂതലിംഗമയ്യർക്കു കാര്യമെല്ലാം മാറിമറിഞ്ഞു എന്നു തോന്നി.

ഭൂതലിംഗം:—ഇതിനെല്ലാം പണം എവിടുന്നു? ഭണ്ഡാരത്തിൽ ഒന്നുമില്ലായിരുന്നല്ലോ.

പെരുമന:—എവിടുന്നോ? രാജാവുതന്നെ ചെന്നാണു് ജോലി ചെയ്യിക്കുന്നതു്. ആ കോമാളി രാമകൃഷ്ണനും ഉണ്ടു്.

ഭൂതലിംഗം:—ആ പണിക്കരെ ആയിരുന്നു കൊന്നുകളയേണ്ടിയിരുന്നതു്. അവനാണു് ഈ ഉപദ്രവമൊക്കെ ഉണ്ടാക്കിയിരിക്കുന്നതു്.

പെരുമന:—ചേരിക്കൽ കൂട്ടം അവരുടെ വശത്താണു്. അയാളുടെ ആളുകളും വന്നു ചേർന്നുകൊണ്ടിരിക്കുന്നു. യുദ്ധത്തിനൊരുങ്ങിത്തന്നെയാണു്.

പെരുമനയുടെ ഈ വാക്കു് ഭൂതലിംഗത്തിന്റെ മനസ്സിൽ പിന്നെയും തീ കൊളുത്തി. സ്വഭാവേനയുള്ള പേടിയോടുകൂടി ഇപ്പോൾത്തന്നെ ഈ നാടുവിട്ടു പൊയ്ക്കളഞ്ഞാലോ എന്നും അയാൾ ആലോചിക്കാതിരുന്നില്ല. ആ കുടിലബുദ്ധിയുടെ ആലോചനകളുടെ ഏതാണ്ടൊരു സ്വഭാവം ഊഹിച്ചു പെരുമന നമ്പൂതിരി അതിനെ ഉടൻതന്നെ തടുത്തു് ഇങ്ങനെ പറഞ്ഞു:—

“ഇവരെക്കൊണ്ടു് എന്തു സാധിക്കുന്നു? കിടങ്ങുകാരാട്ടെ, കോട്ടയുറപ്പിക്കട്ടെ, സ്ത്രീകളെ ഒഴിച്ചു മാറ്റിക്കളഞ്ഞാൽ ഈ ദൃപ്പിന്നു് ഇനി എന്തു ചെയ്യാനാണു്?”

ഈ സംഗതി കേട്ടപ്പോൾ ഭൂതലിംഗമയ്യനും കുറെ ആശ്വാസമായി.

“അതിന്റെ ഏർപ്പാടുകൾ എല്ലാം എങ്ങനെ ഇരിക്കുന്നു? നാളെ വൈകുന്നേരം എല്ലാം തയ്യാറായിരിക്കണം. മറ്റന്നാൾ രാവിലെ.........ആ നശിച്ച കഴുവേറി അവിടെയും ചാടിവീഴാതിരുന്നാൽ മതി.

പെരുമനം:—അതിന്ന വേണ്ട ഏർപ്പാടുകളെല്ലാം ഞാൻ ചെയ്തിട്ടുണ്ടു്. തകഴിക്കു പോയ ആളും വന്നിട്ടില്ലല്ലൊ. അവിടുന്നുതന്നെ വഞ്ചി വരുകയാണു്. അതല്ലെന്നു്?

ഭൂതലിംഗം:—ഇപ്പോൾ പണിക്കർക്കുണ്ടായ അപകടമറിഞ്ഞാൽ വലിയ യജമാനൻ പുണർക്കോട്ടസ്വരൂപത്തെ ശാസിക്കുന്നതിനായി സംഹാരരുദ്രനെപ്പോലെ പുറപ്പെടുകയില്ലേ എന്നാണു് എന്റെ സംശയം.

പെരുമനം:—അങ്ങനെ സംശയിക്കാനൊന്നുമില്ല. പടയും കൂട്ടി വന്നാൽ ഈ വെള്ളക്കുഴിയിൽ ഒന്നും നടക്കുകയില്ലെന്നു് അവർക്കു് അറിയാം.

ഇങ്ങനെ ഇവർ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഭൃത്യ കസ്സും വന്നു തകഴിയിൽ നിന്നു് ആളും വന്നിരിക്കുന്നു എന്നു പറഞ്ഞു. "മിനിയാന്നു വന്നിരുന്നവർ തന്നെ അല്ലെ" എന്നു പെരുമനയും, "ഉടൻതന്നെ ഇങ്ങോട്ടു കേറിവരാൻ പറയൂ" എന്നു ഭൂതലിംഗമയ്യനും ഒന്നിച്ചാണു പറഞ്ഞതു്. ഉടൻതന്നെ നമ്മുടെ കേളുക്കുറുപ്പായ ദൂതൻ അവരുടെ മുമ്പിൽ ഹാജരായി.

പെരുമന:—എന്താണു പറഞ്ഞയച്ചിട്ടുള്ളതു്?

ദൂതൻ ചുറ്റും നോക്കി, ആരെയോ കാണാത്ത ഭാവത്തിൽ മിണ്ടാതെ നിന്നു.

"എന്താണു കല്പിച്ചയച്ചതു്? ഞങ്ങളോടു പറയുന്നതിന്നു് എന്താണു മടിയുള്ളതുപോലെ കാണുന്നതു്?" ഈ പറഞ്ഞതു് ഭൂതലിംഗമായിരുന്നു.

ദൂതൻ മടിക്കൂടാതെ പറഞ്ഞു.

"എന്റെ കയ്യിൽ തന്നയച്ചിരിക്കുന്ന കറിയോലയും പറഞ്ഞയച്ചിരിക്കുന്ന സന്ദേശവും മുകുന്ദൻ കുഞ്ഞജമാനനാണ്. അദ്ദേഹത്തിന്റെ അടുക്കൽ മാത്രമേ അവ കൊടുപ്പാൻ പാടുള്ളു."

ഭൂതലിംഗമയ്യനും, പെരുമനയും, കയ്മളും അന്യോന്യം അന്ധാളിതഭാവത്തോടെ നോക്കിത്തുടങ്ങി. ഇവരുടെ മനോഗതങ്ങൾ നല്ലതുപോലെ മനസ്സിലാക്കിയ കേളുക്കുറുപ്പ് യാതൊന്നുമറിയാത്ത ഭാവത്തിൽ ഒതുങ്ങി നിന്നതേയുള്ളു.

"പണിക്കരിപ്പോൾ ഇവിടെയില്ല; സന്ദേശം ഞങ്ങളോടു പറയുന്നതുകൊണ്ടു തരക്കേടില്ല. ഞങ്ങൾ അദ്ദേഹത്തിന്റെ സ്നേഹിതന്മാരും ചെമ്പകശ്ശേരിക്കാര്യത്തിൽ നന്നേ ക്ലേശിക്കുന്നവരുമാണ്" — എന്നു പെരുമന പറഞ്ഞു.

ദൂതൻ:—"തിരുമേനി അരുളിച്ചെയ്തതു ശരിതന്നെ എങ്കിലും അടിയനോട് അവിടുന്നു കല്പിച്ചയച്ചിരിക്കുന്നതു യജമാനന്റെ കയ്യിൽ മാത്രമേ കറിയോല കൊടുക്കാവു എന്നാണ്. അതുകൊണ്ട് ദയവു ചെയ്തു നിർബന്ധിക്കരുത്".

ഭൂതലിംഗം:—പിന്നെ എന്തു ചെയ്യാനാണുഭാവം?

ദൂതൻ:— തിരികെച്ചെന്ന് "മുകുന്ദൻകുഞ്ഞജമാനനെ കാണാനില്ല. എവിടെയോ പോയിരിക്കയാണ്" എന്നു പറയാമെന്നാണ് ഇപ്പോഴത്തെ ആലോചന.

ഈ ഉത്തരംകേട്ടു പെരുമനയും ഭൂതലിംഗവും കയ്മളും കൂടി കുറച്ചുനേരം പിന്നെയും മന്ത്രിച്ചു. ഒടുവിൽ ഭൂതലിംഗമയ്യനാണു പറഞ്ഞത്.

"ശരി, ചെന്നു പറയണം. മുകുന്ദൻകുഞ്ഞുപണിക്കർ തല്ക്കാലം ഇവിടെനിന്നു മറഞ്ഞുകളഞ്ഞിരിക്കുന്നു. ശത്രുക്കളുടെ കയ്യിലകപ്പെട്ടുവോ എന്നു നിശ്ചയമില്ല. എന്നാലും മററു കാൎയ്യങ്ങൾക്കൊന്നും തടസ്സം വരികയില്ല. വഞ്ചി നാളെ വൈകുന്നേരം തന്നെ ഇവിടെ വരണം."

ദൂതൻ:—എപ്പോഴാണു വരേണ്ടതു്?

ഭൂതലിംഗമയ്യൻ:—അൎദ്ധരാത്രിക്കു ശാസ്താങ്കൽ കടവിൽ അടുത്തു കിടക്കണം. നേരം വെളുക്കുന്നതിനു മുമ്പു തന്നെ പുറപ്പെട്ടുകളയാമെന്നാണു തീൎച്ചപ്പെടുത്തിയിരിക്കുന്നതു്.

ദൂതൻ:—നാളെയോ?

ഭൂതലിംഗം:—അതെ.

"തിരുമുമ്പിൽ ഉടൻതന്നെ വിവരംപോലെ അറിവിച്ചേക്കാം" എന്നും പറഞ്ഞു് ദൂതൻ ഉടൻ തന്നെ അവരുടെ മുമ്പിൽ നിന്നും പോന്നു. രാമകൃഷ്ണപ്പണിക്കരെക്കണ്ടു സംഗതികൾ അറിവിക്കണമെന്നു വിചാരമുണ്ടായിരുന്നെങ്കിലും തന്റെ ഗതികളെ ഭൂതലിംഗമയ്യന്റെ അനുചരന്മാർ സൂക്ഷിക്കാതിരിക്കയില്ല എന്നുള്ള വിചാരംകൊണ്ടു നേരെ വള്ളക്കടവിലേയ്ക്കു തന്നെയാണു പോയതു്.

പണിക്കരാവട്ടെ, രണ്ടുദിവസമായി താമസംപോലും കൊട്ടാരത്തിലാക്കിയിരുന്നു. അവരുടെ കോട്ടപ്പണികൾ തിട്ടമായി നടന്നിരുന്നതെല്ലാം പണിക്കരുടെ ഉത്സാഹംതന്നെ. ചേരിക്കൽ കയ്യാളുടെ നായന്മാർ ഒരിരുനൂറാളുകളോളം അവിടെ കിടന്നു കൊണ്ടിരുന്നു; കോട്ട

ഉറപ്പിക്കുന്നു; മററു ചെയ്യേണ്ടതെല്ലാം ചെയ്യുന്നു. കളരിയിലും അതുപോലെതന്നെ അഭ്യാസങ്ങളും ചടങ്ങുകളും കൊണ്ടുപിടിക്കുന്നുണ്ട്. ആയുധമില്ലാത്തവൎക്ക് ആയുധം കൊടുക്കുക; വസ്ത്രങ്ങൾ യോജിച്ചവ ഇല്ലാത്തവൎക്ക് അവ മുറിച്ചുകൊടുക്കുക; ഇങ്ങനെ ഓരോ കാൎയ്യങ്ങൾ നടക്കുന്നു. തമ്പുരാൻ തന്നെ ചെന്നു പല കാൎയ്യങ്ങൾ അന്വേഷിക്കുന്നു. മടിയനെന്നും, നിരുത്സുകനെന്നും, ഊൎജ്ജിതമില്ലാത്തവനെന്നും വിചാരിക്കപ്പെട്ടിരുന്ന അദ്ദേഹം എല്ലായിടത്തും ചെല്ലുന്നുണ്ട്. പണിക്കരുടെ ഉത്സാഹവും ഊൎജ്ജിതവും കണ്ട് അദ്ദേഹത്തിന് ആ യുവാവിനോടുള്ള സ്നേഹം വളരെ വൎദ്ധിച്ചിരുന്നു. വേലക്കാരുടെ സാമൎത്ഥ്യക്കുറവു കണ്ടിട്ടുണ്ടായ അക്ഷമതകൊണ്ടു താനും മുൻവെട്ടിയെടുത്ത കിടങ്ങിലേയ്ക്കു ഇറങ്ങിയതു് തമ്പുരാൻ എവിടെനിന്നോ കണ്ടു. ആ സ്ഥലത്തേക്കുതന്നെ അദ്ദേഹവും വന്നു. തമ്പുരാനെക്കണ്ടു ലജ്ജിതനായപോലെ പണിക്കർ ആയുധംവെച്ചിട്ടു ഓഛാനിച്ചു സമീപത്തെത്തി.

തമ്പുരാൻ:—എന്താണു രാമകൃഷ്ണാ! എനിക്കുവേണ്ടി ഇതും ചെയ്യേണ്ടിവന്നു. വാളെടുക്കുന്ന കയ്യ് തൂമ്പയെടുക്കുന്നതു ശരിയാണോ?

പണിക്കർ:—ചില സമയത്തു് എന്തുതന്നെയും ചെയ്യേണ്ടിവരാം. രാജകാൎയ്യത്തിൽ അവസ്ഥ വിചാരിക്കേണ്ടല്ലോ.

തമ്പുരാൻ:—നിനക്കു് എന്റെ കാൎയ്യത്തിലുള്ള ഭക്തി ഞാൻ കണ്ടുതന്നെ അറിഞ്ഞിരിക്കുന്നു. എന്റെ സ്വന്തം കുട്ടിയായിട്ടാണു നിന്നെ ഞാൻ കരുതിയിരിക്കുന്നതു്.

ഇങ്ങനെ ഇവർ തമ്മിൽ സംസാരിച്ചുകൊണ്ടിരിക്കുമ്പോഴും ശുഭലിംഗമയ്യനും പെരുമനയുംകൂടി കൊട്ടാരത്തിലേക്കു കടന്നുപോകുന്നതു കണ്ടു. പെരുമനയുടെ ചാർച്ചകൊണ്ട് അവർക്ക്, സംഗതികൾ ഇങ്ങനെ ഇരിക്കുമ്പോഴും, എവിടെയും പോകാമായിരുന്നു. വിരോധിപക്ഷത്തിലുള്ളവരെന്നു ബോദ്ധ്യമായിരുന്നുവെങ്കിലും കൊട്ടാരംതന്നെ അവർക്ക് വിരോധിക്കപ്പെട്ടിരുന്നില്ല. ആ കാര്യത്തെപ്പററി തമ്പുരാൻ ആലോചിക്കാതിട്ടല്ല. അവർക്ക് കൊട്ടാരത്തിലും ക്ഷേത്രത്തിലും പ്രവേശനം മുടക്കിക്കഴിഞ്ഞാൽ, ഉടൻ നാട്ടിൽ അന്തഃഛിദ്രവും പുറത്തുനിന്നു ചെമ്പകശ്ശേരിയുടെ ആക്രമവും ഉണ്ടാകുമെന്ന് അദ്ദേഹത്തിനു ബോദ്ധ്യമുണ്ടായിരുന്നു. ചെമ്പകശ്ശേരിബ്ബാധയെയൊഴിക്കുമ്പോൾ ഇവരെ വേണ്ടതുപോലെ ഒതുക്കാമെന്ന് അദ്ദേഹം അറിഞ്ഞിരുന്നു. ഇങ്ങനെയായിരുന്നു വിചാരഗതിയെങ്കിലും അവർ രണ്ടുപേരും കയ്യുംകയ്യും പിടിച്ചുംകൊണ്ടു കൊട്ടാരത്തിൽ സ്വഗൃഹത്തിലെന്നപോലെ നടന്നുകയറുന്നതുകണ്ടപ്പോൾ തമ്പുരാന്റെ മുഖം ഒന്നു കരിവാളിച്ചു. ഈ കോപഭാവത്തിന്റെ കാരണം ഊഹിച്ചു മനസ്സിലാക്കിയ പണിക്കർ, രാജകുടുംബത്തിലെ സ്ത്രീകളെ ഇറക്കി കൊണ്ടുപോകാനായി ഇവർ ചെയ്യുന്ന ഗൂഢാലോചന ഇപ്പോൾതന്നെ തിരുമനസ്സറിവിക്കയോ എന്നു വിചാരിക്കാതെ ഇരുന്നില്ല. പക്ഷേ മുകന്ദൻ കഴിഞ്ഞ യജമാനൻ ബന്ധനത്തിലായതുകൊണ്ട്, ആ കാര്യമൊന്നും ഇനി നടക്കുകയില്ലെന്നും, അഥവാ ആലോചനയുണ്ടെങ്കിൽതന്നെ അതിനെ കേളുക്കുറുപ്പിന്റെ സഹായത്തോടുകൂടി തടയാൻ പ്രയാസമുണ്ടാകയില്ലെന്നുമാണ് അയാൾ തീർച്ചയാക്കിയത്. അങ്ങനെ സാധിക്കുന്നപക്ഷം, ഈ ഗൌരവമേറിയ സംഗതി

പറഞ്ഞു തമ്പുരാന്ന ദുസ്സഹമായ ദുഃഖമുണ്ടാക്കുന്നതു ശരിയല്ലെന്നും പണിക്കർ തീർച്ചയാക്കി. ഏതായാലും മുകുന്ദൻ കണ്ണെജമാനനെ ബന്ധനത്തിലാക്കിയ കഥ തിരുമനസ്സറിവിക്കതന്നെ എന്നു തീർച്ചപ്പെടുത്തി.

പണിക്കർ:—"അടിയൻ കല്പനകൂടാതെ ഒരു കാര്യം പ്രവൃത്തിച്ചു."

തമ്പുരാൻ:—എന്താണതു്? നീ ചെയ്യുന്നതു് നമുക്ക ദോഷമായി തീരുകയില്ല; തീർച്ചതന്നെ.

പണിക്കർ:—മാന്ത്രര മുകുന്ദൻ കണ്ണെജമാനനെ......

തമ്പുരാൻ:—അയാളെ നീ എന്തുചെയ്തു?

പണിക്കർ:—പിടിച്ചുകെട്ടി ബന്ധനത്തിലാക്കി.

തമ്പുരാന്ന് ഇതു തീരെ അവിശ്വാസ്യമായി തോന്നി. "എന്തു്? അതുവോ? എന്നാൽ ജയിച്ചു."

പണിക്കർ:—അടിയൻ.

തമ്പുരാൻ:—നീ, ആ ശകന്ധരന്ന് ഒരു കാലനായിത്തീർന്നു. ഇല്ലേ? അയാൾ സാമാന്യനല്ലല്ലൊ. ബുദ്ധികൊണ്ടു ചാണക്യനും, പരാക്രമംകൊണ്ടു ഭീമസേനനും ആണെന്നല്ലേ പറയുന്നതു്. പിന്നെ എങ്ങനെയാണു നീ പിടിച്ചതു്?

പണിക്കർ, കുറേശ്ശക്കുറേശ്ശയായിട്ടും മടിയോടുകൂടിയും, തലേദിവസം രാത്രി നടന്ന കഥ പറഞ്ഞു കേൾപ്പിച്ചു.

തമ്പുരാന്നുണ്ടായിരുന്ന സന്തോഷം ചില്ലറയായിരുന്നില്ല "നീ എന്റെ കഷ്ടത്തെ രക്ഷിച്ചു; ഇനി എല്ലാത്തിന്നും വഴിയുണ്ടു്" എന്നു സസന്തോഷം ആ യുവാവിനെ മാറോടണച്ചു തഴുകി.

ഇവർ തമ്മിലുള്ള സംഭാഷണഭാവവും അത്യാലിംഗനത്തിൽ അവസാനിച്ചതും കൊട്ടാരത്തിലെ നാലുകെട്ടിൽ നിന്നു പാർവതിനേത്യാര നോക്കിക്കൊണ്ടു നിന്നിരുന്നു. പെരുമനയും ഭൂതലിംഗമയ്യരും കൊട്ടാരത്തിൽ വന്ന സംഗതി അറിയുന്നതിനായി തമ്പുരാൻ ആ സ്ഥലം വിട്ടപ്പോൾ, ആ കുമാരിക്കു തന്റെ ജീവനാഥനെ ഒന്നു കാണുന്നതിനും സംസാരിക്കുന്നതിനും അതിയായ മോഹമുണ്ടായി. മററാരും അറിയാതെ എങ്ങനെയാണ് ഇതു നിർവ്വഹിക്കേണ്ടതെന്ന് ആലോചിക്കുമ്പോൾ ചെറിയമ്മയുടെ അകത്തുനിന്ന് ആരോ വളരെ പതുക്കെ സംസാരിക്കുന്നതായി തോന്നി. അവർ ഭൂതലിംഗമയ്യരും പെരുമനയും ആയിരിക്കണമെന്നൂഹിച്ച്, ആ കന്യക അവരുടെ സംസാരം നല്ലവണ്ണം കേൾക്കാവുന്ന ഒരിടത്തേക്കു മാറിനിന്നു. അവർ അടുത്തദിവസം രാത്രിക്കു ചെയ്യേണ്ട കാര്യത്തെപ്പററി തീർച്ചപ്പെടുത്തുക ആയിരുന്നു.

ഭൂതലിംഗമയ്യർ പറഞ്ഞു:

“അതിനു തർക്കമൊന്നുമില്ലല്ലോ. വെളുപ്പിന് അമ്പലക്കടവിൽ നിന്നു കയറുക. അല്ലേ?”

മൂത്ത നേത്യാരുടെ മറുപടി അവൾക്കു നല്ലവണ്ണം കേൾക്കാമായിരുന്നു.

“എന്നെയും ഇവരേയും കുട്ടികളേയും സംബന്ധിച്ചു തർക്കമില്ല. ആ പാർവതി വരുമോ എന്നാണു സംശയം.”

“അതിനു ഞാൻ വഴിയുണ്ടാക്കാം. തമ്പുരാനെക്കൊണ്ടു തന്നെ പറയിക്കാം” എന്നു പെരുമന പറഞ്ഞു. എന്നാൽ സംഗതി നടന്നപോലെ വിചാരിച്ചാൽ മതിയെന്നു ഭൂതലിംഗമയ്യർ സവിശ്വാസം തീർച്ചയാക്കി.

ഇവർ ഇങ്ങനെ ആലോചനയിൽ മുഴുകിയിരിക്കുക ആയതുകൊണ്ടു് ഇതാണു് പണിക്കരെ കാണാനുള്ള സൌകര്യമെന്നു് അവരും നിശ്ചയിച്ചു്, തന്റെ ദാസിയായ വൃദ്ധയെ അന്വേഷിച്ചു പറഞ്ഞയച്ചിട്ടു താനും കൊട്ടാരത്തിന്റെ പിറകുവശത്തുള്ള വാഴത്തോപ്പിലേക്കു നടന്നു. മുമ്പൊരിക്കൽ, തന്നെ ഇപ്രകാരമൊരു സങ്കേതസ്ഥലത്തേക്കു ക്ഷണിച്ചുകൊണ്ടുപോയ വയോധികയെ കണ്ടപ്പോൾ ആ യുവവിക്രമന്റെ ഹൃദയം ഒന്നിനു നൂറു കണക്കുവച്ചു് അടിച്ചുതുടങ്ങി. ആപത്തിലും വിരോധികളുടെ മുമ്പിലും കലുക്കമില്ലാതിരുന്ന ആ സൌഭദ്രസദൃശനു് ഈ വൃദ്ധയുടെ ദർശനത്തിൽ ഇപ്രകാരമൊരു വികാരമുണ്ടായതിൽ മനുഷ്യഹൃദയജ്ഞാനമുള്ള വായനക്കാർ ആശ്ചര്യപ്പെടുകയില്ലല്ലോ. ആ വൃദ്ധയായ ദൂതി ദൂരെ നിന്നതേയുള്ളു എങ്കിലും ഇംഗിതജ്ഞനായ പണിക്കർ ധൃതിയിൽ വേലക്കാരുടെ സമീപത്തിൽ നിന്നും മാറി അവർ നിന്നിരുന്നിടത്തേക്കു ചെന്നു. മുൻപു നമുക്കു പരിചയമുള്ള ആ കദളീ വനത്തിലേക്കാണു് അവർ ചെന്നതു്. ആൾപെരുമാററം ഇല്ലാത്തതും സുഗൂഢവുമായിരുന്ന ആ സ്ഥലത്തിൽ അയാളെ ആക്കിയുംവെച്ചു് ആ വൃദ്ധ ഒട്ടുദൂരം മാറിനിന്നു. പാർവ്വതി നേത്യാർ നേരത്തെ അവിടെ വന്നുചേർന്നിട്ടുണ്ടായിരുന്നു. അവരുടെ രണ്ടുപേരുടെയും ഹൃദയത്തിൽ വിചാരങ്ങൾ ഓരോവിധത്തിലായിരുന്നുവെങ്കിലും നൈസർഗ്ഗികമായ മനോഗുണംകൊണ്ടു സംഭാഷണം ലൌകിക രീതിയിലാണു തുടങ്ങിയതു്.

"പടയ്ക്കുള്ള ഒരുക്കങ്ങൾകൊണ്ടു്, ഈയിടെയായി കാണാൻ കൂടി സാധിക്കുന്നില്ലല്ലോ; വളരെ ബുദ്ധിമുട്ടുന്നുണ്ടു്."

പണിക്കർ:—"ഈ ഉപദ്രവങ്ങൾ ഒക്കെ ഒഴിഞ്ഞു മാറുമ്പോൾ കാണുന്നതിനും മറ്റും കൂടുതൽ സൌകര്യമുണ്ടെങ്കിൽ അതാണു് എനിക്കു ഭാഗ്യം. എന്തു ബുദ്ധിമുട്ടാണു്? അവനവന്റെ ജോലി ചെയ്യുന്നതു ബുദ്ധിമുട്ടാണോ?"

നേത്യാർ:—അപ്രകാരം ജോലിചെയ്യേണ്ട ആളുകളും മറ്റു ബന്ധുക്കളും പിണങ്ങി നിൽക്കുമ്പോൾ ഇങ്ങനെ ഒരാൾക്കെങ്കിലും ഞങ്ങളുടെ കുടുംബത്തോടു സ്നേഹമുണ്ടായിവന്നതു ഭാഗ്യമെന്നല്ലേ വിചാരിക്കേണ്ടതു്. അതിലും, പണിക്കൎക്കു്—

പണിക്കർ:—അതെന്താണു് വിശേഷിച്ചും എനിക്കെന്നു പറഞ്ഞതു്?

നേത്യാർ:—പണിക്കർ രണ്ടു വലിയ സംസ്ഥാനങ്ങൾ സ്ഥാനമുള്ള ഒരു പ്രമാണി. അതിൽ ഒരു കൂട്ടരാണു് ഈ സ്വരൂപത്തോടെതിൎത്തുവരുന്നതു്. പണിക്കരുടെ കാർണവരും മറ്റും ആ പക്ഷത്തിൽ. അവിടെ എന്തെല്ലാം സ്ഥാനത്തിനും ബഹുമതിക്കും എല്ലാം ഇടയുണ്ടു്! ഇവിടെയോ?

ഈ ചോദ്യം ഒന്നാവർത്തിച്ചു് "ഇവിടെയോ എന്നു പണിക്കരും പറഞ്ഞതേ ഉള്ളൂ.

നേത്യാർ:—"ഇവിടെ പ്രത്യേകിച്ചു പണിക്കൎക്കു ശക്തിക്കൊന്നും കാര്യമില്ല. പിന്നെ ജയിച്ചാലും പണിക്കരെ വേണ്ടപോലെ പ്രീതിപ്പെടുത്തുന്നതിനു് ഈ സ്വരൂപത്തെക്കൊണ്ടു് ആകയില്ല."

പണിക്കർ:—"പ്രതിഫലം ഇച്ഛിച്ചല്ലല്ലോ ഞാൻ സേവിക്കുന്നതു്? എനിക്കു് ഈ സ്വരൂപത്തിൽ

സ്ഥിതിയും സ്ഥാനവും ഇല്ലെന്നുള്ളതു ശരിതന്നെ. പക്ഷെ എന്റെ പ്രവൃത്തികളെ പ്രേരിപ്പിക്കുന്ന ദിവ്യശക്തി ഇവിടെയാണല്ലൊ സ്ഥിതി ചെയ്യുന്നതു്."

പുരുഷഹൃദയം പറയാതെതന്നെ മനസ്സിലാക്കുന്നതു സ്ത്രീകൾക്കു സ്വാഭാവികമായുള്ള ഒരു ശക്തിയാണു്. പണിക്കർ ഈ സ്വരൂപത്തെ സേവിക്കാനായി വന്നതിനും, മറ്റെല്ലാവരും ഉപേക്ഷിച്ചിട്ടും സ്ഥിരോത്സാഹനായി അവിടെ പ്രയത്നിക്കുന്നതിനും കാരണം താൻതന്നെയാണെന്നു് ഊഹിച്ചിരുന്ന പാർവ്വതിനേത്ര്യാക്കു് ആ വസ്തുത അദ്ദേഹത്തിന്റെ മുഖത്തിൽനിന്നുതന്നെ അറിയണമെന്നു തോന്നിയിട്ടാണു് എല്ലാമൊന്നുമറിയാത്തതുപോലെ "ആ ശക്തി എന്താണു്?" എന്നു ചോദിച്ചതു്. പണിക്കർ വല്ലാതെ കുഴങ്ങി. ഇത്രയും പറയണ്ടായിരുന്നു എന്നു തോന്നി. സ്വല്പം ആലോചിച്ചിട്ടു ഗൌരവഭാവത്തിൽ തന്നെ ഇപ്രകാരം പറഞ്ഞു:

"ആ ശക്തി ഉത്ഭവിച്ചതു് ഇവിടെ അല്ല; കായൽ മുഖത്തുള്ള ഒരു പാടത്തുവെച്ചാണു്. ആ അനന്യാന്ത ശക്തിയാണു് എന്നെ ഈ ഏടാകൂടങ്ങളിലെല്ലാം ആവാഹിച്ചുവരുത്തിയതു്."

പണിക്കർ തന്നെ ആദ്യം കാണാനിടയാക്കിയ ഘോരസംഭവത്തെ സൂചിപ്പിച്ചതുകേട്ടപ്പോൾ ആ രാജകന്യക തേങ്ങിക്കരഞ്ഞുതുടങ്ങി. രണ്ടു കൈകൊണ്ടും മുഖം പൊത്തി കരയുന്നതു കണ്ടു്, തന്റെ അനൌചിത്യത്തെ ശപിച്ചുതുടങ്ങിയ പണിക്കർ അനന്തരം എന്തെന്നറിയാതെ സ്വല്പം വിഷമിച്ചു. ഉത്തരനിമിഷത്തിൽ തന്റെ പ്രേമഭാജനമായ ആ യുവതിയെ മാറോടണച്ചു തഴുകി ആശ്വസിപ്പിക്കാൻ തുടങ്ങി. തന്റെ പ്രിയതമന്റെ

വിസ്തൃതമായ വക്ഷസ്സിൽ ചാരിനിന്നു് ഏഴാം സ്വർഗ്ഗമനുഭവിച്ചിരുന്ന ആ തന്വീമണി പറഞ്ഞു: "അന്നത്തെ സംഭവത്തിന്റെ സൂക്ഷ്മസ്ഥിതി ഇപ്പോഴേ മനസ്സിലാകുന്നുള്ളൂ. ഞങ്ങളെ എല്ലാം പറയരുടെ കരസ്ഥമാക്കാൻ തിരുമനസ്സിലെതന്നെയാണു ഏർപ്പാടു ചെയ്തിരുന്നതു്. അന്നു് രക്ഷിച്ച ആപത്തിനെക്കാൾ വലുതാണു് ഇന്നു ഞങ്ങൾക്കുള്ളതു്. അന്നു് പറയരെക്കൊണ്ടു പിടിപ്പിക്കാൻ ശ്രമിച്ചു; ഇന്നു ഇപ്പായികൾക്കു കൊടുക്കാനാണുത്സാഹം. ദൈവമേ! ഇങ്ങനെ ഒരു വിധിക്കാണല്ലോ എന്നെ സൃഷ്ടിച്ചതു്!"

പണിക്കർ:—എന്താണിങ്ങനെ കരയുന്നതു്? ഇതിനെല്ലാം നിവൃത്തിയുണ്ടാക്കാം.

നേത്യാർ:—എന്തു നിവൃത്തിയുണ്ടാക്കാനാണു്? ചെറിയമ്മയും ചെച്ചിയും അവരുടെകൂടെയായിരിക്കുന്ന സ്ഥിതിക്കു് എന്തു ചെയ്വാൻ സാധിക്കും. നാളെ [illegible] വെളുപ്പിനു് അവരെ കടത്തിക്കൊണ്ടു പോവാനാണു തീർച്ചപ്പെടുത്തിയിരിക്കുന്നതു്.

പണിക്കർ:—"കരയാതിരിക്കൂ. ഒന്നുകൊണ്ടും പേടിക്കേണ്ടാ. വഴി ഞാനുണ്ടാക്കാം." ഈ പ്രാവശ്യം പണിക്കർ ആശ്വസിപ്പിച്ചതു വാക്കിനുചിതമായ ഒരു ചുംബനത്തോടുകൂടി ആയിരുന്നു. ഹൃദയംകൊണ്ടു് അന്യോന്യം വരിച്ചിരുന്ന ഈ കാമിനീകാമുകന്മാർ ഈ സ്ഥിതിയിൽ ലോകത്തെ മറന്നുനില്ക്കുമ്പോഴായിരുന്നു ശ്രുതലിംഗവും പെരുമനയും കൊട്ടാരത്തിൽനിന്നു പുറത്തിറങ്ങി, എന്തോ ഗൂഢാലോചനയ്ക്കെന്നപോലെ ഈ വഴിയേ വന്നതു്. പണിക്കരെയും നേത്യാരെയും ഈ വിധത്തിൽ അപ്രതീക്ഷിതമായി കണ്ടപ്പോൾ ആ കുടിലവണിജൻ "ഇപ്പടിയാ?" എന്നു് ആക്രോശിച്ചു്

അവരെ തങ്ങളുടെ സുഖസമാധിയിൽ നിന്നുണൎത്തി. തിരിഞ്ഞു നോക്കിയപ്പോഴെയ്ക്കും അവർ മറഞ്ഞുകഴിഞ്ഞിരുന്നു.

---

# പതിമൂന്നാം അദ്ധ്യായം



“മജനം മൂത്തു പണിക്കർ . ഉത്താണ്മയായി എന്നു തോന്നുന്നു; സൂക്ഷിക്കണം. നമ്മുടെ ആലോചനകൾ എല്ലാംതന്നെ അവൻ അറിഞ്ഞിരിക്കാൻ ഇടയുണ്ടു്” എന്നു പെരുമന ഭൂതലിംഗമയ്യരോടു മന്ത്രിച്ചു.

“ഇതിനെപ്പററി ശ്രദ്ധമായി ആലോചിക്കേണ്ടതുണ്ടു്. പഴേരിക്കലേക്കുതന്നെ മടങ്ങുക” എന്നായിരുന്നു ഭൂതലിംഗമയ്യന്റെ മറുപടി. അവർ തമ്പുരാനെ കാണുവാനായിട്ടു പോകയായിരുന്നുവെങ്കിലും ആ ഉദ്ദേശത്തെ ഉപേക്ഷിച്ചു പഴേരിക്കലേക്കു മടങ്ങി. അനന്തരകരണീയം ആലോചിച്ചുകൊണ്ടു കുറേനേരം ഇരുന്നു് എന്തൊക്കെ തീൎച്ചയാക്കിയശേഷം അന്നത്തെ സഭ പിരിഞ്ഞു.

രാവിലെ ഈ പ്രബലസംഘത്തിന്റെ മുമ്പിൽ ഭൂതമോവന ഗോജരായ കേളുക്കുറുപ്പു് പണിക്കരെ കണ്ടു താൻ അറിഞ്ഞ കഥകൾ പറഞ്ഞിട്ടു പോകണമെന്നുള്ള ഉദ്ദേശം ഉണ്ടായിരുന്നു എങ്കിലും പരസ്യമായി അതിനായി പ്രയത്നിച്ചാൽ ഭൂതലിംഗാദികൾക്കു സംശയത്തിനു കാരണമാകുമെന്നുള്ളതുകൊണ്ടു് ശാസ്ത്രാങ്കൽ കുറേ നേരം ചുററി നടന്നശേഷമാണു തകഴിക്കു തിരിക്ക പോയതു്. ആ സമയത്തു് അവിടെ വന്നുചേൎന്ന ചില നാട്ടുകാരുമായി വൎത്തമാനം പറഞ്ഞുകൊണ്ടിരിക്കുമ്പോൾ

ഇട്ടിക്കോരു് അവിടെ കുളത്തിൽ കുളിക്കുന്നതിനായി വന്നുചേൎന്നു. ഇട്ടിക്കോരു് ആദ്യം എഴുത്തുകൊണ്ടു കൊടുത്ത ദിവസംമാത്രമേ കറുപ്പിനെ കണ്ടിട്ടുണ്ടായിരുന്നുള്ളൂ. തലേ ദിവസം പണിക്കരുമായുള്ള കൂടിക്കാഴ്ച രാത്രിയിലായിരുന്നതുകൊണ്ടു് ഇട്ടിക്കോരക്കു കറുപ്പിനെ കാണുവാനിടയായില്ല. അതിനാൽ കറുപ്പിനു് ഇട്ടിക്കോരെ മനസ്സിലായി എങ്കിലും ഇട്ടിക്കോരക്കു കറുപ്പിനെ മനസ്സിലായില്ല. ഇട്ടിക്കോരു് കടവിൽ കുളിക്കാനിറങ്ങിയ മാത്രയിൽ കറുപ്പും സ്നാനത്തിനെന്നുള്ള ഭാവത്തിൽ കടവിൽ ചെന്നു പല്ലു തേയ്ക്കുന്നതിനിരുന്നു. സമീപത്തിൽ ആരും കുളത്തുമില്ലെന്നു സൂക്ഷിച്ചു മനസ്സിലാക്കിയിട്ടു്, കറുപ്പു ചോദിച്ചു.—"ഇട്ടിക്കോരു് എന്നെ ഓൎക്കുന്നുണ്ടോ?"

ഈ ചോദ്യത്തിനു് ആ ഭീമകായൻ അസന്തോഷരൂപത്തിൽ എന്തോ ഒരു ശബ്ദം പുറപ്പെടുവിക്കുകയാണു ചെയ്തതു്. കറുപ്പു് ഓൎമ്മപ്പെടുത്തി:—"ഒരെഴുത്താകൊണ്ടു് മുൻപൊരിക്കൽ......"

ഇട്ടിക്കോരുടെ ചെവി കൂൎത്തുതുടങ്ങി. തന്നോടു സംഭാഷണം ആരംഭിച്ച ആ മനുഷ്യനെ ആപാദമസ്തകം ഒന്നു നോക്കി. വിരൂപമായിരുന്ന ആ മുഖത്തു് എന്തുകൊണ്ടു സന്തോഷലക്ഷണങ്ങൾ സ്ഫുരിച്ചു. അകാരണമായി തന്നോടു് അപരിചിതൻ സംഭാഷണം തുടങ്ങുവാനുദ്യമിച്ചതിലുണ്ടായിരുന്ന ദേഷ്യവും പോയി.

"കറുപ്പാശാനല്ലേ? ഇവിടെ എങ്ങനെ വന്നുചേൎന്നു?"

കറുപ്പു്:—ഞാനും ഇവിടെ എല്ലാം ഉണ്ടായിരുന്നു. നമ്മുടെ കൊച്ചുമാരന്റെ അടുക്കൽ ഒരു കാൎയ്യം പറയാനുണ്ടു്.

ഇട്ടിച്ചാത്തു്:—കോയിക്കലുണ്ടു. അവിടെ എന്തു തിരക്കാണു്! അങ്ങോട്ടു ചെന്നോയ്ക്കൂ.

കറപ്പു്:—"അതു പാടില്ല. ഇട്ടിച്ചാത്തു പറഞ്ഞേച്ചാൽ മതി. 'അവർ മററന്നാൾ രാവിലെയാണു് യാത്ര തീർച്ചപ്പെടുത്തിയിരിക്കുന്നതു്. ചാടുന്നതു കറപ്പിന്റെ കഷ്ടിലെയുള്ളൂ.' പറഞ്ഞതു നല്ലവണ്ണം കേട്ടോ! ഒരക്ഷരം തെററാതെ പറയണം."

ഇട്ടിച്ചാത്തു്:—അങ്ങനെതന്നെ.

കറപ്പു്:—"എനിക്കു ധൃതിയായിട്ടു തകഴിക്കു പോകേണ്ടതുണ്ടു്. ഇപ്പോൾതന്നെ കടന്നേയ്ക്കാം. ഇവിടെ ഇരുന്ന വർത്തമാനം പറയുന്നതു് അവരുടെ ആളുകൾ വല്ലവരും കണ്ടാൽ കുഴപ്പമാണു്."

കറപ്പു് ഈശ്വരാരാധന കഴിഞ്ഞു കടവിൽനിന്ന എഴുനീററു വേഗം യാത്രയായി. സമീപത്തു് ആററു കടവിൽ കെട്ടിയിട്ടിരുന്ന ഒരു ചെറു വഞ്ചിയിൽ കയറി വേഗത്തിൽ തുഴഞ്ഞുതുടങ്ങി. ചെറുവഞ്ചി എന്ന പറഞ്ഞതുകൊണ്ടു തെററിദ്ധരിക്കാനില്ല. ഒരാൾക്കു് അതിൽ കഷ്ടിച്ചു കേറാമെന്നേ ഉള്ളൂ. അപരിചിതന്മാർ ഒരു കാലെടുത്തു അകത്തുവെച്ചാൽ മറിയും. എന്നാൽ ആ ദിക്കിൽ ആബാലവൃദ്ധം എല്ലാവരും ഇങ്ങനെയുള്ള ചെറു തോണികളിൽ സഞ്ചരിക്കുക പതിവാണു്. ഇട്ടിച്ചാരോടു പറഞ്ഞതുപോലെ കറപ്പു തകഴിക്കായിരുന്നു ധൃതിയിൽ തിരിച്ചതു്. അവിടെച്ചെന്നപ്പോൾ കഷ്ടിച്ചു ഒരു നാഴിക പ്പകലേ ഉണ്ടായിരുന്നുള്ളൂ. ദേവനാരായണൻ തിരുവടികൾക്കു പള്ളിനീരാട്ടു മുതലായ നിത്യകർമ്മങ്ങൾക്കു സമയമാകയാൽ തിരുമുൻപിൽ നേരിട്ടു ചെല്ലുന്നതിനു സൌകര്യമില്ലായിരുന്നു. അതുകൊണ്ടു് ആ ദൂതനെ

തവണക്കാർ കൂട്ടിച്ചുകൊണ്ടുപോയതു് മാത്തൂർ വലിയ യജമാനന്റെ മുൻപിലേക്കാണു്. രാജ്യപ്രധാനനായിരുന്ന ആ വൃദ്ധ സേവന്മാരോടൊന്നിച്ചു താംബൂലചർവ്വണം ചെയ്തു വെടി പറയുക ആയിരുന്നു. പുണർകോട്ടുനിന്നും ആളും വന്നിരിക്കുന്നു എന്നു പട്ടക്കാരൻ പറഞ്ഞ ഉടനെ അദ്ദേഹത്തിന്റെ ഭാവം മാറി. സേവന്മാരെ ഒററ നോക്കു കൊണ്ടു തന്നെ അവിടെനിന്നും മാററി. "അകത്തു കേറി വരട്ടെ"യെന്നുള്ള ആജ്ഞ പുറപ്പെടുവിച്ചപ്പോഴും ആ സചിവപ്രവരന്റെ ധാടി ശില്പിപാത്രങ്ങളുടേതോ എന്നു തന്നെ തോന്നുമായിരുന്നു. മുണ്ടും അരയിൽ കെട്ടി വിനയാദരങ്ങളോടെ അകത്തു കയറിയ ഭൃത്യൻ യജമാനനെ താണുതൊഴുതു ഒന്നും പറയാതെ നിന്നതേ ഉള്ളു.

"എന്താടാ പറയൂ, മുകുന്ദൻ കത്തു് എന്തു പറഞ്ഞയച്ചു?"

കറുപ്പു്:—അവിടെ സംഗതികൾ വളരെ അപകടസ്ഥിതിയിലാണു്. യജമാനൻ തന്നെ—

യജമാനൻ:—എന്താണു നമ്മുടെ കക്ഷിക്കാരെ രാജാവു് അടക്കിയോ?

കറുപ്പു്:—അടക്കിയെന്നു പറഞ്ഞുകൂടാ. മുകുന്ദൻ കുഞ്ഞുജമാനനെ കാണാനില്ല. അവിടെ ആരോ പിടിച്ചു ബന്ധനത്തിലാക്കി.

മാത്തൂർയജമാനൻ ഇരുന്നിടത്തുനിന്നു കുത്തുകൊണ്ട പുലിയെപ്പോലെ ചാടി എഴുന്നേററു. "ആരു ബന്ധനത്തിലാക്കിയെടാ? അതിനവിടെ ആളുണ്ടോ?"

കറുപ്പു്:—ആരെന്നു സൂക്ഷ്മമായി അറിഞ്ഞുകൂടാ. അവിടെ ആയുധാഭ്യാസം ചെയ്യിക്കുന്ന ഒരു പണിക്കരാണെന്നാണു കേട്ടതു്. അയാളുടെ അമ്മാവനെ ഇവിടെ

കെട്ടിയിട്ടിരിക്കുന്നതിന്നു പ്രതിക്രിയ കാണിച്ചതാണു പോലും.

യജമാനൻ:—മററുള്ളവരുടെ നിലയെങ്ങനെ?

കറുപ്പ്:—പെരുമന അങ്ങോട്ടു തിരികെ ചേരുമെന്നാണു കേൾക്കുന്നതു്. ത്രുതലിംഗസ്വാമിയുടെ സ്ഥിതിയും അപകടത്തിലാണു്.

വലിയ യജമാനൻ ഓരോന്നു് ആലോചിച്ചുകൊണ്ടിരിക്കയായിരുന്നു.

ഇനിയുള്ള ആലോചനയെന്താണു്?

കറുപ്പ്:—ഗൂഢമായി ഇവിടെ അറിവിക്കണമെന്നു സ്വാമി പറഞ്ഞയച്ചു. വള്ളവും ആളും നാളെ രാത്രി അയച്ചുകൊടുക്കേണം. ഒന്നരണ്ടാഴ്ചകൂടികഴിഞ്ഞെങ്കിലേ കാൎയ്യസാദ്ധ്യമുള്ളു.

യജമാനൻ:—മുകുന്ദൻ കടന്നു പോയസ്ഥിതിക്കു് അതു ശരിതന്നെ. അവനെ ബന്ധനത്തിൽനിന്നു മോചിപ്പിക്കയാണു് ആദ്യം ചെയ്യേണ്ടതു്. പിന്നെ മററുള്ള കാൎയ്യങ്ങളെല്ലാം സുമാർ.

വലിയ യജമാനന്റെ തല താഴ്ന്നു. പുണർകോട്ടു സ്വരൂപം മററന്നാൾ വൈകുന്നതിന്നു മുൻപു് ചെമ്പകശ്ശേരിക്കടങ്ങുമെന്നും ആ പുതിയ നാട്ടിലും തന്റെ കുടുംബത്തേയ്ക്കു്, കായംകുളം അമ്പലപ്പുഴ മുതലായ സ്ഥലങ്ങളിലെന്നപോലെ, സ്ഥാനവും അധികാരവും വസ്തുക്കളും ലഭിക്കുമെന്നും കണക്കാക്കിയിരുന്ന ആ ചാണക്യന്നു് അതു മുഴുവൻ തൽക്കാലത്തേക്കു് നഷ്ടമായതുപോലെ തോന്നി. ഏതായാലും ഒരു കയ്യുകൂടി പ്രവൎത്തിക്കണമെന്നു തീൎച്ചപ്പെടുത്തി വലിയ യജമാനൻ പഴൂർ പണിക്കരെ ബന്ധനത്തിലിട്ടിരിക്കുന്ന അറയിലേക്കു് പുറപ്പെട്ടു. ആ വീരപുരുഷൻ രണ്ടു ദിവസമായി വെറുമൊരു

കുററക്കാരനെപ്പോലെ കയ്യിന്മേൽ വിലങ്ങുമായി തടവിൽ കിടക്കുക ആയിരുന്നു. മാത്തൂർ വലിയ പണിക്കരുടെ വരവു കണ്ടപ്പോൾ താൻ ഇരുന്നേടത്തു നിന്നു് എഴുന്നീററു.

പഴൂർ പണിക്കർ:—"വരു, യജമാനനെ സൽക്കരിക്കാൻ എന്നെക്കൊണ്ടു് ഇത്രയുമൊക്കെയുമേ ഇപ്പോൾ സാധിക്കുകയുള്ളൂ. അവിടത്തെ അവസ്ഥപോലുള്ള സൽക്കാരക്രിയകൾ അടുത്തൊരുദിവസം പഴൂരേയ്ക്കു വരുമ്പോൾ ആകാം; അങ്ങനെയല്ലേ?"

ഈപ്പറഞ്ഞതു *മർമ്മഭേദകമായ* ഒരു ശകാരമായി വലിയ യജമാനനു തോന്നാതിരുന്നില്ല. പണിക്കരെ ബന്ധനത്തിലിട്ടിരിക്കുന്നതു രാജനീതിക്കും മനുഷ്യന്യായത്തിനും വിപരീതമാണെന്നും, അദ്ദേഹത്തിൽനിന്നു ചെമ്പകശ്ശേരിയിലേയ്ക്കുണ്ടായിരുന്ന ഗണ്യമായ സഹായത്തിന്റെ പ്രതിഫലം, പുണർകാട്ടുസ്വരൂപം പിടിച്ചടക്കിയാൽ കൊടുക്കാതിരിക്കുന്നതിനു താൻ എടുത്ത കൌശലപ്പണിയാണു് ഇതെന്നും മറന്നിട്ടില്ലായിരുന്ന ആ തന്ത്രജ്ഞൻ തന്റെ മനസ്സിലെ വിചാരങ്ങളെ മറച്ചു് ഇപ്രകാരം പറഞ്ഞു:

വലിയ യജമാനൻ:—"ചെയ്തുള്ള തെററു തന്നെ ഞാൻ സമ്മതിച്ചു. അനന്തിരവന്റെ കുററത്തിനു് അമ്മാവനെ ശിക്ഷിക്കുന്നതു ന്യായവിരുദ്ധംതന്നെ."

പണിക്കർ:—"എന്താണു് അനന്തിരവൻ ചെയ്ത കുററം? അതുകൂടി പറയു. വെറുതെ മററുള്ളവരെ പഴിക്കരുതു്."

വലിയ യജമാനൻ:—"വിരോധിവർഗ്ഗത്തിൽ ചേരുന്നതു രാജദ്രോഹമല്ലേ?"

പണിക്കർ:—പൂർവ്വന്മാർക്കു ചെമ്പകശ്ശേരിയും പുണ്ഡ്രകോട്ടും ഒന്നുപോലെ. ഞാൻ ഇങ്ങോട്ടു ചേർന്നു; അവൻ എന്റെ വരുതിവിട്ടു പോയവനായതുകൊണ്ടു് ഇങ്ങോട്ടു പോരണമെന്നു നിർബ്ബന്ധം ഉണ്ടോ?

വലിയ യജമാനൻ:—ഞാൻ ന്യായം പറയുന്നില്ല. എന്തായാലും പണിക്കർക്കു വലിയ പദവിയും ഉടൻതന്നെ സ്വാതന്ത്ര്യവും നേടുന്നതിനു ഞാൻ ഒരവസരംകൂടി തരാം. നാം പണ്ടുതന്നെ സ്നേഹിതന്മാരാണല്ലോ.

പണിക്കർ:—പറഞ്ഞുകൊള്ളുക. കേട്ടിട്ടു് ഉത്തരം പറയാം.

യജമാനൻ:—പുണ്ഡ്രകോട്ടസ്വരൂപം എന്തായാലും കീഴടങ്ങാതെ സാധിക്കയില്ല. മറ്റന്നാൾ രാവിലെ ചെമ്പകശ്ശേരിതമ്പുരാൻ പുണ്ഡ്രകോട്ടധിപൻ. അങ്ങനെ ഇരിക്കുമ്പോൾ നിങ്ങളുടെ അനന്തിരവൻ വെറുതെ അക്കൂട്ടത്തിൽ കിടക്കുന്നതിനു ബുദ്ധിമുട്ടുന്നു? അവിടംവിട്ടു പോകുന്നതിനു നിർബ്ബന്ധിക്കാത്തതെന്തു?

പണിക്കർ:—അവന്റെ ഉൽക്കർഷത്തിൽ അവിടുത്തേയ്ക്കു് ഇത്ര വിചാരമുണ്ടായതു് അവന്റെ ഭാഗ്യം. ആ മുങ്ങുന്ന വള്ളത്തിൽനിന്നു ചാടാൻ അവനു സമ്മതമില്ലെങ്കിൽ പിടിച്ചു ചാടിച്ചു രക്ഷിപ്പാൻ മാത്തൂർ യജമാനൻതന്നെ സന്നദ്ധനായിട്ടുണ്ടല്ലോ.

യജമാനൻ:—അതു പോകട്ടെ, നിങ്ങൾക്കു് എഴുതുവാൻ സമ്മതമോ?

പണിക്കർ:—ആലോചന കേമംതന്നെ! ഞാൻ പറഞ്ഞാലവൻ കേൾക്കുകയില്ല എന്നുള്ളതിനു് അവന്റെ മുൻപുള്ള പ്രവൃത്തിതന്നെ സാക്ഷിയല്ലേ? രണ്ടാമതു്, അവനെ ഇപ്പോൾ ആ രംഗത്തുനിന്നു മാറ്റിയിട്ടു് എന്തു

കാൎയ്യം? ഏതായാലും മററന്നാൾ പുണൎകോട്ട പിടിക്കാൻ പോകയല്ലേ? അപ്പോൾ അവരേയും തടവിലിടാമല്ലോ. അമ്മാവൻ കിടക്കണേടത്തു മരിക്കുന്നും വരട്ടെ. പിന്നെ മററൂർ പണിക്കരുടെ പഴൂൎസ്ഥലം കയ്യേറിയാൽ മതിയല്ലോ.

യജമാനൻ:—അങ്ങനെ പണിക്കർ ഉണ്ടാക്കുന്നതു. പണിക്കരെ ഇപ്പോൾതന്നെ ഇവിടെനിന്നു മോചിപ്പിച്ചേക്കാം. വേണമെന്നുള്ളപക്ഷം അനന്തിരവനെ പറഞ്ഞു സമാധാനപ്പെടുത്തുന്നതിനും നല്ല ബുദ്ധിയിൽ കൊണ്ടുവരുന്നതിനും പുണൎകോട്ടേയ്ക്കു് ഒരാളെ ഒന്നിച്ചു പറഞ്ഞയയ്ക്കയും ചെയ്യാം. തമ്പുരാന്നു പണിക്കരെ വളരെ വിശ്വാസമാണു്.

പണിക്കർ:—അവനെ പുണൎകോട്ട തമ്പുരാനും അങ്ങനെയാണെന്നല്ലേ പറയുന്നതു്? ഏറെയുള്ള വിശ്വാസം തടവിലാണെന്നല്ലേ കാണുന്നതു്. ആ സ്ഥിതിയ്ക്കു് അവനോടു് താങ്കളുടെ സ്വാമിഭക്തിയുള്ള വിശ്വാസം ഞാൻ നിമിത്തം ഇല്ലാതാക്കേണമോ?

ഇപ്രകാരമുള്ള വാഗ്വാദത്തിൽ തനിക്കു ജയമുണ്ടാകയില്ലെന്നും, മുകുന്ദൻ കുഞ്ഞിനെ തടവിൽനിന്നു മോചിപ്പിക്കുന്നതിനും, രാമകൃഷ്ണപ്പണിക്കരെ തടവിൽനിന്നും അകററുന്നതിനും മററു വഴികളും ആലോചിക്കേണമെന്നും ആ മന്ത്രിമുഖ്യൻ തീൎച്ചപ്പെടുത്തി. പണിക്കരെ മുൻപിലത്തെ പടി കല്ലറയിലിട്ടു പൂട്ടി സൂക്ഷിച്ചുകൊള്ളുന്നതിനു് ഉത്തരവിട്ടു തിരികെപോന്നു. ആ ആജ്ഞ കേട്ടിട്ടു് ധീരനും ധീമാനുമായ പണിക്കൎക്കു യാതൊരു കലുഷവുമുണ്ടായില്ല. യജമാനൻ തിരികെ പുണൎകോട്ടുനിന്നു വന്ന ദൂതന്റെ സമീപത്തുതന്നെ ചെന്നു.

ദൂതൻ:—"ഞാൻ എന്തു തിരികെ ചെന്നറിവിക്കണമെന്നാണു് ഉത്തരവാകുന്നതു്?"

യജമാനൻ കുറച്ചാലോചിച്ചു ശേഷമാണു മറുപടി പറഞ്ഞതു്. "ആട്ടെ; പെരുമനത്തിലെ മനിക്കയോടും ശ്രുതലിംഗത്തോടും ഇങ്ങനെ പറയൂ. ഈ അവധാനംകൊണ്ടു് അവർ ഒട്ടുംതന്നെ നിരാശപ്പെടേണ്ട; താമസിയാതെ വേറെ വഴിയുണ്ടാകാം. അതുവരെ മുകുന്ദൻ കുഞ്ഞിന്റെ കാര്യമന്വേഷിച്ചും, പ്രജകളിൽ പ്രമാണികളെ നമ്മുടെ കക്ഷിയിൽ ചേർത്തും തൽക്കാലത്തേയ്ക്കു് അടങ്ങിയിരിക്കുന്നതിനു പറഞ്ഞേയ്ക്കുക. ഒരാഴ്ചയ്ക്കകം ഞാൻതന്നെ ആളുമായുധവുമായി പുനർകോട്ട വന്നേക്കാം."

ചെമ്പകശ്ശേരിക്കാരുടെ ആലോചനയുടെ സൂക്ഷ്മം മനസ്സിലാക്കിയ കേളുക്കുറുപ്പു് മാത്രം യജമാനന്റെ സന്ദേശം ശ്രുതലിംഗമയ്യരെ അറിയിക്കുന്നതിനല്ല ഉടൻ പരിശ്രമിച്ചതു്. നേരം സന്ധ്യ കഴിഞ്ഞിരുന്നെങ്കിലും സ്വല്പംകൂടി വലുതായ ഒരു വഞ്ചി അന്വേഷിച്ചു സ്വദേശമായ വാലടിക്കാണു മടങ്ങിയതു്. അതിനു വേറെ ഉദ്ദേശമുണ്ടായിരിക്കണം. കുറുപ്പിന്റെ അഭിപ്രായത്തിൽ അയാൾ വ്യാജസന്ദേശംകൊണ്ടു ശ്രുതലിംഗമയ്യർ പ്രതീക്ഷിച്ചിരുന്ന സഹായത്തെ മുടക്കുകയും സ്ത്രീജനങ്ങളെ കൊണ്ടുപോവാൻ ചെയ്തിരുന്ന ഏർപ്പാടിനെ തടയുകയും ചെയ്യും. തകഴിയിൽനിന്നു രാത്രിയിൽ വള്ളമയയ്ക്കുന്ന എന്നുമാത്രം യജമാനനെ മനസ്സിലാക്കിയിരുന്നതുകൊണ്ടു പിറേറദിവസം രാത്രിക്കായി ഉദ്ദേശിച്ചിരുന്ന അവരുടെ പുറപ്പാടു നിഷ്ഫലമാകുമെന്നു് അയാൾ വിചാരിച്ചു. ഏതായാലും ഉടൻതന്നെ ഒന്നും ചെമ്പകശ്ശേരിക്കാർ ചെയ്കയില്ലല്ലൊ എന്നുള്ള വിശ്വാസത്താലായിരിക്കാം കുറുപ്പു സ്വഭവനത്തിലേയ്ക്കു മടങ്ങിയതു്.

ഇട്ടിഗ്ഗാരു് പണിക്കരുടെ സന്ദേശം കുരുപ്പിനെ അറിയിച്ചപ്പോൾ ആ യുവാവിനു സ്വല്പമൊരാശ്വാസം തോന്നാതിരുന്നില്ല. കൊട്ടാരത്തിലുള്ള സ്ത്രീജനങ്ങളെ അടുത്ത ദിവസം അർദ്ധരാത്രി കൊണ്ടുപോകുന്നതിനായി ശ്രുതലിംഗയ്യർ ചെയ്യുന്ന ഗൂഢാലോചനയെ കുരുപ്പു തന്നെ മുടക്കുമെന്നു് ഏററിരുന്നതിനാലാണു് ഇപ്രകാരം ഒരാശ്വാസം പണിക്കർക്കുണ്ടായതു്. അങ്ങനെ ഒരു സഹായമുണ്ടായാൽ തന്റെ ജോലി വളരെ ലാഘവമാകുമെന്നും, കോട്ടകൊത്തളങ്ങളെ ഉറപ്പിക്കുക മാത്രമായാൽ മതിയെന്നും അയാൾ വിചാരിച്ചു. അക്കാര്യങ്ങൾ മുറയ്ക്കു നടന്നുവന്നു. തമ്പുരാന്റെ ചേവകന്മാർ കൂട്ടം വളരെ ഉത്സാഹിച്ചു ജോലിചെയ്തിരുന്നതിനാൽ അതു സംബന്ധിച്ച പ്രവൃത്തികൾ വിചാരിച്ചിരുന്നതിൽ കൂടുതൽ വേഗത്തിൽ തീരാനിടയുള്ളതായി തോന്നി. ഈ പ്രയത്നങ്ങൾ എല്ലാം കണ്ടുകൊണ്ടിരുന്ന ശ്രുതലിംഗാദി ദ്രോഹകക്ഷിക്കാർ ഉള്ളുകൊണ്ടു വിരോധികളുടെ ബാലിശതയെ അപഹസിച്ചതേ ഉള്ളൂ. നയങ്ങളെന്നു തെളിഞ്ഞുവന്നിരുന്ന ആ പരദേശിജന യുദ്ധമെന്നുള്ള പേരു തന്നെ കേൾക്കുമ്പോൾ പേടിയാകുമായിരുന്നുവെങ്കിലും നയംകൊണ്ടു് ഇവരെയെല്ലാം കീഴടക്കിക്കളയാമെന്നു നിശ്ചയമുണ്ടായിരുന്നു. അതുകൊണ്ടാണു് ഈ യുദ്ധസംരംഭങ്ങളെ കണ്ടിട്ടും കുടിലബുദ്ധിയായ ആ പട്ടർ തന്റെ തന്ത്രങ്ങളുടെ വൈശിഷ്ട്യം വിചാരിച്ചു യാതൊരു കലുഷവുമില്ലാതെ വസിച്ചതു്.

അടുത്ത ദിവസം രാവിലെ സൂര്യനുദിച്ചുയന്നു. പുനർകോട്ടസ്വരൂപത്തിന്റെ ചരിത്രത്തിലെ ശനിദശ മൂർദ്ധന്യം പ്രാപിച്ചിരുന്ന ദിവസമാണു് അതു് എന്നുള്ളതിലേക്കു യാതൊരു ലക്ഷ്യവുമില്ലായിരുന്നു. പതിവുപോലുള്ള കാര്യങ്ങൾ തടസ്സംകൂടാതെ നടന്നുവന്നു. ശാസ്ത്രാങ്കു

ക്ഷേത്രത്തിൽ പൂജയും ശീവേലിയും, കൊട്ടാരത്തിൽ പാട ങ്ങുപോലെയുള്ള ദിനചര്യയും പാഴശിഖാൽ മുമ്പിലത്തെ പടിയിലുള്ള ആലോചനകളും എല്ലാംതന്നെ, അന്നു ദിവസം ഒരു ഘോരസംഭവം നടക്കാൻ പോകുന്നു എന്നുള്ളതിലേയ്ക്കു യാതൊരു ലക്ഷ്യവും കൊടുക്കാത്തവിധത്തിൽ, നിയമമനുസരിച്ചു നടന്നു. ശ്രുതലിംഗമന്നനും പൊന്നമ്മയും കാലത്തു് ഒരു നാലു നാഴിക പുലർന്നതിനു ശേഷം ഗൂഢാലോചനയിൽ ഇരിക്കുക ആയിരുന്നു. അവർ നിത്യകർമ്മാദികൾ നടത്തുന്നതിനുപോലും പാഴശിഖരിൽനിന്നു പുറത്തോട്ടു് ഇറങ്ങിയില്ല. കൊട്ടാരത്തിലെ ഒരാമന്ത്രങ്ങൾ കാറ്റുകളുടെ ഉത്തേജിതമായി നടക്കുന്നുണ്ടു്. സൈന്യശേഖരമെല്ലാം കഴിഞ്ഞു ചേരികൾ കൂട്ടുടെ പട രാജഗൃഹത്തെ രക്ഷിക്കുന്നതിനു സന്നദ്ധമായി ഓരോ സ്ഥാനത്തു നില ഉറപ്പിച്ചിട്ടുണ്ടു്.

അന്നു ദിവസം ഉച്ചയായതോടുകൂടി പാഴശിഖലെ ഇടനാഴിക മാത്രം എന്തോ ഒരു ബാധ പിടിച്ചതുപോലെ തെക്കും വടക്കും നടക്കുന്നുണ്ടു്. പല പ്രാവശ്യവും ആ കുട്ടി സഞ്ചാരത്തെ പ്രദക്ഷിണം ചെയ്തു കൂട്ടിലിട്ട പക്ഷിയെന്നതുപോലെ അക്ഷമമായി നടക്കുന്നതിന്റെ ഉദ്ദേശം പണിക്കരെക്കണ്ടു ചില വർത്തമാനം അറിയിക്കുന്നതിനായിരുന്നു. ദൈവവൈപരീത്യംകൊണ്ടായിരിക്കാം ആ യുവാവു് ആ വഴിയേ അന്നു വന്നതേ ഇല്ല.

ആ സമയം പണിക്കർ രാജഗൃഹത്തിന്റെ പരിരക്ഷണത്തിനു വേണ്ടുന്ന ഏർപ്പാടുകളെല്ലാം ചെയ്തുതീർക്കുക ആയിരുന്നു. ശ്രുതലിംഗമന്നരിൽനിന്നു തല്ക്കാലം ആപത്തൊന്നും വരികയില്ലെന്നു വിശ്വസിക്കുകയാൽ ആ വഴി അന്വേഷണമൊന്നും നടത്തിയില്ല. വിജയലക്ഷ്യത്തിൽ അക്ഷികളുടെ സൂക്ഷ്മശക്തി കറയുന്നതുകൊണ്ടായിരിക്കുമോ,

പൊരുമന മുതലായവരുടെ അനന്തരവിധികൾ എന്താ യിരിക്കുമെന്നും, അവർ മറ്റു വല്ലതും ആലോചിക്കു ന്നുണ്ടോ എന്നും അയാളും ആലോചിക്കാതിരുന്നു്.

സന്ധ്യയോടുകൂടി പതിവുപോലെ ജോലി നിൎത്തുന്നതിനോ, ദേവീദർശനത്തിനു പോകുന്നതിനോ സാധിച്ചില്ല. സേനാസംരംഭങ്ങൾ എല്ലാം കഴിഞ്ഞു് ഗാത്രകാങ്ങളുടെ വേലാവെന്നുള്ള സ്ഥിതിയിൽ കൊട്ടാരവാതുക്കൽ തന്നെ കിടക്കുന്നതിനും വട്ടംകൂട്ടി. അത്താഴത്തിനു ശേഷം തമ്പുരാന്റെ ആജ്ഞയാൽ വന്നു തിരുമുൻപിൽ ചെല്ലുന്നതിനുള്ള കല്പന അറിവിച്ചപ്രകാരം തന്നെ ഏല്പിച്ചിരുന്ന സംഗതികൾ താമസിയാതെ വിജയമായി പര്യവസാനിക്കുമെല്ലോ എന്നുള്ള സന്തോഷത്തോടുകൂടിയായിരുന്നു പണിക്കർ പുറപ്പെട്ടതു്. തമ്പുരാനും പണിക്കരുമായുള്ള ആലോചന ദീർഘമായിരുന്നു. ഒന്നിനൊന്നു പണിക്കർ തമ്പുരാനിലുള്ള ഭക്തിയും ബഹുമാനവും വർദ്ധിച്ചുവന്നതിനൊപ്പം തമ്പുരാന് പണിക്കരുടെ നിശ്ചലബുദ്ധിയിലും ദൃഢപ്രതിജ്ഞതയിലും ആത്മാഭിമാനത്തിലും ആശ്ചര്യവും ആ ധ്യവസായിനോടു പുത്രനിർവിശേഷമായ സ്നേഹവും വളർന്നുവന്നു. അവരുടെ സംഭാഷണം അവസാനിക്കാറായപ്പോൾ തമ്പുരാൻ ഇപ്രകാരം പറഞ്ഞു—"നീ പറഞ്ഞതെല്ലാം ശരി. ചെമ്പകശ്ശേരിയോടെതിർത്തു ജയിക്കുന്നതിനു നമുക്കു് ഇപ്പോൾ സാധിക്കുന്നതു തന്നെ. എങ്കിലും പടകൂടാതെ കഴിയുന്നതല്ലേ നന്നു്? പടയിലെ ജയാപജയങ്ങൾ മുൻപിൽകൂട്ടി കണക്കാക്കാവുന്നതാണോ? പിന്നെ……മറ്റുള്ള സംഗതികളും വിചാരിക്ക.

പണിക്കർ:—വേറെ വഴിയെന്താണുള്ളതു്? അടിയനു യുദ്ധത്തോടുതാല്പര്യമില്ല. പക്ഷെ അക്രമം അവരുടെ

വശത്തുനിന്നു്. നയംകൊണ്ടോ യുക്തികൊണ്ടോ നമുക്കു മാനം രക്ഷിക്കാമെങ്കിൽ അടിയനും അതാണു കൂടുതൽ സമ്മതം.

തമ്പുരാൻ:—ആട്ടെ, അതിന്നു വഴിയുണ്ടു്. വാളില്ലേ, നിന്റെ വശം?

പണിക്കർ:—അടിയൻ.

തമ്പുരാൻ:—"ഞാൻ വസ്ത്രത്തിൽ ചില ഭേദഗതികളും വരുത്തിക്കളയാം" എന്നു പറഞ്ഞു അകത്തേയ്ക്കു പോയി. കുറച്ചു കഴിഞ്ഞപ്പോൾ പട്ടുകുപ്പായത്തിന്നു താഴെ ലോഹനിർമ്മിതമായ ഒരു കവചത്തിന്റെ ഭാഗങ്ങളും അങ്ങുമിങ്ങും തിളങ്ങിക്കൊണ്ടു് എന്തോ പ്രാധാന്യമേറിയ ഒരു കൃത്യത്തിനാണു പുറപ്പെടുന്നതെന്നു പണിക്കരും ഊഹിച്ചു. മറ്റു രക്ഷയില്ലാതെ അവർ രണ്ടുപേരും മാത്രമായി ഗൂഢമായ ഒരു വഴിയിൽക്കൂടി പുറത്തിറങ്ങി. എങ്ങോട്ടാണു പോകുന്നതെന്നു പണിക്കർക്കു് അപ്പോഴും മനസ്സിലായില്ല. തമ്പുരാൻ കവചധാരി ആയിരുന്നിട്ടും അതിദ്രുതമായി നടക്കുന്നതുകണ്ടു് പണിക്കർ വിസ്മയിക്കാതിരുന്നില്ല. എങ്കിലും ഗാഢമായ ആലോചനകളും മൂകമൌനവും ദീക്ഷിച്ചിരുന്ന അദ്ദേഹത്തിന്റെ വിചാരഗതി മുടക്കംകൂടാതെ ആയ്ക്കൊള്ളട്ടെ എന്നു വിചാരിച്ചു പണിക്കർ മിണ്ടാതെ അനുഗമിച്ചതേ ഉള്ളു.

ഏകദേശം ഒരു മണിക്കൂർ നടന്നു കഴിഞ്ഞപ്പോൾ വഴിയുടെ പരിചയംകൊണ്ടു് അവർ പോകുന്നതു മുകുന്ദൻകളത്തെ ഭദ്രമായി ബന്ധിച്ചിട്ടിരുന്നിടത്തേക്കാണെന്നു പണിക്കർ ഊഹിച്ചു. ആ ഊഹം പിഴച്ചുമില്ല. ആ ഇരുട്ടറയിൽ കിടന്നിരുന്ന പ്രഭു രാജാവിനെയും തന്നെ ജയിച്ച യുവാവിനെയും കണ്ടപ്പോൾ സ്വല്പമായി

മന്ദസ്മിതം പൂണ്ടതല്ലാതെ മററു കോപഭാവഭേദം കാണിച്ചതേ ഇല്ല.

മുകുന്ദൻകർത്ത്:—എന്തായിരിക്കുമോ ഈ അസമയത്തു് എഴുന്നള്ളിയതു്.

തമ്പുരാൻ:—പണിക്കരെ കാണുന്നതിനുതന്നെ.

മു: ക: പ:—ആവശ്യപ്പെട്ടാൽ അടിയൻ അങ്ങോട്ടു തന്നെ വിടകൊള്ളുമായിരുന്നല്ലോ.

തമ്പുരാൻ:—പറയേണ്ടകാൎയ്യമെനിക്കായതുകൊണ്ടു് ഇങ്ങോട്ടുതന്നെ വന്നുവെന്നേ ഉള്ളൂ; മററു മുഖവുരകൂടാതെ പറയുകയും ചെയ്യാം. പുണർകോട്ടു സ്വരൂപവും ചെമ്പകശ്ശേരിയുമായിട്ടുള്ള നില പണിക്കർക്കു് അറിയാമല്ലോ. നാളെയോ മറെറന്നാളോ യുദ്ധം ഇടങ്ങുന്നതെന്നു നിശ്ചയമില്ല. രണ്ടുവശത്തും പടകൂട്ടീട്ടുണ്ടു്. നിങ്ങളുടെ ആലോചനകൾ മുമ്പു് എത്രതന്നെ ആയിരുന്നാലും ഇപ്പോൾ യുദ്ധംകൂടാതെ കഴികയില്ല എന്നായിരിക്കുന്നു. നയംകൊണ്ടു രക്തപ്രവാഹം കൂടാതെ രാജ്യമടക്കുന്നതിനു നിങ്ങൾ ശ്രമിച്ചു. അതു സാധിക്കാതെയുമായി. ഇനിയും യുദ്ധമായതുകൊണ്ടു് എന്തു ഫലം? ജയാപജയങ്ങൾ മുൻകൂട്ടി അറിയാവുന്നതാണോ? ഇതിനു തക്കതായ കാരണം വല്ലതുമുണ്ടെങ്കിലാട്ടെ നശിക്കട്ടെ എന്നു വിചാരിക്കാം. നിങ്ങളെ കൊന്നുവെന്നല്ലേ കാരണം ചെമ്പകശ്ശേരിക്കാർ പറയുന്നതു്.

മുകുന്ദൻകർത്താപണിക്കരുടെ മുഖത്തു യാതൊരു ഭാവഭേദവുമുണ്ടായില്ല. ഇത്രമാത്രം പറഞ്ഞു:—

"എന്താണാവോ, കല്പിച്ചു സമർത്ഥിക്കുന്നതു്"?

തമ്പുരാൻ:—ഇത്രമാത്രമേ ഉള്ളൂ. ഈ യുദ്ധത്തിൽ എനിക്കാഗ്രഹമില്ല. നിങ്ങളെപ്പോലെയുള്ള യോഗ്യന്മാർ

പരദേശപ്പൂർത്തിലസൂയയുള്ളവരെന്നോ നിരപരാധികളെ ദ്രോഹിക്കാൻ ആഗ്രഹമുള്ളവരെന്നോ ഞാൻ വിചാരിക്കുന്നില്ല. അതിനാൽ നിങ്ങൾ വിചാരിച്ചാൽ ഈ കലഹം രണ്ടു കൂട്ടർക്കും അപമാനമില്ലാതെ അവസാനിപ്പിക്കാമെന്നു ഞാൻ വിചാരിക്കുന്നു. എന്താണു് അഭിപ്രായം?

മു: ക: പ:—തിരുമേനി സംഗതികൾ തുറന്നു പറഞ്ഞു. അതുപോലെ അടിയനും തുറന്നുതന്നെ പറയാം. പക്ഷെ ഒരു കാര്യം തിരുമനസ്സിൽ അറിയണം. സംഗതികൾ തീർത്തു പറയുന്നതിനു് അധികാരം അടിയനില്ല. അതിനു കല്പിപ്പാനു തിരുമനസ്സിൽ നിന്നു അമ്മാവനു തന്നെ വേണം. പക്ഷെ സ്വന്തം അഭിപ്രായം പറയാം. സംഗതികൾ ഇങ്ങനെ ഒക്കെ അപ്രതീക്ഷിതമായി വന്നിരിക്കുന്ന സ്ഥിതിക്കു് യുദ്ധം കൂടാതെ കഴിക്കുകയാണു രണ്ടു കൂട്ടക്കാർക്കും നന്നു്.

തമ്പുരാൻ:—അങ്ങനെയാണു പണിക്കർക്കും അഭിപ്രായമെങ്കിൽ അതു് അവിടെ പറഞ്ഞു സമ്മതിപ്പിക്കരുതേ?

മു: ക: പ:—പാറാവിൽ കിടക്കുന്ന ഞാൻ പറഞ്ഞു സമ്മതിപ്പിക്കുന്നതെങ്ങനെ?

തമ്പുരാൻ:—അങ്ങനെയാണു പണിക്കരുടെ വിചാരമെങ്കിൽ ഇപ്പോൾതന്നെ ഇവിടെനിന്നു് ഇറങ്ങാമല്ലൊ.

മു: ക: പ: —അതു ശരിയാകുമെന്നു തോന്നുന്നില്ല. ഞാൻ പറയുന്ന അഭിപ്രായത്തിനു് എതിരാണു് എന്റെ അമ്മാവന്റെ വിചാരമെന്നു വന്നാൽ കാര്യങ്ങൾ ആ വഴിയേ നടക്കയുള്ളൂ. എന്റെ സ്വന്തമായ അഭിപ്രായം എന്തായാലും യുദ്ധക്കളത്തിൽ മുന്നണിയിൽ എന്നെ ആയിരിക്കും തൂക്കാൻ പോകുന്നതു്.

തമ്പുരാൻ:—അതു ഞാൻ ആലോചിക്കാതിരുന്നതെന്നാണോ പണിക്കർ വിചാരിക്കുന്നതു്? പണിക്കരുടെ രാജഭക്തിയും യോഗ്യതയും മനസ്സിലായിട്ടുള്ള എനിക്കു് ആ കാൎയ്യത്തിൽ സംശയമേ ഉണ്ടായിട്ടില്ല. പക്ഷേ അതിനിടയാകയില്ലെന്നുതന്നെയാണു് എന്റെ വിശ്വാസം. പണിക്കരുടെ അഭിപ്രായത്തെ എതിൎത്തു് ആർ പ്രവൎത്തിക്കുകയില്ല. സംഗതികളുടെ സ്ഥിതി മനസ്സിലാക്കി പണിക്കർ പറയുമ്പോൾ അവർതന്നെ സമ്മതിക്കും

മൂ: ക: പ:—എന്താണു സംഗതികളുടെ സ്ഥിതി?

രാജാവു് തന്റെ അനന്തരവന്റെ മുഖത്തേക്കു നോക്കി. "രാമകൃഷ്ണൻ പറഞ്ഞുകൊടുക്കൂ" എന്നു കല്പിച്ചു.

അതുവരെ മിണ്ടാതെ നിന്ന രാമകൃഷ്ണപ്പണിക്കർ ചേരിക്കൽ കയ്മളുടെ സൈന്യം തയ്യാറായിട്ടുള്ള സംഗതി വിസ്തരിച്ചു പറഞ്ഞു. ഉതലിംഗാലികളുടെ മറവു ദ്രോഹോപായങ്ങൾ മനസ്സിലായിട്ടുണ്ടെന്നും, അവ ശരിയായി കലാശിക്കാതാക്കുവാൻ വേണ്ട ഏൎപ്പാടു ചെയ്തിട്ടുണ്ടെന്നും വെളിവിൽ പറയാതെ മനസ്സിലാക്കി. അവരുടെ മന്ത്രശക്തിയുടേയും സേനാശക്തിയുടേയും നായകൻ മരിച്ചുപോയെന്ന ശ്രുതിയും ദ്രോഹസംഘക്കാരുടെ ഇടയിൽ ഭയം പരത്തിയിട്ടുണ്ടെന്നും അവരുടെ ഗൂഢാലോചനകൾ വിഫലപ്പെടുമെന്നും സൂചിപ്പിച്ചു.

ഒട്ടുനേരം ആലോചിച്ചുശേഷം മൂകവൻ കഞ്ഞു പണിക്കർ പറഞ്ഞു.—

"തിരുമനസ്സിൽ നിന്നു് അരുളിച്ചെയ്തതുപോലെ സമ്മതിച്ചു. ഞാൻ ഇവിടുന്നു പോയാൽ ചെമ്പകശ്ശേരി തമ്പുരാനെ ഉടൻതന്നെ മുഖംകാണിച്ചു തിരുമനസ്സിൽ

സംഗതികൾ മനസ്സിലാക്കാം. പരിശ്രമം ഫലപ്രദമാകാതെ ഹാസ്യമായി പരാജയത്തിൽ അവസാനിക്കുന്നതു് ആക്ഷേപകരം. വിജയം മാത്രമേ മന്ത്രതന്ത്രങ്ങളെ സാധുവാക്കയുള്ളു. ദുൎഘടസ്ഥാനത്തു നിന്നു പിൻവലിയുന്നതു് ഉത്തമപക്ഷം."

രാജാവിന്റെ ഉള്ളിലുണ്ടായ സന്തോഷം മുഖത്തു തന്നെ സ്ഫുരിച്ചു. "രാമകൃഷ്ണാ! വാതിൽ തുറന്നു കൊടുക്കൂ. പണിക്കർ ഇറങ്ങിക്കൊള്ളട്ടെ."

മൂ: കു: പ:—ബന്ധനത്തിൽനിന്നു് ഇറങ്ങുന്നതിനു് അനുഗ്രഹംകൊണ്ടാണു് അടിയൻ ഇതിനു സമ്മതിക്കുന്നതെന്നു വിചാരിക്കരുതു്. താമസിക്കാതെ വിടകൊണ്ടു ഗുണം കാണിച്ചുകൊള്ളാം. അല്ലാത്തപക്ഷം പടക്കളത്തിൽ കാണാം.

പണിക്കർ സഗൌരവം നടന്നു കോണിവാതുക്കൽ നിന്നു രാമകൃഷ്ണനോടു്, "നമുക്കിനിയും ഉടൻതന്നെ കാണാൻ സംഗതിവരും; അപ്പുറം കൂടുതൽ പറയാം" എന്നു സസ്നേഹം പറഞ്ഞിട്ടു പുറത്തിറങ്ങി.

# പതിനാലാം അദ്ധ്യായം



തമ്പുരാനും അനുചരനും മററന്വേഷണങ്ങൾ നടത്തി കൊട്ടാരത്തിനു സമീപത്തിൽ എത്തിയപ്പോൾ നേരം ഒട്ടുവെളുപ്പായിരുന്നു. രാജഗൃഹത്തോടു സമീപിച്ചു തുടങ്ങിയതോടുകൂടി എന്തോ ഒരപകടം അവിടെ പിണഞ്ഞിട്ടുണ്ടെന്നു് അവൎക്കു രണ്ടുപേൎക്കും മനസ്സിലായി.

സകല സ്ഥലത്തും വെളിച്ചം കാണുന്നുണ്ടായിരുന്നു. വാതുക്കൽ നിന്നിരുന്ന പന്തക്കാരുടെ പെരുമാററം കൊണ്ടും അകത്തു വേലക്കാരും മററും ഓരോന്നു പറയുന്നതുകൊണ്ടും എന്തോ കാര്യമായി സംഭവിച്ചിട്ടുണ്ടെന്നു സ്പഷ്ടമായിരുന്നു. പടിപ്പുര കടന്നു അകത്തോട്ടു ചെന്നു എന്താണു സംഗതി എന്നു മനസ്സിലാക്കുന്നതിനായി നാലുകെട്ടിന്റെ സമീപത്തിലെത്തി. അവിടെക്കണ്ട ഒരു വേലക്കാരിയോടു തമ്പുരാൻ ചോദിച്ചു:—

"എന്താ ഇവിടെ വിശേഷം, നേരം ഏഴെട്ടു നാഴിക വെളുപ്പായിട്ടും ഒരു താലപ്പൊലിപോലെ ഇരിക്കുന്നല്ലോ."

"അയ്യോ, പൊന്നുതിരുമേനി ചതിച്ചുകളഞ്ഞു" എന്നു പറഞ്ഞ് ആ വേലക്കാരി മുറയിട്ടു തുടങ്ങി.

"എന്തെടീ, പറ" എന്നു പണിക്കർ ആജ്ഞാപിച്ചപ്പോഴേയ്ക്കും ഇട്ടിക്കോരു വന്നുചേർന്നു. തൊണ്ടയിടറിയും വാചകം തിരിയാതെയും ആ വിശ്വസ്തഭൃത്യൻ പറഞ്ഞ കഥയിൽനിന്ന് അവിടെയുണ്ടായ സംഭവം ഏതാണ്ട് അവർക്കു മനസ്സിലായി. തമ്പുരാനും പണിക്കരും കൊട്ടാരത്തിനു പുറത്തുപോയ തക്കംനോക്കി പെരുമനനമ്പൂതിരി വന്ന് സ്ത്രീജനങ്ങളേയും കുട്ടികളേയും വഞ്ചിയിൽ കയററിക്കൊണ്ടു പൊയ്ക്കളഞ്ഞുവെന്നും, പാർവ്വതിനേത്യാരു മാത്രമേ അവരോടു വിരോധം പറഞ്ഞു നിന്നുള്ളു എന്നും മനസ്സിലാക്കി. നാലുകെട്ടിൽ നടന്നു വന്നിരുന്ന ഗൂഢാലോചനകളുടെ സൂക്ഷ്മം മനസ്സിലാക്കിയിട്ടില്ലാതിരുന്ന രാജാവിന് ഇത് ഒരു പുതിയ ഘോരാഘാതമായിരുന്നു. തന്റെ കുടുംബത്തിലെ സ്ത്രീകൾതന്നെ വിരോധികളോടു ചേരുമെന്ന് അദ്ദേഹം എങ്ങനെ ഊഹിക്കും?

ഈ ശോകാവിപത്തിൽ ആ ധീരപുരുഷന്റെ മനസ്സും ശിഥിലിതമായിപ്പോയി. സാലഭഞ്ജികപോലെ നിശ്ചേതനനായി നിൽക്കാനല്ലാതെ അദ്ദേഹത്തിനു യാതൊന്നും സാധിച്ചില്ല. സംഗതികളുടെ ഗതി മനസ്സിലാക്കിയിരുന്ന പണിക്കരവർകളുടെ വർത്തമാനം കേട്ടു് ആശ്ചര്യപ്പെട്ടുവെങ്കിലും ഉടൻതന്നെ നാലുകെട്ടിലേക്കു പാഞ്ഞു കയറി മുക്തകണ്ഠം വിലപിച്ചുകൊണ്ടിരുന്ന തന്റെ പ്രേയസിയുടെ സമീപത്തിലെത്തി. പണിക്കരെ കണ്ടതോടുകൂടി ആ യുവതിക്കു് ഏതാണ്ടു് ആശ്വാസമായി. സാന്ത്വനവാക്കുകൾകൊണ്ടു് ആശ്വസിപ്പിക്കാൻ തുടങ്ങിയ കാമുകനോടുള്ള കൃതജ്ഞത കടാക്ഷംകൊണ്ടു മാത്രം കാണിച്ചിട്ടു് ആ രാജകുമാരി അനന്തരചേഷ്ടിതങ്ങളെപ്പറ്റിയാണു സംസാരിച്ചതു്:

"അവർ പോയിട്ടു കാൽനാഴികയായില്ല. ഇപ്പോൾ തന്നെ പുറപ്പെട്ടാൽ തിരികെ കൊണ്ടുവരാം."

കേട്ടതു പാതി, കേൾക്കാത്തതു പാതി, പണിക്കർ തിരികെ തമ്പുരാന്റെ സമീപത്തെത്തി.

"തിരുമേനി, അവർ ഇപ്പോൾ പുറപ്പെട്ടതേ ഉള്ളൂ. ഉടൻ പുറപ്പെടുകയാണെങ്കിൽ നമുക്കു പിന്നാലെ എത്താം."

"ആഹാ!" എന്നു് ഉഴറുക മാത്രമാണു് അദ്ദേഹം ചെയ്തതു്. ആ ആക്രോശനം കത്തിജ്വലിച്ചിരുന്ന പൌരുഷത്തിന്റെ ഒരു പൊരിയെന്നപോലെയാണു പണിക്കർക്കു തോന്നിയതു്. ധ്വംസിക്കപ്പെട്ട തന്റെ അഭിമാനം ആ വീരപുരുഷന്റെ മനസ്ഥൈര്യത്തെ ഒന്നുകൂടി പ്രബലപ്പെടുത്തുക മാത്രമാണു ചെയ്തതു്.

വേഗം അവർ ഇട്ടിന്ത്യാതൊരുമിച്ചു ഭഗവതി ക്ഷേത്രത്തിന്റെ മുൻവശമുള്ള ആറുകടവിലേയ്ക്കു തിരിച്ചു. മുൻപിൽ പോയ വിരോധികളെ പിന്തുടരുന്നതിന്ന തക്ക വേഗമുള്ള ഓടിയും ആൾക്കാരും ഉണ്ടാക്കുന്നതിനുള്ള വഴി ആലോചിച്ചുനില്ക്കുന്ന സമയത്തിൽ വലിയ ഒരു കൂടാരത്തോടുകൂടിയ പതന്നുവാലൻവള്ളം, വെള്ളമനങ്ങാത്തവിധം ഇഴഞ്ഞു കടവിലേയ്ക്കു വരുന്നതായി കണ്ടു. ചെമ്പകശ്ശേരിയിലെ നാവികപ്രമുഖർ മാത്രം ഉപയോഗിച്ചിരുന്ന അത്തരം വഞ്ചി വന്നടുക്കുന്നതുകണ്ടപ്പോൾ രാജാവിന്റെയും പണിക്കരുടേയും ഉള്ളിൽ തീ വീണതുപോലെയാണു തോന്നിയതു്. എങ്കിലും ധൈര്യമവലംബിച്ചു് പണിക്കർ "ആരതു്?" എന്നു ചോദിച്ചു. അതിനു കിട്ടിയ മറുപടി അയാളെ എത്രമാത്രം സന്തോഷിപ്പിച്ചു എന്നു പറഞ്ഞുകൂടാ. "എഴുന്നള്ളിക്കേറിക്കൊള്ളു; സ്വന്തമാളുകൾ തന്നെ" എന്നുപറഞ്ഞു സംശയഗ്രസ്തനായ രാജാവിനെ വഞ്ചിയിൽ കയററി.

"കേളു, പിന്നെ പറയാം കാര്യമെല്ലാം, പടിഞ്ഞാറോട്ടു പിടിച്ചോ," എന്നു് ആജ്ഞാപിച്ചിട്ടു് പണിക്കർ വള്ളത്തിന്റെ തലയിലും കേളുക്കുറുപ്പു് അമരത്തുമായി നിന്നു. ഉത്തരവു കിട്ടിയ മാത്രയിൽ വാലന്മാർ ശരവേഗത്തിൽ വഞ്ചി പായിച്ചു. തങ്ങളെ പിന്തുടർന്നു വിരോധികൾ വരുന്നതെന്നൂഹിച്ചിട്ടില്ലായിരുന്ന ചെറുമനയുടെ വഞ്ചി ക്ഷണത്തിൽ കാണാറായി. "അതാ! കണ്ടോടാ, കള്ളന്മാർ. ആഞ്ഞുപിടിപ്പിൻ" എന്നു കുറുപ്പും പണിക്കരും ഓരോ അററത്തുനിന്നു വാലന്മാരെ ഉത്സാഹിപ്പിച്ചു. മുൻപിൽ പോയിരുന്നവർ സംഗതി മനസ്സിലായതോടുകൂടി അവരും വേഗത കൂട്ടി. ചമ്പക്കളത്തെ കളിമാതിരിയിൽ വാശിയിൽ രണ്ടു വള്ളങ്ങളും

മുറുകിത്തുഴഞ്ഞുതുടങ്ങിയെങ്കിലും, കറുപ്പിന്റെ ഉത്സാഹത്തിൽ പിറകിലത്തെ വള്ളം ഗതിവേഗത്തിൽ മററതിനെ ജയിക്കുന്നുണ്ടെന്നു ക്ഷണത്തിൽ മനസ്സിലായി. ഊരിയ വാളോടുകൂടി വഞ്ചിയുടെ നടുക്കു രാജാവു നില്ക്കുന്നുണ്ടെന്നു പന്തത്തിന്റെ വെളിച്ചത്തിൽ കണ്ടപ്പോൾ മററ വള്ളത്തിലിരുന്ന നേതൃാരന്മാരുടേയും കുട്ടികളുടേയും വിലാപം ആകാശത്തേയ്ക്കു പൊങ്ങിയതു പൊതുമനയുടെ കണ്ഠകാലവിളംബരമായി അയാൾക്കു തോന്നി. തമ്പുരാൻ അനങ്ങുന്നുണ്ടായിരുന്നില്ല. ഊരിപ്പിടിച്ചിരുന്ന വാൾ കയ്യിൽ ലേശംപോലും ചലിക്കുന്നുണ്ടായിരുന്നില്ല. തീവ്രമായ കോപം മനസ്സിലടക്കി മുഖഭാവം മാറാതിരുന്ന ആ പുരുഷകേസരിയുടെ സ്വഭാവത്തിൽ പണിക്കർക്ക് വെളുമനോരഥങ്ങൾ ഇരട്ടികൊണ്ടു ശബ്ദങ്ങളിമവിച്ചു

“തല അടുപ്പിക്കു” എന്ന പണിക്കരുടെ ആജ്ഞ അനുസരിച്ച് അമരത്തു നിന്ന കറുപ്പ് പതുക്കുവാലൻ വള്ളത്തിന്റെ താഴ്ന്നതല വിരോധികൾ കേറുന്ന ചുരുളനോടു ഇണക്കി. പണിക്കരുടെ വാൾ താഴ്ന്നതു മറുവള്ളത്തിന്റെ തലയിൽ ഇരുന്ന പാഴറിക്കൽ കയ്മളുടെ കഴുത്തിൽത്തന്നെ ആയിരുന്നു. പിന്നെയും പണിക്കർ വാളു പൊക്കുന്നതിനു മുമ്പിൽ വള്ളങ്ങളുടെ തല അമരക്കാരൻ അകത്തിക്കളഞ്ഞു. കുനിഞ്ഞൊതുങ്ങിയിരുന്ന ഭൂതലിംഗമയ്യർ പണിക്കരുടെ കാലിനു ഒരു ഇഴ ഓങ്ങുന്നതു കണ്ടാണു ഇങ്ങനെ ഒരു പ്രയോഗം കറുപ്പ് ചെയ്തതു. തല അകന്നതോടുകൂടി അമരങ്ങൾ അടുത്തു. ഒരു മുഴം വീതിയുള്ള തന്റെ നയമ്പാണു കറുപ്പ് തന്റെ ആയുധമായി ഉപയോഗിച്ചതു. ചെമ്പകശ്ശേരി വള്ളത്തിന്റെ അമരക്കാരൻ ആറ്റിൽവീണു. കുട്ടികളുടേയും

സ്ത്രീകളുടെയും പ്രരോദനവും അമരക്കാരൻ വീണ തോടുകൂടി വള്ളം ഇളകിത്തുടങ്ങിയതും കണ്ടു് വെമ്പൽ കേറിയ പൊതുമനം നമ്പൂതിരി പിടിച്ചു വെള്ളത്തി ലേയ്ക്കുതന്നെ ചാടി. അതോടുകൂടി തലയും അമരവും ഒന്നിച്ചു പുണർകെട്ട വള്ളത്തോടടുത്തപ്പോൾ ചെമ്പക ശ്ശേരിച്ചുണ്ടൻ ആററിലേയ്ക്കു മറിയുമെന്ന നിലയായി. "മുകുന്ദതേ!" എന്ന തമ്പുരാന്റെ അപേക്ഷ മുഖത്തിൽ നിന്നും പുറപ്പെടുംപോഴേയ്ക്കു വെടിപൊട്ടുന്നതുപോലെ ഒരു ശബ്ദം കേൾക്കായി. അതോടുകൂടി തമ്പുരാൻ താഴെ വീണു. ശ്രീലിംഗമയ്യരുടെ ചന്ദ്രതോക്ക രണ്ടാമതു വെടി വെയ്ക്കുന്നതിനു മുൻപിൽ അയാളുടെ കയ്യു രണ്ടും പണിക്കർ വാഴത്തടപോലെ വെട്ടിത്താഴ്ത്തിട്ടു. മറുവഞ്ചിയിൽ കയറുന്നതിനായി വക്കിൽ കാലുവെച്ചപ്പോൾ ചെമ്പക ശ്ശേരി വഞ്ചി ആററിലേയ്ക്കു മറിഞ്ഞു.

തമ്പുരാൻ വെടികൊണ്ടു വള്ളത്തിൽത്തന്നെ വീണതിൽ മററു കാര്യങ്ങൾ മറന്ന പണിക്കർ മറുവഞ്ചി മറിഞ്ഞ കഥതന്നെ ഓർക്കാതെ കുതിച്ചു സ്വപ്രഭുവിന്റെ സമീപത്തിലെത്തി. സുകൃതഘതി ഒറ്റനോട്ടത്തിൽ മനസ്സിലാക്കിയ കേളുക്കുറുപ്പ് മറുകക്ഷികൾ ആററിലായതോടുകൂടി വഞ്ചി തിരിച്ചുവിട്ടു. മുന്നത്തേതിലും ഊർജ്ജിതമായി ഉഴന്നു കടവിലെത്തി. അപ്പോഴേയ്ക്കു പണിക്കർ കണ്ണുതുറന്നു.

"രാമകൃഷ്ണാ പറയു അവർക്കെന്തു പററി?"

"അടിയൻ………തിരുമേനിയുടെ."

അപ്പോഴേക്കും കുട്ടികളും സ്ത്രീകളും മുങ്ങിയ വള്ളത്തിലുണ്ടായിരുന്ന കഥതന്നെ പണിക്കരോതു്. "വരെ ഞങ്ങളു വന്നു. നിന്റെ കുററമൊന്നുമില്ല." രാജാവിനെ എടുത്തു് അവർ കൊട്ടാരത്തിലെത്തിച്ചു. അവരുടെ വരവു

കാറ്റു ചിന്താലിതയായിരുന്ന പാൎവ്വതിക്കു് അമ്മാവന്റെ ഗതി തിരുന്നിൽ കണ്ടുവന്നതുപോലെ ആയ്ത്തീൎന്നു. ചെറിയമ്മയുടേയും മറ്റും കൎമ്മഫലം ആ സ്ത്രീയോടു പറയുന്നതിന്നു് ആൎക്കുംതന്നെ ധൈൎയ്യമുണ്ടായില്ല. ദൂരെ നിന്നു കരയുന്ന മരുമകളെ തമ്പുരാൻ കൈകാട്ടി വിളിച്ചു. അവൾ അടുത്തുചെന്നു.

“കുഞ്ഞേ! എന്റെ തൊണ്ട ഉണങ്ങുന്നു. കുറച്ചു വെള്ളം തരൂ.” ദാഹം തീൎത്തു് ആ മഹാനുഭാവൻ പറഞ്ഞു: “ഞാൻ മരിക്കുന്നതിന്നു് ഇനിയും താമസമില്ല. നിനക്കു് ഇനിയും സഹായത്തിന്നു ദൈവവും ഇവനും തന്നെ.” മരണശയ്യയിൽ കിടന്ന ആ രാജാവു്, വലത്തു കൈകൊണ്ടു തലയ്ക്കൽനിന്നു രാമകൃഷ്ണപ്പണിക്കരുടെ കൈ പിടിച്ചു സ്വന്തം മരുമകളുടെ കയ്യു് അതിൽ സമൎപ്പിച്ചു. “ഇനി പുണൎകോട്ടുസ്വരൂപം പുണതറപ്പണിക്കരായി.” ആ കാഴ്ച കണ്ടു ചാരിതാൎത്ഥ്യം പൂണ്ടുപോലെ അദ്ദേഹത്തിന്റെ കണ്ണുകൾ അടഞ്ഞു.

---

# പതിനഞ്ചാം അദ്ധ്യായം

(അവസാനം)

പുണൎകോട്ടുസ്വരൂപം പൂണതറപ്പണിക്കരായിത്തീൎന്നു. രാമകൃഷ്ണപ്പണിക്കർ പാൎവ്വതിനേത്യാരെ ഭാൎയ്യയായി സ്വീകരിച്ചതു നാട്ടുപ്രമാണികളുടെ നടുവിൽ വെച്ചു മരിച്ചുപോയ രാജാവിന്റെ ആവശ്യപ്രകാരം ചെയ്തതാകയാൽ ആരും തടസ്സം പറഞ്ഞില്ല. അവർ

അദ്ദേഹത്തെ സന്തോഷപുരസ്സരം ആ നാട്ടിലെ യജമാനനായി സ്വീകരിച്ചു.

കേളുക്കുറുപ്പിനായിരുന്നു ഇതിൽ വലുതായ സന്തോഷമുണ്ടായതു്. സംഗതികൾ ഈ നിലയിൽ വരുന്നതിന്നു് അയാൾ ചെയ്ത പ്രയത്നങ്ങൾ പണിക്കർക്കും അയാളുടെ പ്രിയതമയ്ക്കുമേ അറിവുണ്ടായിരുന്നുള്ളു. അവരുടെ ഗാഢമായ പ്രീതിക്കു് അയാൾ പാത്രമായി. പണിക്കരുടെ കാര്യസ്ഥനെന്നുള്ള നിലയിൽ കുറുപ്പു് താമസവും ആ സ്ഥലത്തുതന്നെ ആക്കി. മരിച്ചുപോയ പൊന്നമ്മയുടെ വസ്തുക്കളിൽ വലിയ ഒരു ഭാഗം ദേവസ്വത്തിലേയ്ക്കു ചേർന്നു. ശിഷ്ടമുള്ളതു് അദ്ദേഹത്തിന്റെ അന്തർജ്ജനത്തിനായിത്തന്നെ വിട്ടുകൊടുത്തു. പക്ഷെ ആ സ്ത്രീയും കുട്ടിയില്ലാതെ മരിക്കുകയാൽ അന്യംനിന്നു മറെറാരില്ലത്തെയ്ക്കു ചേർന്ന ആ വസ്തുക്കളിൽ കുറെ ഒരു ഭാഗം പണിക്കർ വാങ്ങി കുറുപ്പിന്റെ കുടുംബത്തിലേയ്ക്കായി സമ്മാനിക്കയും ചെയ്തു.

ആപൽക്കാലത്തിൽ സത്രുപാതിലെ രക്ഷയായി നിന്ന ചേരിക്കൽ കയ്മൾക്കു് ആ ദേശത്തെ നാടുവാഴിസ്ഥാനം വിട്ടുകൊടുത്തതു് അവർ ഇന്നും അനുഭവിച്ചുവരുന്നു. ചേരിക്കലെജമാനന്മാരുടെ രാജഭക്തിയും, ദേശഭക്തിയും ചരിത്രപ്രസിദ്ധമായിത്തീർന്നു. ഈ സംഭവത്തിനുശേഷം ചെമ്പകശ്ശേരി രാജാക്കന്മാർ പലപ്പോഴും ഈ കുടുംബക്കാരെ കൈവശപ്പെടുത്തുന്നതിനു നോക്കാതിരുന്നിട്ടില്ല. അതിനു വഴിപ്പെടുക ആകട്ടെ, ജനാധിപത്യത്തിന്റെ നേതാക്കന്മാരായിരുന്ന അവർ രാജശക്തിക്കു കീഴടങ്ങുക ആകട്ടെ ഉണ്ടായിട്ടില്ല.

തങ്ങളുടെ പരാജയകഥ പ്രസിദ്ധമായതിൽ ചെമ്പകശ്ശേരിക്കാർക്കുണ്ടായ അപമാനം ചില്ലറയല്ലായിരുന്നു.

മുകുന്ദൻകർത്താപണിക്കർ തിരികെ തകഴിയിൽ ചെന്നു സന്ധികാര്യം സംസാരിച്ചുകൊണ്ടിരിക്കുമ്പോഴാണു്, ഭൂതലിംഗാദികളുടെ മരണവും, പുന്നർകോട്ടസ്വരൂപത്തിൽ നടന്ന സംഗതികളും അവിടെ അറിഞ്ഞതു്. തന്റെ സകല ആലോചനകളും മണ്ണുകൊണ്ടുണ്ടാക്കിയ കോട്ടപോലെ ഇടിഞ്ഞു താഴെ വീഴുന്നതു കണ്ടിട്ടും മാത്തൂർ വലിയ യജമാനനു യാതൊരു കുലുക്കവുമുണ്ടായില്ല.

"പടകേറുകയില്ലേ" എന്നു് അദ്ദേഹം ചോദിച്ചു.

രക്തപ്രവാഹത്തിൽ അഭിരുചിയില്ലായിരുന്ന ചെമ്പകശ്ശേരിലെ ബ്രാഹ്മണരാജാവിനു് നയംകൊണ്ടു രാജ്യം കാക്കണമെന്നല്ലാതെ വെട്ടിപ്പിടിക്കണമെന്നു് ആഗ്രഹമുണ്ടായില്ല.

രാജാവ്:—വേണ്ട, പണിക്കരെ! ഇനിയും സമയം വരും. കാലമാലോചിച്ചുവേണം. കാലം നമുക്കു് വിപരീതമാണു്. അല്ലെങ്കിൽ നാം പരീക്ഷിച്ച പണികളിൽ ഒന്നെങ്കിലും ശരിയാകാത്തതെന്താ? പോരെങ്കിൽ മരിച്ചുപോയ മുകുന്ദൻകർത്താ തിരികെ വന്നിരിക്കുന്നസ്ഥിതിക്കു് എന്തുകാര്യം പറഞ്ഞാണു് താൻ യുദ്ധത്തിനു പോകുന്നതു്?

ആ ദ്രോണാചാര്യന്റെയും ഉള്ളിൽ ഈ ആലോചനകൾ പ്രവേശിക്കാതിരുന്നില്ല.

"എന്നാൽ തിരുവുള്ളംപോലെ."

രാജാവ്:—നാളെത്തന്നെ തിരികെ അമ്പലപ്പുഴയ്ക്കു പൊയ്ക്കളയാം.

"അടിയൻ."

മുകുന്ദൻകുഞ്ഞു:—പഴൂരെ കുഞ്ഞുപ്പണിക്കർ ഇവിടെ ബന്ധനത്തിലിരിക്കുന്നുണ്ടല്ലോ. അയാളെ എന്നാൽ വിട്ടുവിയ്ക്കുകയല്ലേ?

വലിയ പണിക്കർ:—ഛേ! അതു ശരിയല്ല. അവനാണു് ഈ ആലോചന മുഴുവൻ തടഞ്ഞതു്. അയാളുടെ മരുമകൻ ഒരു ശകുനിയായി അവിടെ കൂടിയിട്ടില്ലേ?

രാജാവു്:—അതു ശരിയാണു്. കിടക്കട്ടെ, കുറേനാൾ തടവിൽ.

മുകുന്ദൻകുഞ്ഞു—"എന്നാൽ അടിയൻകൂടി തടവിൽ തിരികെ പോകേണ്ടതാണു്."

ദേവനാരായണൻ തിരുവടിയും വലിയപണിക്കരും ഒന്നിച്ചു മുകുന്ദൻകുഞ്ഞിന്റെ മുഖത്തു നോക്കി.

രാജാവു്:—എന്താണു്? പുണർകോട്ട താമസിച്ചപ്പോൾ ഭ്രാന്തു പിടിച്ചു എന്നുണ്ടോ?

മുകുന്ദൻകുഞ്ഞു—അടിയനെ അവർ കാരാഗൃഹത്തിൽ നിന്നു സ്വമേധയായി വിട്ടതാണു്. അതിനു പ്രതിഫലം ചോദിച്ചിട്ടുമില്ല. അവർ ആവശ്യപ്പെടുന്നുമില്ല. എങ്കിലും കാര്യമില്ലാതെ ഇവിടെ പഴൂർ പണിക്കരെ ബന്ധനത്തിൽ പാർപ്പിക്കുന്ന സമയം അടിയൻ തിരികെ പോകതന്നെ വേണം.

രാജാവു്:—(തലകുലുക്കി) "അങ്ങനെയോ?"

തന്റെ അനുജന്റെ സ്വഭാവം നല്ലവണ്ണം മനസ്സിലാക്കിയിരുന്ന വലിയ പണിക്കർ തടസ്സം പറഞ്ഞില്ല.

"തിരുമേനിക്കു സമ്മതമാണെങ്കിൽ, അങ്ങനെ തന്നെ. യുദ്ധവുമില്ലാത്ത സ്ഥിതിക്കു്......"

രാജാവു്:—എന്നാൽ ഉടൻതന്നെ അമ്പലപ്പുഴയ്ക്കു പുറപ്പെടുവാൻ ശട്ടംകെട്ടിക്കൊള്ളൂ.

മുകുന്ദൻകുഞ്ഞെജമാനൻ അവിടെനിന്നും പഴൂർ പണിക്കരെ അടച്ചിട്ടിരുന്ന കാരാഗൃഹത്തിലേയ്ക്കു പോയതു്. ഏകാന്തവാസം അനുഭവിച്ചിരുന്ന അദ്ദേഹം പുറത്തു നടന്ന സംഗതികൾ ഒന്നും തന്നെ അറിഞ്ഞിട്ടില്ലാതിരുന്നതിനാൽ മുകുന്ദൻകുഞ്ഞെജമാനന്റെ ഈ വരവു് ഒരു പുതിയ ബാധയായി ഗണിച്ചു.

"എന്താണു യജമാനൻ ഇറങ്ങിയതു്? മരിച്ച ആളുകൾ തിരികെ വരാറുണ്ടോ?"

യജമാനൻ:—അങ്ങനെ ഒന്നു രണ്ടു സന്തോഷവർത്തമാനങ്ങൾ പറയാനാണു വന്നതു്.

പുണർകോട്ടു നടന്ന കഥകൾ മുഴുവനായി അദ്ദേഹം തടവുകാരനെ പറഞ്ഞു മനസ്സിലാക്കി. ഉൽക്കണ്ഠയോടുകൂടി കേട്ടിരുന്ന കാർണ്ണവരെ മരുമകന്റെ സാമർത്ഥ്യവും സൽസ്വഭാവവും നയവൈദഗ്ദ്ധ്യവും പുകഴ്ത്തി മുകുന്ദൻകുഞ്ഞുപണിക്കർ സന്തോഷിപ്പിച്ചു. "ഇത്രയും അനേകകഷ്ടവും പണിക്കർക്കുണ്ടായതിലേ എനിക്കു സങ്കടമുള്ളൂ. കാരണംകൂടാതെ നിങ്ങൾ ബന്ധനസ്ഥനാകേണ്ടിവന്നല്ലോ."

"അതിൽ എന്തിനു മനസ്താപപ്പെടുന്നു? രാജ്യമത്സരങ്ങളിൽ ജനസാമാന്യം അനുഭവിക്കുന്ന കഷ്ടതയാരെങ്കിലും ആലോചിക്കുന്നോ? അതു പോകട്ടെ. അങ്ങു പറഞ്ഞ സംഗതികളിൽ പലതും തെളിയാതുണ്ടു്. ഇവിടെനിന്നു വഞ്ചി അയയ്ക്കാതെയാണല്ലോ ശ്രുതലിംഗമയ്യർ അവിടെനിന്നു പുറപ്പെട്ടതു്. അതിനു കാരണമെന്തു്?"

"ഇവിടെനിന്നു വഞ്ചി അയയ്ക്കാതിരുന്നതു്, ഒരു വ്യാജദൂതൻ വന്നു സംഗതികൾ അങ്ങും ഇങ്ങും തെറ്റിച്ചു പറഞ്ഞതുകൊണ്ടാണു്. ശ്രുതലിംഗം അനുവാദംകൂടാതെ പുറപ്പെട്ടതു് ഈ വ്യാജം കണ്ടുപിടിച്ചിട്ടായിരിക്കണം."

കേട്ടുകരുപ്പിന്റെ സംഗതി മനസ്സിലാക്കിയിരുന്ന കുഞ്ഞുട്ടിപ്പണിക്കർ ഇതു ശരിയായിരിക്കുമെന്നു സമ്മതിച്ചു. "എനിക്കു് ഒരു കാൎയ്യത്തിലേ വിചാരം തോന്നുന്നുള്ളു. ശ്രുതലിംഗമയ്യരും പെരുമന നമ്പൂതിരിയും ആററിൽ വീണു ദുൎമ്മരണമടഞ്ഞതു കഷ്ടമായിപ്പോയി; ബ്രാഹ്മണരല്ലേ?

മുകുന്ദൻ പറഞ്ഞു:—പണിക്കർ അങ്ങനെ വിചാരിക്കണ്ട. പെരുമന ആററിൽ ചാടുകയായിരുന്നു. ശ്രുതലിംഗം നമ്മുടെ നാട്ടുകാരനായ ഒരു നായർ തന്നെയാണു്. അയാളെ ലന്തുപ്പായിക്കും തൊട്ടു തീററിട്ടവിൽ പ്രാക്കോട്ടു കമ്പനിയിൽ ഒരു ചില്ലറ ജോലി ആയിരുന്നു.

പണിക്കർ:—തിരുമേനിയും വലിയ യജമാനനും ഇവിടെത്തന്നെ ഉണ്ടോ?

മുകുന്ദൻ പറഞ്ഞു:—ചെമ്പകശ്ശേരിക്കു പുറപ്പെടുകയായി.

"പണിക്കർക്കു കാണണമെന്നുണ്ടോ?"

"ഇല്ല."

"എന്നാൽ നേരിട്ടു പുണർകോട്ടയ്ക്കല്ലേ?"

"അതെ."

"ഒരു സന്ദേശം എന്റെ വകയായിട്ടുണ്ടു്."

"അങ്ങയുടെ സന്ദേശഹാരിയാകുന്നതിൽ എനിക്കു മാനമേ ഉള്ളു. ആൎക്കാണു്? കാമകൃത്യമല്ലല്ലൊ?"

"അല്ല, നിങ്ങളുടെ മരുമകൻ രാമകൃഷ്ണൻ തന്നെ."

"എന്താണു്?"

"ഇത്രയേ ഉള്ളൂ. താമസിയാതെ വന്നു കണ്ടുകൊള്ളണമെന്നു സ്വന്തം ജ്യേഷ്ഠൻ പറഞ്ഞതായി പറയണം."

പണിക്കരുടെ മുഖം സന്തോഷംകൊണ്ടു പ്രകാശിച്ചു. കേരളം മുഴുവൻ മന്ത്രിയെന്നും, പടനായകനെന്നും പ്രസിദ്ധി നേടിയ മുകുന്ദൻ കണ്ണെഴുമന്നന്റെ ബഹുമാനത്തിന്നു പാത്രമായ മരുമകനിൽ അദ്ദേഹത്തിന്നു അഭിമാനം നിറഞ്ഞതിൽ എന്തിന്നാശ്ചര്യപ്പെടുന്നു! തന്റെ കഠോരമായ ആജ്ഞകൊണ്ടു് ആ യുവാവിനെ സ്വഭവനത്തിൽ നിന്നു ബഹിഷ്കരിച്ചതിൽ പശ്ചാത്താപമുണ്ടാകാതിരുന്നില്ലെങ്കിലും അവസാനം മംഗളമായിട്ടാണല്ലോ എന്നു് ആശ്വസിച്ചു.

പുണർകോട്ടാവട്ടെ, രാമകൃഷ്ണപ്പണിക്കർ, തമ്പുരാന്റെ മരണാനന്തരം, പ്രിയതമയുമൊന്നിച്ചു കുടുംബമായി മാറിയ കൊട്ടാരത്തിൽ താമസം ആരംഭിച്ചു. പലപ്പോഴും കഴിഞ്ഞ കഥകളെപ്പറ്റി അവർ സംസാരിക്കാറുണ്ടായിരുന്നു.

"നിനക്കു രാജകുമാരിയെന്നുള്ള സ്ഥാനം പോയതിൽ സങ്കടമില്ലേ?"

"എന്തിന്നു ഞാൻ സങ്കടപ്പെടുന്നു? രാജത്വം കൊണ്ടു് എനിക്കു് എന്തു് ഒരു ഗുണമുണ്ടായിരുന്നു? ഇപ്പുറം തമ്പുരാട്ടി അല്ലെങ്കിലും ഭാര്യയാണല്ലൊ."

പണിക്കർ പുഞ്ചിരിപൂണ്ടതേ ഉള്ളു. "ഇതു വല്ലതും നമ്മുടെ ഇളയാവിന്റെ സഹായമില്ലാതിരുന്നുവെങ്കിൽ നടക്കുമായിരുന്നോ?"

പാർവ്വതി:—കനകക്കുട്ടതന്നെ അവളും. അവളും സംബന്ധം ചെയ്യാത്തതു് എന്താണു്?

ഈ സംഗതി അവർ സാധാരണയായി പറയാറുള്ളതായിരുന്നു. പക്ഷെ ഇളയാവിന്റെ സംബന്ധകഥ വരുമ്പോഴെല്ലാം പണിക്കർ പ്രസംഗവും മാറുക ആയിരുന്നു പതിവു്. ഇന്നു് അപ്രകാരം ചെയ്തില്ല.

"ആട്ടെ, എനിക്കൊരാലോചനയുണ്ട്. നിന്റെ അഭിപ്രായമെന്താണെന്ന് അറിയണം. നമ്മുടെ കേളുക്കുറുപ്പിനെക്കൊണ്ട് അവൾക്കു പുടവമുറിപ്പിച്ചാലോ?"

"അതാണ് എന്റെ മനസ്സിലും ഉണ്ടായിരുന്നത്. ഞാൻ ഇക്കാവിനോടു പറയാം. അവളെക്കൊണ്ടു സമ്മതിപ്പിക്കാം. എന്നാൽ നമ്മുടെ ഭാഗ്യം പൂർണ്ണമായി."

അവർ ആലോചിച്ച സംഗതി നടക്കുന്നതിന് അധികം താമസമുണ്ടായില്ല. പണിക്കരുടെയും നേത്യാരുടെയും ആഗ്രഹമാണെന്ന് അറിഞ്ഞതിൽ പിന്നെ ഇക്കാവു പാതിമനസ്സോടെയാണെങ്കിലും സമ്മതിച്ചു.

"ഇനി എനിക്ക് ഒരാഗ്രഹമേയുള്ളൂ" എന്നാണു കുറുപ്പിന്റെ വിവാഹത്തിന്റെ പിറ്റേദിവസം പണിക്കർ ഉച്ചയ്ക്ക് ഉണ്ണു കഴിഞ്ഞിരിക്കുമ്പോൾ പ്രിയതമയോടു പറഞ്ഞത്.

"എന്താണാ, അത്?"

"അതാ, നിന്റെ മടിയിൽ ഒരു കുട്ടിയിരുന്നു കാണാൻ തന്നെ." നേത്യാർ മന്ദഹാസത്തോടുകൂടി പറഞ്ഞു.

"അതിനിനിയും എട്ടുമാസം മതി."

നേത്യാരമ്മ പറഞ്ഞതിനു മറുപടിയായി പണിക്കർ തന്റെ പ്രിയതമയെ മാറോടണച്ചു പുണർന്നു.

ശുഭം.

# ഗ്രന്ഥകർത്താവിന്റെ

# ഇതര കൃതികൾ



രസികരസായനം

അമൃതലഹരി

ചാടൂക്തിമുക്താവലി

ഹൈദർനായിക്കൻ

സുകുമാരവിലാസം

ധ്രുവസ്വാമിനി

ഭീഷ്മർ

മണ്ഡോദരി

കല്യാണമൽ

ചിന്താതരംഗിണി

കവിതാതത്വനിരൂപണം

ഭൂപസന്ദേശം

ബാലികാമതം

പക്ഷിപരിണയം

പ്രേമഗീതി

ഉപന്യാസമാല

രാജതപം

പറങ്കിപ്പടയാളി

ബി. വി. ബുക്ക്ഡിപ്പോ & പ്രിന്റിങ്ങ് വ

മെയിൻറോഡ്, പുത്തൻചന്ത, P. B. No.

തിരുവനന്തപുരം—1.